॥ ഓം ശ്രീ പരമാത്മനേ നമ: ॥ 1916

# ശ്രീമദ് ഭഗവദ്ഗീത

അഥവാ

# ദിവ്യഗാനം

(സംസ്കൃതശ്ലോകവും മലയാളപരിഭാഷയും)

श्रीमद्भगवद्गीता ( मलयालम )



GITA PRESS, GORAKHPUR

ഗീതാ പ്രസ്സ്, ഗോരഖ്പൂർ

ഓം ശ്രീ പരമാത്മനേ നമഃ **1916**

# ശ്രീമദ് ഭഗവദ്ഗീത

അഥവാ

# ദിവ്യഗാനം

(സംസ്കൃതശ്ലോകവും മലയാളപരിഭാഷയും)

**श्रीमद्भगवद्गीता (मलयालम)**

*വിവർത്തനം*

**മനോഹർ ജി.**

*പ്രചോദനം*

**ശ്രീ ശാന്താറാം ഭണ്ഡാർക്കർ**

ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സർവ്വം മമ ദേവദേവ

ഗീതാ പ്രസ്സ്, ഗോരഖ്പൂർ
ഭാരതം

# ശ്രേഷ്ഠതയിലേക്കുള്ള  പ്രചോദനം

എന്റെ പ്രിയമുള്ള സുഹൃത്തേ,

ഈ പുസ്തകം താങ്കൾക്കുള്ളതാണ്. വായിക്കൂ, പഠിക്കൂ, മനനം ചെയ്യൂ. താങ്കൾ ഒരിക്കലും ദുഃഖിക്കാൻ ഇടവരില്ല. നമ്മുടെ എല്ലാ സമസ്യകൾക്കും ശ്രീമദ് ഭഗവദ്ഗീത പരിഹാരമാണ്. ഇത് ഒരു പ്രത്യേക വിഭാഗം ജനതക്കുള്ളതല്ല, മറിച്ച് മാനവരാശിക്കൊട്ടാകെയാണ്.

മഹാത്മാഗാന്ധിക്ക് ഗീത അമ്മയായിരുന്നു. അദ്ദേഹം തന്റെ എല്ലാ പ്രശ്നങ്ങൾക്കും ഗീതയിൽ ഉത്തരം കണ്ടെത്തിയിരുന്നു. താങ്കളും അദ്ദേഹത്തെ അനുകരിക്കൂ. ഗീതയിലൂടെ സുഖവും ശാന്തിയും സംതൃപ്തിയും നിറഞ്ഞ ജീവിതം നയിക്കൂ.

പ്രിയ സുഹൃത്തേ, നമ്മളാരും ഈ കാണുന്ന ശരീരമല്ല മറിച്ച് അനശ്വരമായ ആത്മാവാണെന്ന് അറിയൂ. നമ്മുടെ എല്ലാ ദുഃഖങ്ങളും ശരീരവുമായി ബന്ധപ്പെട്ടിരിക്കുന്നു. മനസ്സിനെ ആത്മാവിൽ കേന്ദ്രീകരിക്കുവാൻ സാധിക്കുമ്പോൾ ദുഃഖങ്ങൾ അപ്രത്യക്ഷമാകുന്നു.

മുന്നേറൂ, ജീവിതത്തിൽ ആഗ്രഹിക്കുന്നതെല്ലാം - സമ്പത്ത്, പ്രശസ്തി, യശസ്സ്, ശ്രേഷ്ഠത - നേടൂ. പക്ഷേ

വിദൂരഭാവിയിൽ ഇതെല്ലാം ഉപേക്ഷിക്കുവാനുള്ളതാണെന്ന് താങ്കൾ അറിഞ്ഞിരിക്കണം.

താങ്കൾ ഒറ്റപ്പെട്ടവനാണെന്നോ, സ്നേഹിക്കപ്പെടില്ലെന്നോ ഒരിക്കലും കരുതരുത്. താങ്കളുടെ ശാന്തിയും സന്തോഷവും കാംക്ഷിക്കുന്ന ഒട്ടനേകം സജ്ജനങ്ങൾ ഈ ലോകത്തിലുണ്ട്. ഈ പുസ്തകം അതിന്റെ ഒരു പ്രതീകമാണ്. താങ്കളും വളരെ വേഗം മറ്റുള്ളവരെ സ്നേഹിക്കുവാൻ പഠിക്കും.

താങ്കളുടെ ദിനം ആരംഭിക്കുന്നത് ഈ പുസ്തകത്തിലെ ഒരു ഭാഗം വായിച്ചുകൊണ്ടാവട്ടെ. അക്രമം, പീഡനം, കൊലപാതകം തുടങ്ങിയ ദുഃഖവും നിസ്സഹായാവസ്ഥയും സൃഷ്ടിക്കുന്ന വാർത്തകൾക്കുപകരം പ്രചോദനവും പ്രതീക്ഷയും പകരുന്ന ഗീതാസന്ദേശം താങ്കളുടെ മനസ്സിൽ കുടിയേറട്ടെ.

താങ്കൾ ഉദ്വേഗരഹിതനാകട്ടെ ആരോഗ്യത്തോടേയും ഐശ്വര്യത്തോടേയും ഒരു നൂറ്റാണ്ട് ജീവിക്കുമാറാകട്ടെ. ഈ ലോകം താങ്കളിലൂടെ ഒരുത്തമസ്ഥാനമാകട്ടെ. താങ്കളുടെ ഉന്നതിയിൽ മാതാപിതാക്കളും മക്കളും അഭിമാനിക്കട്ടെ. അവരും താങ്കളുടെ അസാധാരണവ്യക്തിത്വത്തെ മാതൃകയാക്കട്ടെ.

# ശ്രീമദ് ഭഗവദ് ഗീതയുടെ രത്നച്ചുരുക്കം

## ശ്ലോകങ്ങൾ ചർച്ച ചെയ്യുന്ന വിഷയങ്ങൾ

**അദ്ധ്യായം – 1**

**അർജ്ജുന വിഷാദ യോഗം**

1 – 11 പാണ്ഡവ–കൗരവ സൈന്യങ്ങളിലെ പ്രധാന യോദ്ധാക്കളുടെ വിവരണം.

12 – 19 യുദ്ധാരംഭം സൂചിപ്പിക്കുന്നതിനായി രണ്ടു പക്ഷത്തെയും യോദ്ധാക്കൾ ശംഖ് ഊതുന്നു.

20 – 27 അർജ്ജുനന്റെ സേനാനിരീക്ഷണം.

28 – 47 മോഹാവിഷ്ടനായ അർജ്ജുനൻ ശോകാകുലനായി സംസാരിക്കുന്നു.

**അദ്ധ്യായം – 2**

**സാംഖ്യ യോഗം**

1 – 10 അർജ്ജുനന്റെ ശോകത്തെ സംബന്ധിച്ച് കൃഷ്ണാർജ്ജുനസംവാദം.

11 – 30 സാംഖ്യ യോഗം.

31 – 38 ക്ഷത്രിയധർമ്മത്തിന്റെ മഹത്വം.

39 – 53 കർമ്മ യോഗം.

54 – 72 സ്ഥിതപ്രജ്ഞലക്ഷണവും, മഹത്ത്വവും.

**അദ്ധ്യായം – 3**
**കർമ്മ യോഗം**

1 – 8 ജ്ഞാനയോഗവും, കർമ്മയോഗവുമനുസരിച്ച് ആസക്തി വെടിഞ്ഞ്, കർത്തവ്യകർമ്മം അനുഷ്ഠിക്കുന്നതിന്റെ പ്രാധാന്യം.

9 – 16 യജ്ഞാദികൾ അനുഷ്ഠിക്കേണ്ടതിന്റെ ആവശ്യം.

17 – 24 ഭഗവാൻ ലോകസംഗ്രാർത്ഥം കർമ്മം ചെയ്യുന്നു. ജ്ഞാനിയും ആ വഴി പിൻതുടരണം.

25 – 35 ജ്ഞാനിയുടെയും അജ്ഞാനിയുടെയും ലക്ഷണങ്ങൾ. രാഗദ്വേഷാദികളെ വെടിഞ്ഞ് കർമ്മം അനുഷ്ഠിക്കുവാനുള്ള നിർദ്ദേശവും.

36 – 43 ആഗ്രഹങ്ങളാണ് ജ്ഞാനസമ്പാദനത്തിന് തടസ്സം. ആഗ്രഹങ്ങളെ എങ്ങിനെ തരണം ചെയ്യാമെന്ന നിർദ്ദേശവും.

**അദ്ധ്യായം – 4**
**ജ്ഞാനകർമ്മ സന്യാസ യോഗം**

1 – 18 ഗുണസമ്പൂർണ്ണനായ ഈശ്വരന്റെ മഹത്ത്വവും, കർമ്മയോഗ വിവരണവും.

19 – 23 ലക്ഷണങ്ങൾ.

**അദ്ധ്യായം – 5**

**കർമ്മ സന്ന്യാസ യോഗം**



**അദ്ധ്യായം – 6**

**ആത്മ സംയമ യോഗം**

## അദ്ധ്യായം – 7
## ജ്ഞാന വിജ്ഞാന യോഗം

1–7 വിശേഷവിജ്ഞാനസഹിതമായ ജ്ഞാനം.

8–12 പ്രപഞ്ചഘടകങ്ങളിൽ കാരണഭാവേന ഈശ്വരന്റെ സാന്നിദ്ധ്യം.

13–19 ആസുരപ്രകൃതിയെ നിന്ദിക്കുകയും ദൈവിക പ്രകൃതിയെ പ്രശംസിക്കുകയും ചെയ്യുന്നു.

20–23 അന്യദേവതാ ഉപാസനകളും ഭഗവാനിൽത്തന്നെ എത്തിച്ചേരുന്നു.

24–30 ഭഗവദ്പ്രഭാവവും, സ്വരൂപവും അറിയാത്തവരെ നിന്ദിക്കുകയും അറിയുന്നവരെ അഭിനന്ദിക്കുകയും ചെയ്യുന്നു.

## അദ്ധ്യായം – 8
## അക്ഷര ബ്രഹ്മ യോഗം

1–7 ബ്രഹ്മം, അദ്ധ്യാത്മം, കർമ്മം, അധിഭൂതം, അധിദൈവം ഇവയെക്കുറിച്ച് അർജ്ജുനന്റെ ചോദ്യങ്ങളും ഉത്തരവും.

8–22 ഭക്തി യോഗം.

23–28 ഉത്തരായന, ദക്ഷിണായന മാർഗ്ഗങ്ങൾ.

**അദ്ധ്യായം – 9**
**രാജവിദ്യാ രാജഗുഹ്യ യോഗം**

1–6 രാജവിദ്യ.

7–10 ജഗത്തിന്റെ ഉൽപ്പത്തി.

11–15 ആസുരപ്രകൃതിയുടെ നിന്ദയും ദൈവിക പ്രകൃതിയുടെ ഭഗവദ്ഭക്തിപ്രകാരവും.

16–19 പ്രപഞ്ചത്തിന്റെ ആത്മരൂപേണ ഭഗവാന്റെ വർണ്ണനവും ഭഗവന്മാഹാത്മ്യ വർണ്ണനവും.

20–25 സകാമ, നിഷ്കാമ ഉപാസനകളുടെ ഫലം.

26–34 നിഷ്ക്കാമഭഗവദ്ഭക്തിമാഹാത്മ്യം.

**അദ്ധ്യായം – 10**
**വിഭൂതി യോഗം**

1–7 ഭഗവാന്റെ വിഭൂതികളും, യോഗശക്തിയും തദ്ജ്ഞാന ഫലവും.

8–11 ഭക്തി യോഗം – ഫലവും മഹത്വവും.

12–18 അർജ്ജുനന്റെ ഭഗവത്സ്തുതിയും, വിഭൂതിയും യോഗശക്തിയും വിസ്തരിക്കണമെന്ന പ്രാർത്ഥനയും.

19–42 തന്റെ വിഭൂതികളെക്കുറിച്ചും, യോഗശക്തികളെക്കുറിച്ചും ശ്രീകൃഷ്ണന്റെ വർണ്ണന.

**അദ്ധ്യായം – 11**
**വിശ്വരൂപ ദർശന യോഗം**

1–4 വിശ്വരൂപ ദർശനത്തിനായി അർജ്ജുനന്റെ പ്രാർത്ഥന.

5–8 തന്റെ വിശ്വരൂപത്തെക്കുറിച്ച് ശ്രീഭഗവാൻ വർണ്ണിക്കുന്നു.

9–14 സഞ്ജയൻ വിശ്വരൂപം ധൃതരാഷ്ട്രർക്ക് വർണ്ണിച്ചു കൊടുക്കുന്നു.

15–31 അർജ്ജുനന്റെ വിശ്വരൂപദർശനം, സ്തുതി.

32–34 ശ്രീകൃഷ്ണൻ തന്റെ മഹത്വം വർണ്ണിച്ച്, അർജ്ജുനനെ യുദ്ധത്തിനായി ഉത്സാഹിപ്പിക്കുന്നു.

35–46 വിശ്വരൂപദർശനത്താൽ ഭയചകിതനായ അർജ്ജുനന്റെ പ്രാർത്ഥനയും, സൗമ്യരൂപംകാട്ടിത്തരാനുള്ള അഭ്യർത്ഥനയും.

47–50 വിശ്വരൂപദർശനമാഹാത്മ്യം ശ്രീകൃഷ്ണൻ വർണ്ണിക്കുന്നു. സൗമ്യരൂപ ദർശനവും.

51–55 അനന്യഭക്തികൊണ്ടല്ലാതെ ചതുർഭുജരൂപം ദുർല്ലഭമാണെന്ന് വ്യക്തമാക്കുന്നു. അനന്യഭക്തിയും, ഫലവും ഭഗവാൻ വിവരിക്കുന്നു.

**അദ്ധ്യായം – 12**
**ഭക്തി യോഗം**

1–12 സകാര, നിരാകാര ഉപാസനകളുടെ മഹത്വം, ശ്രേഷ്ഠത, ഭഗവത് പ്രാപ്തി ക്കുള്ള ഉപായങ്ങളെക്കുറിച്ച് വർണ്ണന.

13–20 ഈശ്വരസാക്ഷാത്കാരം ലഭിച്ചവരുടെ ലക്ഷണങ്ങൾ.

**അദ്ധ്യായം – 13**
**ക്ഷേത്ര ക്ഷേത്രജ്ഞ വിഭാഗ യോഗം**

1–18 ക്ഷേത്രം – ക്ഷേത്രജ്ഞൻ എന്നിവയെ സംബന്ധിച്ച് ഭഗവാന്റെ വിശദീകരണവും ജ്ഞാനമഹത്വവും.

19–34 പ്രകൃതി – പുരുഷ വിവരണം പ്രകൃതി പുരുഷവിജ്ഞാനം.

**അദ്ധ്യായം – 14**
**ഗുണത്രയ വിഭാഗ യോഗം**

1–14 ജ്ഞാനമഹത്വവും, പ്രകൃതി – പുരുഷ സംയോഗത്തിൽ നിന്ന് ജഗത്തിന്റെ ഉൽപ്പത്തിയും.

15–18 സത്ത്വ – രജസ്തമോഗുണ ലക്ഷണങ്ങൾ.

19–27 ഈശ്വര സാക്ഷാത്കാരത്തിനുള്ള വഴികൾ, ഗുണാതീതന്റെ ലക്ഷണങ്ങൾ.

**അദ്ധ്യായം – 15**

**പുരുഷോത്തമ യോഗം**

1–6 സംസാര വൃക്ഷവർണ്ണനയും, ഈശ്വര സാക്ഷാത്കാരത്തിനുള്ള ഉപായവും.

7–11 ജീവാത്മാ വിവരണം.

12–15 പരമാത്മാവും മഹത്വവും.

16–20 ക്ഷരപുരുഷൻ, അക്ഷരപുരുഷൻ പുരുഷോത്തമൻ.

**അദ്ധ്യായം – 16**

**ദൈവാസുര സമ്പദ് വിഭാഗ യോഗം**

1–5 ദൈവികസമ്പത്തിന്റെയും ആസുരസമ്പത്തിന്റെയും വിവരണം.

6–20 ആസുരസമ്പത്തുള്ളവന്റെ ലക്ഷണവും, ഗതിയും.

21–24 ശാസ്ത്രവിരുദ്ധമായ പ്രവൃത്തികളിൽ നിന്ന് പിൻമാറുവാനും ശാസ്ത്രവിധേയമായി വർത്തിക്കുവാനുമുള്ള നിർദ്ദേശങ്ങൾ.

**അദ്ധ്യായം – 17**

**ശ്രദ്ധാത്രയ വിഭാഗ യോഗം**

1–6 ശ്രദ്ധയെപ്പറ്റി വിശദീകരണം. ശാസ്ത്രവിരുദ്ധമായി കഠിന തപസ്സനുഷ്ഠിക്കുന്നവരെക്കുറിച്ച് വിശദീകരണം.

7–22 വിവിധങ്ങളായ ആഹാരം, യജ്ഞം, തപസ്സ്, ദാനം, ഇവയെക്കുറിച്ച് വിശദീകരണം.

23–28 'ഓം തത് സത്' എന്നതിന്റെ അർത്ഥവും, ഉരുവിടുന്നതിന്റെ ഉദ്ദേശ്യവും.

**അദ്ധ്യായം – 18**

**മോക്ഷ സന്ന്യാസ യോഗം**

1–12 ത്യാഗത്തിന്റെ വിശദീകരണം.

13–18 സാംഖ്യ സിദ്ധാന്തത്തിന്റെ വെളിച്ചത്തിൽ, കർമ്മങ്ങളുടെ കാരണങ്ങൾ.

19–40 ജ്ഞാനം, കർമ്മം, കർത്താവ്, ബുദ്ധി, ധൃതി, സുഖം എന്നിവ മൂന്നു ഗുണങ്ങളെ അടിസ്ഥാനമാക്കി വിവരിക്കുന്നു.

41–48 വർണ്ണാശ്രമ ധർമ്മങ്ങളും, പാലിക്കുന്നതിന്റെ ഫലങ്ങളും.

49–55 ജ്ഞാനനിഷ്ഠ.

56–66 ഭക്തിയോടുകൂടിയ നിഷ്ക്കാമകർമ്മാനുഷ്ഠാനം.

67–78 ഗീതാപഠന – പ്രചരണമഹത്ത്വം.

# ഓം ശ്രീ പരമാത്മനേ നമഃ

ശാസ്ത്രങ്ങൾ പരിശോധിച്ചിട്ടും മഹാപുരുഷന്മാരുടെ വചനങ്ങൾ ശ്രവിച്ചിട്ടും ഞാൻ ഈ ഒരു നിഗമനത്തിലാണ് എത്തിച്ചേർന്നത്. എന്തെന്നാൽ ലോകത്തിൽ ഭഗവദ്ഗീതയ്ക്ക് തുല്യമായ മംഗളദായകമായ വേറൊരു ഉപയോഗപ്രദമായ ഗ്രന്ഥവുമില്ല. ഗീതയിൽ ജ്ഞാനയോഗം, ധ്യാനയോഗം, കർമ്മയോഗം, ഭക്തിയോഗം മുതലായ ഏതൊക്കെ സാധനകൾ പറഞ്ഞിട്ടുണ്ടോ അതിൽ ഏതെങ്കിലും ഒരു മാർഗ്ഗം അവരവരുടെ ശ്രദ്ധയ്ക്കും അഭിരുചിയ്ക്കും അല്ലെങ്കിൽ യോഗ്യതയ്ക്കും അനുസരിച്ച് ചെയ്യുകയാണെങ്കിൽ മനുഷ്യന് എളുപ്പത്തിൽ മംഗളം ഭവിക്കുന്നതാണ്.

അതായത് മേൽപറഞ്ഞ സാധനകൾ (മാർഗ്ഗം) അല്ലെങ്കിൽ പരമാത്മാവിന്റെ തത്വരഹസ്യം അറിയുന്നതിനുവേണ്ടി മഹാപുരുഷന്മാരുടെയോ അല്ലെങ്കിൽ അവരുടെ അഭാവത്തിൽ ഉയർന്ന നിലയിലുള്ള സാധകൻമാരോടുള്ള ശ്രദ്ധയോ, പ്രേമപൂർവ്വകമായ സംഗമമോ ചെയ്യുന്നതിനുവേണ്ടി പ്രത്യേകം പ്രയത്നിക്കുകയും ഗീതയുടെ അർത്ഥം അല്ലെങ്കിൽ അതിന്റെ ഭാവം മനസ്സിലാക്കുന്നതിനും അതനുസരിച്ച് നമ്മുടെ ജീവിതം ആയിത്തീരുന്നതിന് വേണ്ടി നമ്മൾ ജീവിതകാലം മുഴുവൻ പ്രയ്തനിച്ചേ തീരൂ.

**നിവേദക്**

**ജയദയാൽ ഗോയന്ദകാ**

***സ്ഥാപകൻ***

***(ഗീതാപ്രസ്സ്, ഗോരഖ്പൂർ, യു.പി.)***

# ഗീതാ മാഹാത്മ്യം
# (വരാഹപുരാണാന്തർഗതം)

*ഭൂമിരുവാച*

1. **ഭഗവൻ പരമേശാന**
**ഭക്തിരവ്യഭിചാരിണീ**
**പ്രാരബ്ധം ഭൂജ്യമാനസ്യ**
**കഥം ഭവതി ഹേ പ്രഭോ**

***ഭൂമിദേവി (വിഷ്ണുവിനോട്) ചോദിച്ചു:*** ഭഗവാനോ, പ്രാരബ്ധകർമ്മം അനുഭവിക്കുന്ന മനുഷ്യർക്ക് അങ്ങയിൽ ഇളക്കമില്ലാത്ത ഭക്തിയുളവാകാൻ എന്താണ് മാർഗ്ഗം? പ്രഭോ, അതരുളിച്ചെയ്താലും.

*വിഷ്ണുരുവാച*

2. **പ്രാരബ്ധം ഭൂജ്യമാനോ ഹി**
**ഗീതാഭ്യാസരതഃ സദാ**
**സ മുക്തഃ സ സുഖീ ലോകേ**
**കർമ്മണാ നോപലിപ്യതേ**

***വിഷ്ണുഭഗവാൻ അരുളിച്ചെയ്തു:*** പ്രാരബ്ധകർമ്മങ്ങൾ അനുഭവിക്കവെത്തന്നെ എല്ലായ്പ്പോഴും ഗീതാഭ്യാസത്തിൽ താത്പര്യമുള്ളയാൾ മുക്തസംസുഖിയുമാകുന്നു. അയാളെ ഇഹലോകകർമ്മങ്ങൾ ബാധിക്കുന്നില്ല.

**3. മഹാപാപാദി പാപാനി**
**ഗീതാദ്ധ്യാനം കരോതി ചേത്**
**ക്വചിത് സ്പർശം ന കുർവ്വന്തി**
**നളിനീദളമംബുവത്**

ഗീത അദ്ധ്യയനം ചെയ്തു കഴിയുന്നവനെ മഹാപാപ ങ്ങൾ ഒന്നും തന്നെ സ്പർശിക്കുന്നില്ല. ജലത്തിലാണെ ങ്കിലും താമരയിലയെ വെള്ളം നനയ്ക്കാത്തതു പോലെ.

**4. ഗീതായാ: പുസ്തകം യത്ര**
**യത്ര പാഠ: പ്രവർത്തതേ**
**തത്ര സർവ്വാണി തീർത്ഥാനി**
**പ്രയാഗാദീനി തത്ര വൈ**

ഗീതാപുസ്തകവും ഗീതാപഠനവും ഉള്ളയിടങ്ങളിലെ ല്ലാം പ്രയാഗാ തുടങ്ങിയ എല്ലാ തീർത്ഥങ്ങളുടെയും സാന്നിദ്ധ്യമുണ്ടായിരിക്കും.

**5. സർവ്വേ ദേവാശ്ച ഋഷയോ**
**യോഗിനഃ പന്നഗാശ്ച യേ**
**ഗോപാലാഃ ഗോപികാശ്ചാപി**
**നാരദോദ്ധവ പാർഷദൈഃ**
**സഹായോ ജായതേ ശീഘ്രം**
**യത്ര ഗീതാ പ്രവർത്തതേ**

നിത്യവും ഗീതാപഠനം നടക്കുന്നിടത്തെല്ലാം എല്ലാ ദേവ ന്മാരും, ഋഷികളും, യോഗിമാരും, നാഗങ്ങളും, ഗോപാല ന്മാരും, ഗോപികമാരും, നാരദൻ, ഉദ്ധവൻ, വിഷ്ണുപാർഷ ദന്മാർ തുടങ്ങിയവരും അതിവേഗം എത്തിച്ചേരുന്നു.

**6. യത്ര ഗീതാവിചാരശ്ച**
**പഠനം പാഠനം ശ്രുതം**
**തത്രാഹം നിശ്ചിതഃ പൃഥ്വീ**
**നിവസാമി സദൈവ ഹി**

ഹേ പൃഥ്വീ, ഗീതാവിചാരം ചെയ്യുകയും പഠിക്കുകയും പഠിപ്പിക്കുകയും കേൾക്കുകയും ചെയ്യുന്നിടത്തെല്ലാം ഞാൻ സദാ വസിക്കുന്നു.

**7. ഗീതാശ്രയോƒഹം തിഷ്ഠാമി**
**ഗീതാ മേ ചോത്തമം ഗൃഹം**
**ഗീതാജ്ഞാനമുപാശ്രിത്യ**
**ത്രീൻ ലോകാൻ പാലയാമ്യഹം**

ഞാൻ ഗീതയെ ആശ്രയിച്ചിരിക്കുന്നു, ഗീതയാണെന്റെ ഉത്തമ ഗൃഹം, ഗീതാജ്ഞാനത്തെ ആശ്രയിച്ച് ഞാൻ മൂന്നു ലോകങ്ങളെയും പരിപാലിക്കുന്നു.

**8. ഗീതാ മേ പരമാ വിദ്യാ**
**ബ്രഹ്മരൂപാ ന സംശയഃ**
**അർദ്ധമാത്രാക്ഷരാ നിത്യാ**
**സ്വാനിർവാച്യപദാത്മികാ**

ഗീതയാണ് പരമമായ സാക്ഷാദ് ബ്രഹ്മവിദ്യ ഇതിൽ സംശയമേ വേണ്ടാ. അരക്ഷണം കൊണ്ടു നേടാവുന്ന വിദ്യ, അക്ഷരമായ വിദ്യ, നിത്യമായ വിദ്യ, അനിർവചനീയമായ വിദ്യ അതാണ് ഗീത.

**9. ചിദാനന്ദേന കൃഷ്ണേന**
**പ്രോക്താ സ്വമുഖതോർജ്ജുനം**

**വേദത്രയീ പരാനന്ദാ**
**തത്ത്വാർത്ഥജ്ഞാനസംയുതാ**

ചിദാനന്ദസ്വരൂപനായ ശ്രീകൃഷ്ണൻ അർജ്ജുനന് നേരിട്ടുപദേശിച്ചതും, മൂന്നു വേദങ്ങളുടെയും മുഴുവൻ സാരമായതും, പരമമായ ആനന്ദത്തെ നല്കുന്നതും, ആത്മ ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നതുമാണിത്.

**10. യോ$f$ഷ്ടാദശജപോ നിത്യം**
**നരോ നിശ്ചലമാനസഃ**
**ജ്ഞാനസിദ്ധിം സ ലഭതേ**
**തതോ യാതി പരം പദം**

ഏകാഗ്രമനസ്സോടെ ഗീതയുടെ പതിനെട്ടദ്ധ്യായങ്ങളും നിത്യവും ജപിക്കുന്നയാൾക്ക് പരമമായ സത്യം വെളി പ്പെടുന്നു. അയാൾ പരമപദം പ്രാപിക്കുന്നു.

**'പാഠേ സമഗ്രേ$f$ സംപൂർണേ' എന്നു പാഠാന്തരം.**

**11. പാഠേ$f$സമർത്ഥഃ സംപൂർണേ**
**തതോ$f$ർധം പാഠമാചരേത്**
**തദാ ഗോദാനജം പുണ്യം**
**ലഭതേ നാത്ര നാംശയഃ**

മുഴുവൻ പഠിക്കാൻ കഴിയാത്തവർ ദിവസേന ഒൻപത ദ്ധ്യായമെങ്കിലും വായിക്കട്ടെ. അവർക്ക് പശുവിനെ ദാനം ചെയ്ത പുണ്യം ലഭിക്കുന്നതാണ്. സംശയമേ വേണ്ട. അവരും പരമമായ തത്ത്വത്തോട് അടുക്കുന്നു.

**12. ത്രിഭാഗം പഠമാനസ്തു**
**ഗംഗാസ്നാനഫലം ലഭേത്**

**ഷഡംശം പഠമാനസ്തു**
**സോമയാഗഫലം ലഭേത്**

ഗീതയുടെ മൂന്നിൽ ഒരു ഭാഗം ദിവസേന പഠിക്കുന്ന വർക്ക് ഗംഗാസ്നാനം ചെയ്തതിന്റെ ഫലം ലഭിക്കും. ആറിലൊരു ഭാഗം പഠിക്കുന്നവർക്ക് സോമയാഗത്തിന്റെ ഫലം ലഭിക്കുന്നു.

13. **ഏകാദ്ധ്യായം തു യോ നിത്യം**
**പഠതേ ഭക്തിസംയുതഃ**
**രുദ്രലോകമവാപ്നോതി**
**ഗണോ ഭൂത്വാ വസേച്ചിരം**

ദിവസേന ഒരദ്ധ്യായം ഭക്തിയോടു കൂടി വായിക്കുന്ന വർക്ക് ശിവലോകം പ്രാപ്തമായി ശിവഗണങ്ങളോടു കൂടി ചിരകാലം കഴിഞ്ഞു കൂടുവാൻ ഇടവരുന്നു.

14. **അദ്ധ്യായം ശ്ലോകപാദം വാ**
**നിത്യം യഃ പഠതേ നരഃ**
**സ യാതി നരതാം യാവദ്–**
**മന്വന്തരം വസുന്ധരേ**

ഹേ വസുന്ധരേ, ഗീതയിലെ ഒരദ്ധ്യായമോ ഒരു ശ്ലോക ത്തിന്റെ ഒരു വരിയോ നിത്യവും പഠിക്കുന്നയാൾ മന്വ ന്തരം കഴിയുന്നതുവരെ മനുഷ്യനായി തുടരും.

15. **ഗീതായാഃ ശ്ലോകദശകം**
**സപ്ത പഞ്ചസ ചതുഷ്ടയം**
**ദ്വൗത്രീനേകം തദർധം വാ**
**ശ്ലോകാനാം യഃ പഠേന്നരഃ**

**16. ചന്ദ്രലോകമവാപ്നോതി**
**വർഷാണാമയുതം ധ്രുവം**
**ഗീതാപാഠസമായുക്തോ**
**മൃതോ മാനുഷതാം വ്രജേത്**

ഗീതയിലെ പത്തോ, ഏഴോ, അഞ്ചോ, നാലോ, മൂന്നോ, രണ്ടോ, ഒന്നോ, പകുതിയോ ശ്ലോകം നിത്യവും പഠിക്കുന്നയാൾ അനേകവർഷം ചന്ദ്രലോകത്തിൽ സുഖിക്കാൻ ഇടയാകുന്നു. ഗീതാപഠനം ചെയ്യുന്നവൻ മരിച്ചാലും വീണ്ടും മാനുഷജന്മത്തെ പ്രാപിക്കുന്നു.

**17. ഗീതാഭ്യാസം പുനഃ കൃത്വാ**
**ലഭതേ ഭക്തിമുത്തമാം**
**ഗീതേത്യുച്ചാരസംയുക്തോ**
**മ്രിയമാണോ ഗതിം ലഭേത്**

അയാൾ വീണ്ടും അടുത്ത ജന്മത്തിലും ഗീതാഭ്യാസം ചെയ്തിട്ട് ഉത്തമമായ ഭക്തിയും ഗീത എന്നുച്ചരിച്ചു കൊണ്ടുതന്നെ മരിച്ച് സദ്ഗതിയും നേടുന്നു.

**18. ഗീതാർത്ഥശ്രവണാസക്തോ**
**മഹാപാപയുതോഽപി വാ**
**വൈകുണ്ഠം സമവാപ്നോതി**
**വിഷ്ണുനാ സഹ മോദതേ**

മഹാപാപിയാണെങ്കിൽ കൂടിയും ഗീതാർത്ഥശ്രവണത്തിൽ താൽപര്യമുള്ളയാൾ വൈകുണ്ഠലോകത്തെ പ്രാപിച്ച് വിഷ്ണുവിനോടൊപ്പം സുഖം അനുഭവിക്കുന്നു.

**19. ഗീതാർത്ഥം ധ്യായതേ നിത്യം
കൃത്വാ കർമ്മാണി ഭൂരിശഃ
ജീവന്മുക്തഃ സ വിജ്ഞേയഃ
ദേഹാന്തേ പരമം പദം**

ധാരാളം കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടുതന്നെ എല്ലായ്പ്പോഴും ഗീതാർത്ഥം ധ്യാനിച്ചുകൊണ്ടിരിക്കുന്നയാൾ ജീവന്മുക്തനെന്നറിയണം. ദേഹാവസാനത്തിൽ അയാൾ പരമപദത്തെ പ്രാപിക്കുന്നു.

**20. ഗീതാമാശ്രിത്യ ബഹവോ
ഭൂഭൂജോ ജനകാദയഃ
നിർധൂതകല്മഷാ ലോകേ
ഗീതാ യാതാഃ പരം പദം**

ജനകാദികളായ ഒട്ടേറെ രാജാക്കന്മാർ ഗീതയെ ആശ്രയിച്ചുകൊണ്ട് കല്മഷമെല്ലാം കഴുകിക്കളഞ്ഞ് പരമമായ പദത്തെ പ്രാപിച്ചതായി വാഴ്ത്തപ്പെടുന്നു.

**21. ഗീതായാഃ പഠനം കൃത്വാ
മാഹാത്മ്യം നൈവ യഃ പഠേത്
വൃഥാ പാഠോ ഭവേത്തസ്യ
ശ്രമ ഏവ ഹ്യുദാഹൃതഃ**

ഗീത വായിച്ചിട്ട് അതിന്റെ മാഹാത്മ്യം പഠിക്കാത്തയാളുടെ ഗീതാപാഠം വ്യർത്ഥമായിത്തീരുന്നു. അത് വെറും ശ്രമമായി അവശേഷിക്കുന്നു.

**22. ഏതന്മാഹാത്മ്യസംയുക്തം
ഗീതാഭ്യാസം കരോതി യഃ**

**സ തത്ഫലമവാപ്നോതി**
**ദുർലഭം ഗതിമാപ്നുയാത്**

മാഹാത്മ്യത്തോടുകൂടിയുള്ള ഗീതാപാഠം തുടരുന്ന യാൾക്ക് ഗീതാപഠനത്തിന്റെ ഫലം ലഭിക്കുന്നു. ദുർല്ലഭ മായ പരമഗതിയും അയാൾക്ക് ലഭിക്കുന്നു.

*സൂത ഉവാച*

**23. മാഹാത്മ്യമേതദ് ഗീതായാഃ**
**മയാ പ്രോക്തം സനാതനം**
**ഗീതാന്തേ ച പഠേദ് യസ്തു**
**യദുക്തം തത് ഫലം ലഭേത്**

***സൂതൻ പറഞ്ഞു:*** ഞാൻ പറഞ്ഞ ഈ ഗീതാമാഹാത്മ്യം സനാതനമാണ്. ഗീതയുടെ പഠനാന്തത്തിൽ മാഹാത്മ്യം വായിക്കുന്നയാൾക്ക് മുൻപറഞ്ഞ എല്ലാ ഫലവും ലഭി ക്കുന്നു.

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

ഓം ശ്രീ ഗുരുഭ്യോ നമ :
ഓം ശ്രീ ഗണേശായ നമ :
ഓം ശ്രീ സരസ്വത്യൈ നമ :

# ശ്രീമദ് ഭഗവദ്ഗീതാ ധ്യാനം

1. **ഓം പാർത്ഥായ പ്രതിബോധിതാം
ഭഗവതാ നാരായണേന സ്വയം
വ്യാസേന ഗ്രഥിതാം പുരാണമുനിനാ
മദ്ധ്യേ മഹാഭാരതം
അദ്വൈതാമൃതവർഷിണീം ഭഗവതീം
അഷ്ടാദശാദ്ധ്യായിനീം
അംബ,ത്വാമനുസന്ദധാമി ഭഗവദ്
ഗീതേ, ഭവദ്വേഷിണീം**

കുന്തീ പുത്രനായ അർജ്ജുനന് ഭഗവാൻ നാരായണൻ സ്വയം ഉപദേശിച്ചതും പുരാണമുനിയായ വ്യാസൻ മഹാഭാരതത്തിന്റെ മദ്ധ്യത്തിൽ ചേർത്തതും, പതിനെട്ട് അദ്ധ്യായങ്ങളോടുകൂടിയതും,അദ്വൈതാമൃതം വർഷിക്കുന്നതും, ഭവസാഗരത്തെ തരണംചെയ്യാൻ കഴിവുള്ളതുമായ ഗീതാമാതാവേ, ഞാൻ അവിടുത്തെ മനസാ സ്മരിക്കുന്നു.

2. നമോഽസ്തു തേ വ്യാസ വിശാലബുദ്ധേ
ഫുല്ലാരവിന്ദായതപത്രനേത്ര
യേന ത്വയാ ഭാരതതൈലപൂർണ്ണ:
പ്രജ്ജ്വാലിതോ ജ്ഞാനമയ: പ്രദീപ:

വിടർന്ന താമരയിതൾപോലെ വികസിച്ച നീണ്ട കണ്ണുകളുള്ള വിശാലബുദ്ധിയായ വ്യാസഭഗവൻ, അങ്ങേയ്ക്കു നമസ്ക്കാരം. അങ്ങാണല്ലോ മഹാഭാരതമെന്ന എണ്ണ നിറച്ച ജ്ഞാനദീപം കത്തിജ്ജ്വലിപ്പിച്ചത്.

3. പ്രപന്നപാരിജാതായ
തോത്രവേത്രൈകപാണയേ
ജ്ഞാനമുദ്രായ കൃഷ്ണായ
ഗീതാമൃതദുഹേ നമ:

ആശ്രയിക്കുന്നവർക്ക് പാരിജാതവൃക്ഷംപോലെ ഫലം നൽകുന്നവനും, ഒരുകൈയ്യിൽ ചമ്മട്ടിയും കടിഞ്ഞാണും പിടിച്ചവനും മറ്റേക്കൈയ്യിൽ ജ്ഞാനമുദ്ര പ്രകടിപ്പിക്കുന്നവനും, ഗീത എന്ന അമൃതം കറന്നെടുത്തവനുമായ ശ്രീകൃഷ്ണന് നമസ്ക്കാരം.

4. സർവ്വോപനിഷദോ ഗാവോ
ദോഗ്ദ്ധാ ഗോപാലനന്ദന:
പാർത്ഥോ വത്സ: സുധീർഭോക്താ
ദുഗ്ദ്ധം ഗീതാമൃതം മഹത്

മുഴുവൻ ഉപനിഷത്തുകളുമാണ് ഗോക്കൾ, കറവക്കാരൻ ഗോപാലനന്ദൻ, കന്നുകുട്ടി പാർത്ഥൻ, ഉപഭോക്താവ് തെളിഞ്ഞ ബുദ്ധിയുള്ളവൻ, കറന്നെടുക്കുന്നതാകട്ടെ മഹത്തായ ഗീതാമൃതവും.

5. **വസുദേവസുതം ദേവം**
**കംസചാണൂരമർദ്ദനം**
**ദേവകീപരമാനന്ദം**
**കൃഷ്ണം വന്ദേ ജഗദ്ഗുരും**

വസുദേവപുത്രനും, കംസൻ, ചാണൂരൻ മുതലായവരെ വധിച്ചവനും, ദേവകീദേവിക്ക് പരമാനന്ദം നല്കിയവനും, ലോകഗുരുവുമായ ശ്രീകൃഷ്ണന് നമസ്ക്കാരം.

6. **ഭീഷ്മദ്രോണതടാ ജയദ്രഥജലാ**
**ഗാന്ധാരനീലോപലാ**
**ശല്യഗ്രാഹവതീ കൃപേണ വഹനീ**
**കർണ്ണേന വേലാകുലാ**
**അശ്വത്ഥാമവികർണ്ണഘോരമകരാ**
**ദുര്യോധനാവർത്തിനീ**
**സോത്തീർണ്ണാ ഖലു പാണ്ഡവൈ**
**രണനദീ കൈവർത്തക: കേശവ:**

ഭീഷ്മാചാര്യർ, ദ്രോണാചാര്യർ എന്നീ കരകൾ, ജയദ്രഥൻ എന്ന ജലം, ഗാന്ധാരരാജാവായ ശകുനി എന്ന കരിംപാറക്കെട്ട്, ശല്യർ എന്ന മുതല, കൃപാചാര്യർ എന്ന അടിയൊഴുക്ക്, കർണ്ണൻ എന്ന വേലിയേറ്റം, അശ്വത്ഥാമാവ്, വികർണ്ണൻ എന്നീ ഘോരങ്ങളായ മകരമത്സ്യങ്ങൾ, ദുര്യോധനൻ എന്ന ചുഴി–ഇങ്ങനെയുള്ള മഹാഭാരതയുദ്ധമെന്ന നദി കടത്തി പാണ്ഡവന്മാരെ കേശവൻ എന്ന തോണിക്കാരൻ മറുകരയിൽ എത്തിച്ചു.

7. **പാരാശര്യവച: സരോജമമലം**
**ഗീതാർത്ഥഗന്ധോത്കടം**

**നാനാഖ്യാനകകേസരം ഹരികഥാ**
**സംബോധനാബോധിതം**
**ലോകേ സജ്ജനഷട്പദൈരഹരഹ:**
**പേപീയമാനം മുദാ**
**ഭൂയാദ്ഭാരതപങ്കജം കലിമല:**
**പ്രധ്വംസി ന: ശ്രേയസേ**

വ്യാസഭഗവാന്റെ വാക്കുകളാകുന്ന സരസ്സിൽ ജനിച്ച്, ഗീതാർത്ഥമാകുന്ന ഗന്ധമെഴുന്നതും നിർമ്മലവും ശ്രേഷ്ഠവുമായ ഉപകഥകളാകുന്ന അല്ലികൾ നിറഞ്ഞതും ഹരികഥകൾ ബോധിപ്പിച്ചുകൊണ്ട് വികസിച്ചുനിൽക്കുന്നതും ലോകത്തിലെ സജ്ജനങ്ങളാകുന്ന വണ്ടുകൾ എപ്പോഴും സന്തോഷത്തോടുകൂടി അതിലെ സത്തായ മധു നുകർന്നുകൊണ്ടിരിക്കുന്നതുമായ മഹാഭാരതമെന്ന ഈ താമരപ്പൂവ് കലിദോഷങ്ങൾ നശിപ്പിച്ച് നമുക്ക് ശ്രേയസ്സിനെ പ്രദാനം ചെയ്യട്ടെ.

8. **മൂകം കരോതി വാചാലം**
**പംഗും ലംഘയതേ ഗിരിം**
**യത്കൃപാ തമഹം വന്ദേ**
**പരമാനന്ദമാധവം**

മൂകനെ വാചാലനാക്കാനും, മുടന്തനെ മലകടത്തിവിടുവാനും ഏതൊരുദേവന്റെ കൃപകൊണ്ടാണോ കഴിയുന്നത്, ആ പരമാനന്ദസ്വരൂപനായ മാധവനെ ഞാൻ വന്ദിക്കുന്നു.

9. **യം ബ്രഹ്മാവരുണേന്ദ്രരുദ്രമരുത:**
**സ്തുന്വന്തി ദിവ്യൈ:സ്തവൈർ**

**വേദൈ: സാംഗപദക്രമോപനിഷദൈർ**
**ഗായന്തി യം സാമഗാ:**
**ധ്യാനാവസ്ഥിതതദ്ഗതേന മനസാ**
**പശ്യന്തി യം യോഗിനോ**
**യസ്യാന്തം ന വിദു: സുരാസുരഗണാഃ**
**ദേവായ തസ്മൈ നമ:**

ബ്രഹ്മാവ്, വരുണൻ, ഇന്ദ്രൻ, രുദ്രൻ, മരുത്തുക്കൾ എന്നിവർ യാതൊരു ദേവനെയാണോ ദിവ്യങ്ങളായ സ്തുതികളെക്കൊണ്ട് വാഴ്ത്തുന്നത്, വേദാംഗങ്ങൾ, ഉപ നിഷത്തുകൾ, വേദങ്ങൾ എന്നിവകൊണ്ട് സാമഗാനക്കാർ ഏതൊരു ദേവനെയാണോ സ്തുതിക്കുന്നത്, ധ്യാനാവ സ്ഥയിൽ മനസ്സ് ഏകാഗ്രമാക്കി യോഗികൾ ആരെയാണോ ദർശിക്കുന്നത് സുരാസുരന്മാർ ഏതൊരുദേവനെക്കുറി ച്ചാണോ അറിയാതെ വിസ്മയിക്കുന്നത്, ആ ദേവന് എന്റെ നമസ്ക്കാരം.

II ശ്രീഹരിഃ II



യോഗേശ്വരനായ ഭഗവാൻ ശ്രീകൃഷ്ണനും ധനുർ ധാരിയായ പാർത്ഥനുമുള്ളയിടത്ത് ആത്മതേജസ്സും, ഐശ്വര്യവും, വിജയവും അചഞ്ചലമായ നീതിയും ഉണ്ടായിരിക്കും എന്നതാണ് എന്റെ അഭിപ്രായം.

( അദ്ധ്യായം 18/78 )

ഓം ശ്രീ പരമാത്മനേ നമഃ

# ശ്രീമദ് ഭഗവദ്ഗീത

## അദ്ധ്യായം 1

## അർജ്ജുന വിഷാദ യോഗം

*ധൃതരാഷ്ട്ര ഉവാച*

1. **ധർമ്മക്ഷേത്രേ കുരുക്ഷേത്രേ**
**സമവേതാ യുയുത്സവ:**
**മാമകാ: പാണ്ഡവാശ്ചൈവ**
**കിം അകുർവ്വത സഞ്ജയ**

***ധൃതരാഷ്ട്രർ പറഞ്ഞു:*** സഞ്ജയ, ധർമ്മക്ഷേത്രമാകുന്ന കരുക്ഷേത്രത്തിൽ യുദ്ധം ചെയ്യുവാൻ നിശ്ചയിച്ചു വന്നിരിക്കുന്ന എന്റെ പുത്രന്മാരും, പാണ്ഡവന്മാരും തുടർന്ന് എന്തു ചെയ്തു?

*സഞ്ജയ ഉവാച*

2. **ദൃഷ്ട്വാ തു പാണ്ഡവാനീകം**
**വ്യൂഢം ദുര്യോധനസ്തദാ**
**ആചാര്യമുപസംഗമ്യ**
**രാജാ വചനമബ്രവീത്**

***സഞ്ജയൻ പറഞ്ഞു:*** യുദ്ധത്തിനായി സൈന്യങ്ങൾ അണിനിരന്നപ്പോൾ വ്യൂഹങ്ങളായിനിർത്തിയിട്ടുള്ള പാണ്ഡവസൈന്യത്തെക്കണ്ടിട്ട് രാജാവായ ദുര്യോധനൻ ഗുരുവായ ദ്രോണാചാര്യരെ സമീപിച്ച് ഇപ്രകാരം പറഞ്ഞു.

**3. പശ്യൈതാം പാണ്ഡുപുത്രാണാം**
**ആചാര്യ മഹതീം ചമൂം**
**വ്യൂഢാം ദ്രുപദപുത്രേണ**
**തവ ശിഷ്യേണ ധീമതാ**

അല്ലയോ ആചാര്യാ, അങ്ങയുടെ ശിഷ്യനും, ബുദ്ധിമാനുമായ ദ്രുപദപുത്രൻ ധൃഷ്ടദ്യുമ്നൻ അണിനിരത്തിയിട്ടുള്ള മഹത്തായ പാണ്ഡവസൈന്യത്തെ കണ്ടാലും.

**4. അത്ര ശൂരാ മഹേഷ്വാസാ**
**ഭീമാർജ്ജുനസമാ യുധി**
**യുയുധാനോ വിരാടശ്ച**
**ദ്രുപദശ്ച മഹാരഥഃ**

**5. ധൃഷ്ടകേതുശ്ചേകിതാനഃ**
**കാശിരാജശ്ച വീര്യവാൻ**
**പുരുജിത് കുന്തിഭോജശ്ച**
**ശൈബ്യശ്ച നരപുംഗവഃ**

**6. യുധാമന്യുശ്ച വിക്രാന്തഃ**
**ഉത്തമൗജാശ്ച വീര്യവാൻ**
**സൗഭദ്രോ ദ്രൗപദേയാശ്ച**
**സർവ്വ ഏവ മഹാരഥാഃ**

ഇവരിൽ ശൂരന്മാരും വില്ലാളിവീരന്മാരുമായി യുദ്ധത്തിൽ ഭീമാർജ്ജുന തുല്യന്മാരായ യുയുധാനൻ, വിരാടൻ, മഹാരഥനായ ദ്രുപദൻ, ധൃഷ്ടകേതു, ചേകിതാനൻ, വീര്യവാനായ കാശിരാജാവ്, പുരുജിത്, കുന്തിഭോജൻ, നരശ്രേഷ്ഠനായ ശൈബ്യൻ, വിക്രാന്തനായ യുധാമന്യു, വീര്യവാനായ ഉത്തമൗജസ്സ്, സുഭദ്രാ പുത്രനായ അഭിമന്യു, ദ്രൗപതിയുടെ പുത്രന്മാരെന്നിവരെല്ലാം ഉണ്ട്. എല്ലാവരും മഹാരഥന്മാരുമാണ്.

**7. അസ്മാകം തു വിശിഷ്ടാ യേ**
**താൻനിബോധ ദ്വിജോത്തമ**
**നായകാ മമ സൈന്യസ്യ**
**സംജ്ഞാർഥം താൻ ബ്രവീമി തേ**

അല്ലയോ ദ്വിജശ്രേഷ്ഠാ, ഇനി നമ്മുടെ പക്ഷത്തുള്ള സമർത്ഥരായ നായകന്മാർ ആരെല്ലാമാണെന്നറിഞ്ഞാലും, അങ്ങയുടെ അറിവിനായി അവരെക്കുറിച്ചു പറയാം.

**8. ഭവാൻ ഭീഷ്മശ്ച കർണ്ണശ്ച**
**കൃപശ്ച സമിതിഞ്ജയ:**
**അശ്വത്ഥാമാ വികർണ്ണശ്ച**
**സൗമദത്തിർ ജയദ്രഥ:**

അങ്ങും, ഭീഷ്മപിതാമഹനും, കർണ്ണനും, യുദ്ധത്തിൽ ജയശാലിയായ കൃപാചാര്യനും അശ്വത്ഥാമാവും വികർണ്ണനും, സോമദത്തന്റെ പുത്രനായ ഭൂരിശ്രവസ്സും, ജയദ്രഥനും.

**9. അന്യേ ച ബഹവ: ശൂരാ:**
**മദർഥേ ത്യക്തജീവിതാ:**
**നാനാശസ്ത്രപ്രഹരണാ:**
**സർവ്വേ യുദ്ധവിശാരദാ:**

കൂടാതെ എനിക്കുവേണ്ടി ജീവൻവെടിയാൻ തയ്യാറായവരും നാനാവിധ ആയുധങ്ങൾ പ്രയോഗിക്കാൻ സാമർത്ഥ്യമുള്ളവരും യുദ്ധത്തിൽ വിശാരദന്മാരുമായ അനേകം ശൂരന്മാരുമുണ്ട്.

**10. അപര്യാപ്തം തദസ്മാകം**
**ബലം ഭീഷ്മാഭിരക്ഷിതം**
**പര്യാപ്തം ത്വിദമേതേഷാം**
**ബലം ഭീമാഭിരക്ഷിതം**

ഭീഷ്മരുടെ നായകത്വത്തിലുള്ള നമ്മുടെ സൈന്യം ശത്രുസൈന്യത്തെ നേരിടാൻ മതിയാകുമെന്ന് തോന്നുന്നില്ല. എന്നാൽ ഭീമസേനന്റെ നേതൃത്വത്തിലുള്ള സൈന്യം നമ്മെ നേരിടാൻ മതിയാകുമെന്നും തോന്നുന്നു.

**11. അയനേഷു ച സർവ്വേഷു**
**യഥാഭാഗമവസ്ഥിതാ:**
**ഭീഷ്മമേവാഭിരക്ഷന്തു**
**ഭവന്ത: സർവ്വ ഏവ ഹി**

ഭവാന്മാർ അവരവർക്കു നിശ്ചയിച്ചിട്ടുള്ള സ്ഥാനങ്ങളിൽ മാറാതെ നിന്നുകൊണ്ട് ഭീഷ്മപിതാമഹനെ സംരക്ഷിക്കുക.

**12. തസ്യ സഞ്ജനയൻ ഹർഷം**
**കുരുവൃദ്ധ: പിതാമഹ:**

**സിംഹനാദം വിനദ്യോച്ചൈ:**
**ശംഖം ദധ്മൗ പ്രതാപവാൻ**

അവന് (ദുര്യോധനന്) സന്തോഷം ഉളവാക്കിക്കൊണ്ട് സിംഹത്തെപ്പോലെ അലറിയശേഷം കുരുവൃദ്ധനും പിതാമഹനുമായ ഭീഷ്മർ പ്രതാപത്തോടുകൂടി തന്റെ ശംഖ് ഉച്ചത്തിൽ മുഴക്കി.

**13. തത: ശംഖാശ്ച ഭേര്യശ്ച**
**പണവാനകഗോമുഖാ:**
**സഹസൈവാഭ്യഹന്യന്ത**
**സ ശബ്ദസ്തുമുലോഽഭവത്**

ഉടനെ ശംഖുകളും, ഭേരികളും, പണവം, ആനകം, ഗോമുഖം എന്നിവയും മുഴങ്ങി. ഇവയുടെ ശബ്ദങ്ങളാൽ ദിഗന്തങ്ങൾ മാറ്റൊലിക്കൊണ്ടു.

**14. തത: ശ്വേതൈർഹയൈർയുക്തേ**
**മഹതി സ്യന്ദനേ സ്ഥിതൌ**
**മാധവ: പാണ്ഡവശ്ചൈവ**
**ദിവ്യൗ ശംഖൗ പ്രദധ്മതു:**

അപ്പോൾ, വെളുത്ത കുതിരകളെകെട്ടിയ ദിവ്യമായ രഥത്തിൽ ഇരുന്നുകൊണ്ട് ശ്രീകൃഷ്ണനും അർജ്ജുനനും തങ്ങളുടെ ദിവ്യങ്ങളായ ശംഖുകളെ ഉച്ചത്തിൽ മുഴക്കി.

**15. പാഞ്ചജന്യം ഹൃഷീകേശോ**
**ദേവദത്തം ധനഞ്ജയ:**
**പൗണ്ഡ്രം ദധ്മൗ മഹാശംഖം**
**ഭീമകർമ്മാ വൃകോദര:**

ശ്രീകൃഷ്ണൻ പാഞ്ചജന്യത്തെയും, അർജ്ജുനൻ ദേവദത്തത്തെയും ഭീമകർമ്മം ചെയ്യുവാൻ കഴിവുള്ള ഭീമസേനൻ പൗണ്ഡ്രമെന്ന മഹാശംഖിനെയും മുഴക്കി.

**16. അനന്തവിജയം രാജാ**
**കുന്തീപുത്രോ യുധിഷ്ഠിര:**
**നകുല: സഹദേവശ്ച**
**സുഘോഷമണിപുഷ്പകൗ**

കുന്തീപുത്രനായ യുധിഷ്ഠിരമഹാരാജാവ് അനന്തവിജയമെന്ന ശംഖും നകുലൻ സുഘോഷം, സഹദേവൻ മണിപുഷ്പകം എന്നീ ശംഖുകളേയും മുഴക്കി.

**17. കാശ്യശ്ച പരമേഷ്വാസ:**
**ശിഖണ്ഡീ ച മഹാരഥ:**
**ധൃഷ്ടദ്യുമ്നോ വിരാടശ്ച**
**സാത്യകിശ്ചാപരാജിത:**

വില്ലാളിയായ കാശിരാജാവും മഹാരഥനായ ശിഖണ്ഡിയും ധൃഷ്ടദ്യുമ്നനും വിരാടനും, തോല്പിക്കാൻ സാധിക്കാത്ത സാത്യകിയും.

**18. ദ്രുപദോ ദ്രൗപദേയാശ്ച**
**സർവ്വശ: പൃഥ്വീപതേ**
**സൗഭദ്രശ്ച മഹാബാഹു:**
**ശംഖാൻ ദധ്മു: പൃഥക് പൃഥക്**

അല്ലയോ രാജാവേ, ദ്രുപദനും, ദ്രൗപദീ പുത്രന്മാരും, പരാക്രമിയും സുഭദ്രാപുത്രനുമായ അഭിമന്യുവും എല്ലാം അവരവരുടെ ശംഖുകൾ മുഴക്കി.

**19. സ ഘോഷോ ധാർത്തരാഷ്ടാണാം**
**ഹൃദയാനി വ്യദാരയത്**
**നഭശ്ച പൃഥിവീം ചൈവ**
**തുമുലോ വ്യനുനാദയൻ**

ആകാശത്തിലും ഭൂമിയിലും പ്രതിധ്വനിച്ചു കൊണ്ട് ആ ശംഖുനാദം ദിഗന്തങ്ങളിലെല്ലാം മാറ്റൊലികൊണ്ട് ധൃതരാഷ്ട്രപുത്രന്മാരുടെ ഹൃദയങ്ങളെ പിളർത്തി.

**20. അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ**
**ധാർത്തരാഷ്ടാൻ കപിധ്വജഃ**
**പ്രവൃത്തേ ശസ്ത്രസംപാതേ**
**ധനുരുദ്യമ്യ പാണ്ഡവഃ**

അല്ലയോ രാജാവേ, ഹനുമാൻ കൊടിയടയാളമായിട്ടുള്ള രഥത്തോടുകൂടിയ അർജ്ജുനൻ ധൃതരാഷ്ട്രപുത്രന്മാർ യുദ്ധം ചെയ്യാൻ തയ്യാറായി നില്ക്കുന്നതായി കണ്ടിട്ട്, ആയുധ പ്രഹരം തുടങ്ങാനിരിക്കെ.

**21. ഹൃഷീകേശം തദാ വാക്യം**
**ഇദമാഹ മഹീപതേ**

*അർജ്ജുന ഉവാച*

**സേനയോരുഭയോർ മദ്ധ്യേ**
**രഥം സ്ഥാപയ മേƒച്യുത**

(അല്ലയോ രാജാവേ,) ഹൃഷീകേശനോടായി ഇപ്രകാരം പറഞ്ഞു, രണ്ടു സൈന്യങ്ങളുടെ മദ്ധ്യത്തിലായി എന്റെ രഥത്തെ, അല്ലയോ അച്യുതാ, നിർത്തിയാലും.

**22. യാവദേതാൻ നിരീക്ഷേഽഹം**
**യോദ്ധുകാമാനവസ്ഥിതാൻ**
**കൈർമ്മയാ സഹ യോദ്ധവ്യം**
**അസ്മിൻ രണസമുദ്യമേ**

ഈ യുദ്ധത്തിൽ ആരോടൊക്കെയാണ് ഞാൻ ഏറ്റു മുട്ടേണ്ടത്, യുദ്ധക്കൊതിപൂണ്ട് നില്ക്കുന്ന ഇവരെ നിരീക്ഷിക്കുന്നതിനായി (രഥം നിർത്തിയാലും).

**23. യോത്സ്യമാനാനവേക്ഷേഽഹം**
**യ ഏതേഽത്ര സമാഗതാഃ**
**ധാർത്തഃരാഷ്ട്രസ്യ ദുർബ്ബുദ്ധേർ**
**യുദ്ധേ പ്രിയചികീർഷവഃ**

ദുർബുദ്ധിയായ ദുര്യോധനന്റെ പ്രീതിയ്ക്കു വേണ്ടി യുദ്ധം ചെയ്യാനായി കൊതിച്ച് എത്തിച്ചേർന്നിട്ടുള്ള ഇവരെ ഞാൻ ഒന്നു കാണട്ടെ

*സഞ്ജയ ഉവാച*

**24. ഏവമുക്തോ ഹൃഷീകേശോ**
**ഗുഡാകേശേന ഭാരത**
**സേനയോരുഭയോർമദ്ധ്യേ**
**സ്ഥാപയിത്വാ രഥോത്തമം**

**25. ഭീഷ്മദ്രോണ പ്രമുഖതഃ**
**സർവ്വേഷാം ച മഹീക്ഷിതാം**
**ഉവാച പാർത്ഥ പശ്യൈതാൻ**
**സമവേതാൻ കുരൂനിതി**

***സഞ്ജയൻ പറഞ്ഞു:*** അല്ലയോ രാജാവേ, അർജ്ജുനൻ ഇപ്രകാരം പറഞ്ഞതുകേട്ട ശ്രീകൃഷ്ണൻ രണ്ടു സേനകളുടെയും മദ്ധ്യത്തിലായി ഭീഷ്മർ, ദ്രോണർ തുടങ്ങി എല്ലാ രാജാക്കന്മാരുടെയും മുന്നിലായി ഉത്തമമായ രഥം നിറുത്തിയിട്ട് പറഞ്ഞു, 'അർജ്ജുനാ, യുദ്ധത്തിനൊരുങ്ങി വന്നിട്ടുള്ള ഈ കൗരവന്മാരെ കണ്ടാലും' എന്ന്.

**26. തത്രാപശ്യത് സ്ഥിതാൻ പാർത്ഥ:**
**പിതൄനഥ പിതാമഹാൻ**
**ആചാര്യാൻ മാതുലാൻ ഭ്രാതൄൻ**
**പുത്രാൻ പൗത്രാൻ സഖീംസ്തഥാ**

**27. ശ്വശൂരാൻ സുഹൃദശ്ചൈവ**
**സേനയോരുഭയോരപി**

അനന്തരം അവിടെ സ്ഥിതി ചെയ്യുന്ന സൈന്യങ്ങളിൽ അർജ്ജുനൻ പിതാക്കന്മാരെയും മുത്തച്ഛന്മാരെയും, ആചാര്യന്മാരെയും, അമ്മാവന്മാരെയും, സഹോദരന്മാരെയും, പുത്രന്മാരെയും, പേരക്കുട്ടികളെയും ശ്വശൂരന്മാരേയും, സുഹൃത്തുക്കളെയും കണ്ടു.

**താൻ സമീക്ഷ്യ സ കൗന്തേയ:**
**സർവ്വാൻ ബന്ധൂനവസ്ഥിതാൻ**

**28. കൃപയാ പരയാവിഷ്ടോ**
**വിഷീദന്നിദമബ്രവീത്**

കുന്തീപുത്രനായ അർജ്ജുനൻ അവിടെ എല്ലാ ബന്ധുജനങ്ങളേയും കണ്ട് കാരുണ്യത്താൽ വിഷാദം പൂണ്ട് ഇപ്രകാരം പറഞ്ഞു.

*അർജ്ജുന ഉവാച*

**ദൃഷ്ട്വേമം സ്വജനം കൃഷ്ണ**
**യുയുത്സും സമുപസ്ഥിതം**

**29. സീദന്തി മമ ഗാത്രാണി**
**മുഖം ച പരിശുഷ്യതി**
**വേപഥുശ്ച ശരീരേ മേ**
**രോമഹർഷശ്ച ജായതേ**

***അർജ്ജുനൻ പറഞ്ഞു:*** ഹേ കൃഷ്ണാ യുദ്ധക്കൊതി പൂണ്ട് നില്ക്കുന്ന ഇവരെല്ലാം എന്റെ ബന്ധുക്കളാണല്ലോ. ഇവരെ കണ്ടിട്ട് എന്റെ ശരീരം തളരുന്നു, മുഖം വരളുന്നു. ശരീരം വിറയ്ക്കുന്നു, രോമാഞ്ചവും ഉണ്ടാകുന്നു.

**30. ഗാണ്ഡീവം സ്രംസതേ ഹസ്താത്**
**ത്വക്ക് ചൈവ പരിദഹ്യതേ**
**ന ച ശക്നോമ്യവസ്ഥാതും**
**ഭ്രമതീവ ച മേ മന:**

ഗാണ്ഡീവം കൈയ്യിൽ നിന്നും വഴുതിപ്പോവുന്നു. ദേഹം മുഴുവൻ ചുട്ടു പൊള്ളുന്നു. മനസ്സ് ചുറ്റിക്കറങ്ങുന്നു. എഴുന്നേറ്റു നിൽക്കാൻ ശക്തി നഷ്ടപ്പെടുന്നു.

**31. നിമിത്താനി ച പശ്യാമി**
**വിപരീതാനി കേശവ**
**ന ച ശ്രേയോऽനുപശ്യാമി**
**ഹത്വാ സ്വജനമാഹവേ**

ഹേ കേശവ, ഞാൻ ശകുനങ്ങൾ എല്ലാം വിപരീതമായി കാണുന്നു. യുദ്ധത്തിൽ സ്വന്തം ആളുകളെ വധിച്ചിട്ട് എനിക്ക് ശ്രേയസ്സുണ്ടാകുമെന്ന് കരുതുന്നില്ല.

32. ന കാംക്ഷേ വിജയം കൃഷ്ണ
ന ച രാജ്യം സുഖാനി ച
കിം നോ രാജ്യേന ഗോവിന്ദ
കിം ഭോഗൈർജ്ജീവിതേന വാ

ഹേ കൃഷ്ണാ, ഞാൻ വിജയം കാംക്ഷിക്കുന്നില്ല, രാജ്യവും സുഖവും ആഗ്രഹിക്കുന്നില്ല. രാജ്യം കൊണ്ടോ, ഭോഗം കൊണ്ടോ, ജീവിതം കൊണ്ടോ എന്തു ഫലം?

33. യേഷാമർത്ഥേ കാംക്ഷിതം നോ
രാജ്യം ഭോഗാ: സുഖാനി ച
ത ഇമേഽവസ്ഥിതാ യുദ്ധേ
പ്രാണാംസ്ത്യക്ത്വാ ധനാനി ച

34. ആചാര്യാ: പിതര: പുത്രാ–
സ്തഥൈവ ച പിതാമഹാ:
മാതുലാ: ശ്വശുരാ: പൗത്രാ:
സ്യാലാ: സംബന്ധിനസ്തഥാ

35. ഏതാന്ന ഹന്തുമിച്ഛാമി
ഘ്നതോഽപി മധുസൂദന
അപി ത്രൈലോക്യരാജ്യസ്യ
ഹേതോ: കിം നു മഹീകൃതേ

ഞങ്ങൾ ആർക്കുവേണ്ടിയാണോ രാജ്യവും സുഖഭോഗങ്ങളും കാംക്ഷിക്കുന്നത്. ആ ആചാര്യന്മാരും, പിതാക്കന്മാരും, പുത്രന്മാരും കൂടാതെ മുത്തച്ഛന്മാർ, അമ്മാവന്മാർ, ശ്വശൂരന്മാർ, പേരക്കിടാങ്ങൾ, ഭാര്യാസഹോദരന്മാർ, ബന്ധുക്കൾ എന്നിവരും പ്രാണനും, ധനവും ഉപേക്ഷിച്ച് ഇതാ യുദ്ധത്തിനണിനിരന്നിരിക്കുന്നു.

ഹേ മധുസൂദനാ, എന്നെ ഇവർ വധിക്കുമെങ്കിൽക്കൂടി, അഥവാ മൂന്നു ലോകത്തിന്റെയും ആധിപത്യം കിട്ടുമെങ്കിൽപ്പോലും ഇവരെ വധിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. പിന്നെയല്ലേ ഭൂമിയുടെ ആധിപത്യത്തിനുവേണ്ടി?

**36. നിഹത്യ ധാർത്തരാഷ്ട്രാന്നഃ**
**കാ പ്രീതിഃ സ്യാജ്ജനാർദ്ദന**
**പാപമേവാശ്രയേദസ്മാൻ**
**ഹത്വൈതാനാതതായിനഃ**

ഹേ ജനാർദ്ദനാ, ഈ ധൃതരാഷ്ട്ര പുത്രന്മാരെ വധിച്ച് നമുക്കെന്തു സുഖമാണ് വരാനുള്ളത്. നമ്മെ കൊല്ലാൻ വെമ്പുന്നവരാണെങ്കിലും ഇവരെ വധിച്ചാൽ നമുക്ക് പാപമേ വന്നു ചേരൂ.

**37. തസ്മാന്നാർഹാ വയം ഹന്തും**
**ധാർത്തരാഷ്ട്രാൻ സ്വബാന്ധവാൻ**
**സ്വജനം ഹി കഥം ഹത്വാ**
**സുഖിനഃ സ്യാമ മാധവ**

ഹേ മാധവാ, ആയതിനാൽ സ്വന്തം ബന്ധുജനങ്ങളായ ധൃതരാഷ്ട്രപുത്രന്മാരെ വധിയ്ക്കുന്നത് ശരിയല്ല. സ്വന്തം ജനങ്ങളെ വധിച്ചിട്ട് നാം എങ്ങിനെ സുഖികളാകും?

**38. യദ്യപ്യേതേ ന പശ്യന്തി**
**ലോഭോപഹതചേതസഃ**
**കുലക്ഷയകൃതം ദോഷം**
**മിത്രദ്രോഹേ ച പാതകം**

**39. കഥം ന ജ്ഞേയമസ്മാഭി:**
**പാപാദസ്മാന്നിവർത്തിതും**
**കുലക്ഷയകൃതം ദോഷം**
**പ്രപശ്യദ്ഭിർ ജനാർദ്ദന**

ഹേ ജനാർദ്ദനാ, ലോഭം കൊണ്ട് ബുദ്ധി ഭ്രമം സംഭവിച്ച ഇവർ കുലക്ഷയം മൂലം സംഭവിക്കുന്ന ദോഷങ്ങളും മിത്രങ്ങളെ ദ്രോഹിക്കുന്നതു മൂലമുള്ള പാതകങ്ങളും കാണുന്നില്ല. എങ്കിലും കുലക്ഷയം മൂലം സംഭവിക്കുന്ന ദോഷങ്ങളും മറ്റും വ്യക്തമായി അറിയുന്ന നാം ഈ പാപത്തിൽ നിന്നും പിൻമ്മാറേണ്ടതല്ലേ?

**40. കുലക്ഷയേ പ്രണശ്യന്തി**
**കുലധർമ്മാ: സനാതനാ:**
**ധർമ്മേ നഷ്ടേ കുലം കൃത്സ്നം**
**അധർമ്മോƒഭിഭവത്യുത.**

കുലം നശിച്ചാൽ സനാതനങ്ങളായ കുലധർമ്മങ്ങൾ നശിക്കും, കുലധർമ്മം നശിച്ചാൽ അധർമ്മം കുലത്തെ മുഴുവൻ കീഴ്പ്പെടുത്തും.

**41. അധർമ്മാഭിഭവാത് കൃഷ്ണ**
**പ്രദുഷ്യന്തി കുലസ്ത്രീയ:**
**സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ**
**ജായതേ വർണ്ണസങ്കര:**

ഹേ കൃഷ്ണാ, കുലത്തിൽ അധർമ്മം കടന്നുകൂടിയാൽ കുലത്തിലെ സ്ത്രീകൾ ദുഷിക്കുന്നു. ഹേ വാർഷ്ണേയാ, സ്ത്രീകൾ ദുഷിച്ചാൽ വർണ്ണമിശ്രം ഉണ്ടാകാനും ഇടവരുന്നു.

**42. സങ്കരോ നരകായൈവ**
**കുലഘ്നാനാം കുലസ്യ ച**
**പതന്തി പിതരോ ഹ്യേഷാം**
**ലുപ്തപിണ്ഡോദകക്രിയാ:**

വർണ്ണമിശ്രം കുലത്തെ നശിപ്പിച്ചവർക്കും കുലത്തിനു തന്നേയും നരകം നല്കുന്നു. കുലനാശം വരുത്തിയവരുടെ പിതൃക്കൾ പിണ്ഡോദകക്രിയകൾ ലഭിക്കാതെ പിതൃലോകത്തിൽ നിന്നും പതിക്കുന്നു.

**43. ദോഷൈരേതൈ: കുലഘ്നാനാം**
**വർണ്ണസങ്കരകാരകൈ:**
**ഉത്സാദ്യന്തേ ജാതിധർമ്മാ:**
**കുലധർമ്മാശ്ച ശാശ്വതാ:**

വർണ്ണസങ്കരത്തെ ഉണ്ടാക്കുന്ന കുലദ്രോഹികളുടെ ദോഷങ്ങൾ മൂലം ശാശ്വതങ്ങളായ കുലാചാരങ്ങളും ജാത്യാചാരങ്ങളും നശിക്കുന്നു.

**44. ഉത്സന്നകുലധർമ്മാണാം**
**മനുഷ്യാണാം ജനാർദ്ദന**
**നരകേ/നിയതം വാസോ**
**ഭവതീത്യനുശുശ്രുമ**

ഹേ ജനാർദ്ദനാ, കുലധർമ്മങ്ങൾ നശിച്ച മനുഷ്യർക്ക് നരകത്തിൽ അനിശ്ചിതകാലം വസിക്കാൻ ഇടവരുന്നു എന്ന് നാം കേട്ടിരിക്കുന്നു.

**45. അഹോ ബത മഹത്പാപം**
**കർത്തും വ്യവസിതാ വയം**

**യദ്രാജ്യസുഖലോഭേന**
**ഹന്തും സ്വജനമുദ്യതാ:**

ഹാ കഷ്ടം! രാജ്യസുഖത്തിനുവേണ്ടിയുള്ള അത്യാഗ്രഹം മൂലം ബന്ധുക്കളെ കൊല്ലാൻ ഒരുമ്പെട്ട നമ്മൾ വലിയ പാപം തന്നെയാണ് അനുഷ്ഠിക്കുവാൻ ഒരുങ്ങിയത്.

**46. യദി മാമപ്രതീകാരം**
**അശസ്ത്രം ശസ്ത്രപാണയ:**
**ധാർത്തരാഷ്ട്രാ രണേ ഹന്യുഃ**
**തന്മേ ക്ഷേമതരം ഭവേത്**

ആയുധധാരികളായ ധൃതരാഷ്ട്രപുത്രന്മാർ നിരായുധനും എതിരിടാത്തവനുമായ എന്നെ യുദ്ധത്തിൽ കൊന്നാലും എനിക്കത് ക്ഷേമകരമായി ഭവിക്കും.

*സഞ്ജയ ഉവാച:*

**47. ഏവമുക്ത്വാർജ്ജുന: സംഖ്യേ**
**രഥോപസ്ഥ ഉപാവിശത്**
**വിസൃജ്യ സശരം ചാപം**
**ശോകസംവിഘ്നമാനസ:**

***സഞ്ജയൻ പറഞ്ഞു:*** ഇപ്രകാരം പറഞ്ഞ് അർജ്ജുനൻ ദു:ഖം നിറഞ്ഞ മനസ്സോടെ അമ്പും വില്ലും ഉപേക്ഷിച്ച് തേർത്തട്ടിൽ ഇരുന്നു.

***ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ***
***ഒന്നാം അദ്ധ്യായം സമാപ്തം***

## അദ്ധ്യായം 2

# സാംഖ്യ യോഗം

*സഞ്ജയ ഉവാച*

1. **തം തഥാ കൃപയാവിഷ്ടം**
**അശ്രുപൂർണ്ണാകുലേക്ഷണം**
**വിഷീദന്തമിദം വാക്യം**
**ഉവാച മധുസൂദന:**

***സഞ്ജയൻ പറഞ്ഞു:*** അങ്ങനെ കാരുണ്യാതിരേകത്താൽ കണ്ണുനീർ നിറഞ്ഞുകലങ്ങിയ കണ്ണുകളോടെ വിഷാദിക്കുന്ന അർജ്ജുനനോട് മധുസൂദനൻ ഇപ്രകാരം പറഞ്ഞു.

*ശ്രീഭഗവാനുവാച*

2. **കുതസ്ത്വാ കശ്മലമിദം**
**വിഷമേ സമുപസ്ഥിതം**
**അനാര്യജൂഷ്ടമസ്വർഗ്യം**
**അകീർത്തികരമർജ്ജുന**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ അർജ്ജുനാ, ആര്യന്മാർക്കു ചേരാത്തതും സ്വർഗസൗഖ്യമേകാത്തതും ദുഷ്കീർത്തികരവുമായ വിഷമാവസ്ഥയിലെ മോഹം നിന്നെ എങ്ങനെ ബാധിച്ചു?

**3. ക്ലൈബ്യം മാ സ്മ ഗമ: പാർത്ഥ**
**നൈതത്ത്വയ്യുപപദ്യതേ**
**ക്ഷുദ്രം ഹൃദയദൗർബല്യം**
**ത്യക്ത്വോത്തിഷ്ഠ പരന്തപ**

ഹേ പാർത്ഥാ, പൗരുഷമില്ലാത്ത ഈ പ്രവൃത്തി ഉപേക്ഷിച്ചാലും; ഇത് നിനക്ക് ഒട്ടുംതന്നെ യോജിക്കുന്നില്ല. ക്ഷുദ്രമായ ഈ ഹൃദയബലഹീനതയുപേക്ഷിച്ച് ഉണർന്നാലും.

*അർജ്ജുന ഉവാച*

**4. കഥം ഭീഷ്മമഹം സംഖ്യേ**
**ദ്രോണം ച മധുസൂദന**
**ഇഷുഭി: പ്രതിയോത്സ്യാമി**
**പൂജാർഹാവരിസൂദന**

***അർജ്ജുനൻ പറഞ്ഞു:*** മധുസൂദനനായ കൃഷ്ണാ, പൂജിക്കേണ്ടവരായ ഭീഷ്മരേയും, ദ്രോണരേയും യുദ്ധത്തിൽ ഞാൻ ബാണങ്ങൾകൊണ്ട് എങ്ങനെ നേരിടും?

**5. ഗുരൂനഹത്വാ ഹി മഹാനുഭാവാൻ**
**ശ്രേയോ ഭോക്തും ഭൈക്ഷ്യമപീഹ ലോകേ**
**ഹത്വാർത്ഥകാമാംസ്തു ഗുരൂനിഹൈവ**
**ഭുഞ്ജീയ ഭോഗാൻ രുധിരപ്രദിഗ്ദ്ധാൻ**

മഹാനുഭാവന്മാരായ ഗുരുക്കന്മാരെ വധിക്കുന്നതിനേക്കാൾ ശ്രേയസ്കരം ഈ ലോകത്തിൽ ഭിക്ഷാന്നം ഭക്ഷിക്കുന്നതാണ്. ഗുരുക്കന്മാരെ വധിച്ചാലാകട്ടെ ഇവിടെത്തന്നെ ചോരക്കറ പുരണ്ട അർഥകാമങ്ങളാകുന്ന ഭോഗങ്ങളായിരിക്കും ഭുജിക്കുന്നത്.

**6. ന ചൈതദ്വിദ്മ: കതരന്നോ ഗരീയോ**
**യദ്വാ ജയേമ യദി വാ നോ ജയേയു:**
**യാനേവ ഹത്വാ ന ജിജീവിഷാമ.**
**സ്തേ/വസ്ഥിതാ: പ്രമുഖേ ധാർത്തരാഷ്ട്രാ:**

ഈ ധൃതരാഷ്ട്രപുത്രന്മാരെ നാം ജയിക്കണോ, അതോ അവർ നമ്മെ ജയിക്കണോ, ഏതാണ് അഭികാമ്യമെന്ന് അറിയുന്നില്ല. ഏതു കൂട്ടരെ വധിച്ചാൽ പിന്നെ ജീവിക്കുവാൻ നമ്മൾക്കാഗ്രഹമില്ലയോ, ആ ധൃതരാഷ്ട്രപുത്രന്മാർ ഇതാ നമ്മുടെ മുൻപിൽ യുദ്ധത്തിനായി നിലകൊള്ളുന്നു.

**7. കാർപണ്യദോഷോപഹതസ്വഭാവ:**
**പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാ:**
**യച്ഛ്രേയ: സ്യാന്നിശ്ചിതം ബ്രൂഹി തന്മേ**
**ശിഷ്യസ്തേ/ഹം ശാധി മാം ത്വാം പ്രപന്നം**

സ്വഭാവദോഷം കൊണ്ടുള്ള അജ്ഞതമൂലം ധർമ്മമെന്തന്നറിയാതെ എന്റെ മനസ്സ് ഉഴലുന്നു. ആയതിനാൽ ഞാൻ അങ്ങയോടു ചോദിക്കുന്നു, യാതൊന്നാണോ എനിക്ക് ശ്രേയസ്കരമായിട്ടുള്ളതെന്തെന്ന് വ്യക്തമാക്കിയാലും. ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. ശിഷ്യനായ എന്നെ അങ്ങ് ഉപദേശിച്ചാലും.

**8. ന ഹി പ്രപശ്യാമി മമാപനുദ്യാദ്**
**യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം**
**അവാപ്യ ഭൂമാവസപത്നമൃദ്ധം**
**രാജ്യം സുരാണാമപി ചാധിപത്യം**

ഈ ഭൂമുഖത്ത് എതിരാളികൾ ആരുമില്ലാത്ത സമ്പത്സമൃദ്ധമായ രാജ്യമോ, ദേവന്മാരുടെ ആധിപത്യമോ കിട്ടിയാൽ പോലും, ഇന്ദ്രിയങ്ങളെ ശോഷിപ്പിക്കുന്ന എന്റെ ദു:ഖത്തെ ഇല്ലാതാക്കുന്ന ഒന്നിനെയും ഞാൻ കാണുന്നില്ല.

*സഞ്ജയ ഉവാച*

**9. ഏവമുക്ത്വാ ഹൃഷീകേശം**
**ഗുഡാകേശ: പരന്തപ**
**ന യോൽസ്യ ഇതി ഗോവിന്ദം**
**ഉക്ത്വാ തൂഷ്ണീം ബഭൂവ ഹ**

***സഞ്ജയൻ പറഞ്ഞു:*** പരന്തപനായ രാജാവേ, ഹൃഷീകേശനോട് ഇപ്രകാരം പറഞ്ഞശേഷം താൻ യുദ്ധം ചെയ്യുന്നില്ല എന്നു പറഞ്ഞ് അർജ്ജുനൻ മൗനിയായിരിപ്പായി.

**10. തമുവാച ഹൃഷീകേശ:**
**പ്രഹസന്നിവ ഭാരത**
**സേനയോരുഭയോർമദ്ധ്യേ**
**വിഷീദന്തമിദം വച:**

ഹേ രാജാവേ, രണ്ടു സൈന്യങ്ങളുടെയും മദ്ധ്യത്തിൽ വിഷാദത്തോടെ നിലകൊണ്ട അർജ്ജുനനോട് ഹൃഷീകേശൻ കളിയാക്കി പുഞ്ചിരിച്ചുകൊണ്ട് എന്നപോലെ ഇപ്രകാരം പറഞ്ഞു.

*ശ്രീഭഗവാനുവാച*

**11. അശോച്യാനന്വശോചസ്ത്വം**
**പ്രജ്ഞാവാദാംശ്ച ഭാഷസേ**

**ഗതാസൂനഗതാസൂംശ്ച**
**നാനുശോചന്തി പണ്ഡിതാ:**

***ശ്രീഭഗവാൻ പറഞ്ഞു:*** നീ ദു:ഖിക്കാൻ പാടില്ലാത്തവരെ കുറിച്ച് ദു:ഖിക്കുന്നു. ബുദ്ധിശാലിയെപ്പോലെ സംസാരിക്കുകയും ചെയ്യുന്നു. മരിച്ചവരെയും ജീവിച്ചിരിക്കുന്നവരെയും കുറിച്ച് വിവേകികൾ ദു:ഖിക്കാറില്ല.

**12. ന ത്വേവാഹം ജാതു നാസം**
**ന ത്വം നേമേ ജനാധിപാ:**
**ന ചൈവ ന ഭവിഷ്യാമ:**
**സർവ്വേ വയമത: പരം**

ഞാനും നീയും ഒരു കാലത്തും ഇല്ലാതിരുന്നിട്ടില്ല. അതേപോലെ ഈ രാജാക്കന്മാരും ഒരിക്കലും ഇല്ലാതിരുന്നിട്ടില്ല. ഇല്ലാതിരിക്കുകയുമില്ല, മേലിൽ ഇല്ലാതാവുകയുമില്ല.

**13. ദേഹിനോ$/$സ്മിൻ യഥാ ദേഹേ**
**കൗമാരം യൗവ്വനം ജരാ**
**തഥാ ദേഹാന്തരപ്രാപ്തിർ–**
**ധീരസ്തത്ര ന മുഹ്യതി**

ജീവന് ഈ ദേഹത്തിൽ കൗമാരം, യൗവനം, ജര എന്നിവ എപ്രകാരം സംഭവിക്കുന്നുവോ, അതേപോലെ തന്നെ, മരണാനന്തരം മറ്റൊരു ദേഹപ്രാപ്തിയും ഉണ്ടാകുന്നു. ധീരന്മാർ ഈ മാറ്റത്തിന്റെ പൊരുളറിഞ്ഞ് ദു:ഖിക്കുന്നില്ല.

**14. മാത്രാസ്പർശാസ്തു കൗന്തേയ**
**ശീതോഷ്ണസുഖദു:ഖദാ:**

**ആഗമാപായിനോ$f$നിത്യാ–**
**സ്താംസ്തിതിക്ഷസ്വ ഭാരത**

അല്ലയോ അർജ്ജുന, ഇന്ദ്രിയവിഷയങ്ങൾ ചേരുമ്പോൾ അനിത്യങ്ങളായ ശീതം, ഉഷ്ണം, സുഖം, ദു:ഖം എന്നിവ ഉണ്ടാക്കുന്നു. അവ വന്നു പൊയ്കൊണ്ടിരിക്കുന്നവയും നശിക്കുന്നവയുമാണ്. അതുകൊണ്ട് അവയെ തരണം ചെയ്യുക.

**15. യം ഹി ന വ്യഥയന്ത്യേതേ**
**പുരുഷം പുരുഷർഷഭ**
**സമദു:ഖസുഖം ധീരം**
**സോ$f$മൃതത്വായ കല്പതേ**

ഹേ പുരുഷശ്രേഷ്ഠാ, സുഖദു:ഖങ്ങളെ തുല്യമായി കരുതുന്ന ധീരനെ ഈ വിഷയാനുഭവങ്ങൾ ക്ലേശിപ്പിക്കുന്നില്ല. അയാൾ മോക്ഷത്തിന് യോഗ്യനാകുന്നു.

**16. നാസതോ വിദ്യതേ ഭാവോ**
**നാഭാവോ വിദ്യതേ സത:**
**ഉഭയോരപി ദൃഷ്ടോ$f$ന്ത–**
**സ്ത്വനയോസ്തത്വദർശിഭി:**

ഇല്ലാത്തതിന് ഉണ്ട് എന്ന അവസ്ഥയില്ല. ഉളളതിന് ഇല്ല എന്ന അവസ്ഥയുമില്ല. ഉളളതും ഇല്ലാത്തതും എന്നീ രണ്ടവസ്ഥകളുടെയും രഹസ്യം തത്വദർശികൾ അറിഞ്ഞിരിക്കുന്നു.

**17. അവിനാശി തു തദ്വിദ്ധി**
**യേന സർവ്വമിദം തതം**

**വിനാശമവ്യയസ്യാസ്യ**
**ന കശ്ചിത് കർത്തുമർഹതി**

യാതൊന്നാണോ ഈ പ്രപഞ്ചം മുഴുവൻ വ്യാപിച്ചിരിക്കുന്നത് അത് നാശമില്ലാത്തതാണെന്നറിയുക. നാശമില്ലാത്ത അതിനെ നശിപ്പിക്കുവാൻ ആർക്കും തന്നെ സാധ്യമല്ല.

**18. അന്തവന്ത ഇമേ ദേഹാ**
**നിത്യസ്യോക്താ: ശരീരിണ:**
**അനാശിനോ $f$പ്രമേയസ്യ**
**തസ്മാദ്യുദ്ധ്യസ്വ ഭാരത**

നിത്യനും നാശരഹിതനും അപ്രമേയനുമായ ഈ ആത്മാവുമായി ബന്ധപ്പെട്ട ശരീരങ്ങളാണ് നശിക്കുന്നവ. അതുകൊണ്ട്, ഹേ ഭാരത, നീ യുദ്ധം ചെയ്താലും.

**19. യ ഏനം വേത്തി ഹന്താരം**
**യശ്ചൈനം മന്യതേ ഹതം**
**ഉഭൗ തൗ ന വിജാനീതോ**
**നായം ഹന്തി ന ഹന്യതേ**

ആരാണോ ഈ ആത്മാവിനെ കൊല്ലുന്നവനായി കാണുന്നത്, ആരാണോ ഈ ആത്മാവിനെ കൊല്ലപ്പെട്ടവനായി കാണുന്നത്, രണ്ടുകൂട്ടരും തത്വത്തെ അറിഞ്ഞവരല്ല. ആത്മാവു ആരെയും കൊല്ലുന്നില്ല, ആരാലും കൊല്ലപ്പെടുന്നുമില്ല.

**20. ന ജായതേ മ്രിയതേ വാ കദാചിത്**
**നായം ഭൂത്വാ ഭവിതാ വാ ന ഭൂയ:**

**അജോ നിത്യ: ശാശ്വതോ$f$യം പുരാണോ**
**ന ഹന്യതേ ഹന്യമാനേ ശരീരേ**

ആത്മാവ് ജനിക്കുന്നില്ല, മരിക്കുന്നുമില്ല. ഉണ്ടായശേഷം ഉളളവനായി ഭവിച്ചവനുമല്ല. ആത്മാവ് ജനനമില്ലാത്ത വനും നിത്യനും ശാശ്വതനും പുരാണനുമാകുന്നു; ശരീരം കൊല്ലപ്പെട്ടാലും ആത്മാവ് കൊല്ലപ്പെടുന്നില്ല.

**21. വേദാവിനാശിനം നിത്യം**
**യ ഏനമജമവ്യയം**
**കഥം സ പുരുഷ: പാർത്ഥ**
**കം ഘാതയതി ഹന്തി കം**

ഹേ അർജ്ജുനാ, ഈ ആത്മാവിനെ നാശമില്ലാത്ത വനെന്നും നിത്യനെന്നും ജനിക്കാത്തവനെന്നും ക്ഷയ മില്ലാത്തവനെന്നും അറിയുന്ന പുരുഷൻ ആരെ വധിപ്പി ക്കാനാണ്, അതുപോലെ ആരെ വധിക്കാനാണ്?

**22. വാസാംസി ജീർണ്ണാനി യഥാ വിഹായ**
**നവാനി ഗൃഹ്ണാതി നരോ$f$പരാണി**
**തഥാ ശരീരാണി വിഹായ ജീർണ്ണാ–**
**ന്യന്യാനി സംയാതി നവാനി ദേഹീ**

മനുഷ്യർ ജീർണ്ണിച്ച വസ്ത്രങ്ങളുപേക്ഷിച്ച് പുതിയ വസ്ത്രങ്ങൾ സ്വീകരിക്കുന്നതുപോലെ ആത്മാവ് ജീർണ്ണിച്ച ശരീരങ്ങളെ ഉപേക്ഷിച്ച് പുതിയ ശരീരങ്ങൾ കൈക്കൊളളുന്നു.

**23. നൈനം ഛിന്ദന്തി ശസ്ത്രാണി**
**നൈനം ദഹതി പാവക:**

**ന ചൈനം ക്ലേദയന്ത്യാപോ**
**ന ശോഷയതി മാരുതഃ**

ഈ ആത്മാവിനെ ആയുധങ്ങൾ കീറിമുറിക്കുന്നില്ല, അഗ്നി ഇതിനെ ദഹിപ്പിക്കുന്നില്ല, ജലം ഇതിനെ നനച്ചുക ളയുന്നില്ല, കാറ്റ് ഉണക്കുന്നുമില്ല.

**24. അച്ഛേദ്യോ*ƒ*യമദാഹ്യോ*ƒ*യം**
**അക്ലേദ്യോ*ƒ*ശോഷ്യ ഏവ ച**
**നിത്യഃ സർവ്വഗതഃ സ്ഥാണുഃ**
**അചലോ*ƒ*യം സനാതനഃ**

ഈ ആത്മാവ് ഛേദിക്കപ്പെടാവുന്നതല്ല, അത് ദഹിക്ക പ്പെടാവുന്നതും, നനയ്ക്കപ്പെടാവുന്നതും, ഉണക്കപ്പെടാ വുന്നതുമല്ല. നിത്യനും, സർവ്വവ്യാപിയും, സ്ഥിരനും, ചലന മില്ലാത്തവനും എപ്പോഴും ഉള്ളവനുമാണ്, നിശ്ചയം.

**25. അവ്യക്തോ*ƒ*യമചിന്ത്യോ*ƒ*യം**
**അവികാര്യോ*ƒ*യമുച്യതേ**
**തസ്മാദേവം വിദിത്വൈനം**
**നാനുശോചിതുമർഹസി**

ഈ ആത്മാവ് ഇന്ദ്രിയവിഷയനല്ലാത്തതിനാൽ അവ്യ ക്തനാണ്, അചിന്ത്യനാണ്, അതുപോലെ വികാരങ്ങൾ സംഭവിക്കുന്നവനല്ല എന്ന് പറയപ്പെടുന്നു. ആയതിനാൽ ആത്മാവിനെക്കുറിച്ച് ഇപ്രകാരമറിഞ്ഞ് നീ ദു:ഖിക്കരുത്.

**26. അഥ ചൈനം നിത്യജാതം**
**നിത്യം വാ മന്യസേ മൃതം**

**തഥാപി ത്വം മഹാബാഹോ**
**നൈവം ശോചിതുമർഹസി**

അഥവാ ആത്മാവ് നിത്യവും ജനിക്കുന്നതാണെന്നും, നിത്യവും മരിക്കുന്നതാണെന്നും കരുതിയാൽത്തന്നെ, ഹേ മഹാബാഹോ, ഇതുപോലെ ദു:ഖിക്കാൻ പാടില്ല.

**27. ജാതസ്യ ഹി ധ്രുവോ മൃത്യുർ**
**ധ്രുവം ജന്മ മൃതസ്യ ച**
**തസ്മാദപരിഹാര്യേƒർത്ഥേ**
**ന ത്വം ശോചിതുമർഹസി**

എന്തെന്നാൽ ജനിച്ചവന് മരണം നിശ്ചിതമാണ്. മരിച്ചവന് ജനനവും സുനിശ്ചിതമാണ്. ആയതിനാൽ പരിഹരിക്കാൻ സാധിക്കാത്ത കാര്യത്തെകുറിച്ച് നീ എന്തിന് ദു:ഖിക്കണം?

**28. അവ്യക്താദീനി ഭൂതാനി**
**വ്യക്തമദ്ധ്യാനി ഭാരത,**
**അവ്യക്തനിധനാന്യേവ**
**തത്ര കാ പരിദേവനാ**

ഹേ ഭാരത, ജീവികൾ ജനനത്തിനുമുമ്പ് വ്യക്തമല്ല, ജനനത്തിനു ശേഷം മാത്രം വ്യക്തമാണ്, മരണത്തിനു ശേഷം വീണ്ടും വ്യക്തമല്ലാതാകുന്നു. ഇതിൽ എന്തിനു ദു:ഖിക്കണം?

**29. ആശ്ചര്യവത് പശ്യതി കശ്ചിദേനം**
**ആശ്ചര്യവത്വദതി തഥൈവ ചാന്യ:**
**ആശ്ചര്യവച്ചൈനമന്യ: ശൃണോതി**
**ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത്**

ആത്മാവിനെ ചിലർ അത്ഭുതവസ്തുവായി കാണുന്നു, ചിലർ അത്ഭുതവസ്തുവെന്നപോലെ വിവരിക്കുന്നു, ചിലർ അത്ഭുതവസ്തുവിനെക്കുറിച്ചെന്നപോലെ കേൾക്കുന്നു. മറ്റുചിലരാകട്ടെ ആത്മാവിനെപ്പറ്റി കേട്ടാൽപോലും അറിയുന്നില്ല.

**30. ദേഹീ നിത്യമവദ്ധ്യോ*f*യം**
**ദേഹേ സർവ്വസ്യ ഭാരത**
**തസ്മാത് സർവ്വാണി ഭൂതാനി**
**ന ത്വം ശോചിതുമർഹസി**

ഹേ അർജ്ജുനാ, എല്ലാ ദേഹങ്ങളിലും സ്ഥിതിചെയ്യുന്ന ഈ ആത്മാവ് നിത്യവും വധിക്കപ്പെടാത്തതുമാണ് എന്നറിയുക. ആയതിനാൽ ഒരു ജീവിയെക്കുറിച്ചും ദുഖിക്കേണ്ടതില്ല.

**31. സ്വധർമ്മമപി ചാവേക്ഷ്യ**
**ന വികമ്പിതുമർഹസി**
**ധർമ്മ്യാദ്ധി യുദ്ധാച്ഛ്രേയോ*f*ന്യത്**
**ക്ഷത്രിയസ്യ ന വിദ്യതേ**

സ്വധർമ്മത്തെ അപേക്ഷിച്ചു നോക്കിയാലും നീ ദുഖിക്കാൻ പാടുള്ളതല്ല. കാരണം ക്ഷത്രിയന് ധർമ്മയുദ്ധത്തേക്കാൾ ശ്രേഷ്ഠമായി മറ്റൊന്നുമില്ല.

**32. യദൃച്ഛയാ ചോപപന്നം**
**സ്വർഗ്ഗദ്വാരമപാവൃതം**
**സുഖിനഃ ക്ഷത്രിയാഃ പാർത്ഥ**
**ലഭന്തേ യുദ്ധമീദൃശം**

ഹേ പാർത്ഥാ, യാദൃച്ഛികമായി വന്നുചേർന്നതും സ്വർഗ്ഗവാതിലുകൾ തന്നെ തുറന്നുവച്ചതുമായ ഇപ്രകാരമുള്ള യുദ്ധം പുണ്യം ചെയ്ത ക്ഷത്രിയർക്കേ ലഭിക്കൂ.

**33. അഥ ചേത്ത്വമിമം ധർമ്മ്യം**
**സംഗ്രാമം ന കരിഷ്യസി**
**തത: സ്വധർമ്മം കീർത്തിം ച**
**ഹിത്വാ പാപമവാപ്സ്യസി**

ഇനി നീ ഈ ധർമ്മയുദ്ധം ചെയ്തില്ല എങ്കിൽ സ്വധർമ്മവും കീർത്തിയും നഷ്ടപ്പെട്ട് പാപം കൈക്കൊള്ളും.

**34. അകീർത്തിം ചാപി ഭൂതാനി**
**കഥയിഷ്യന്തി തേ/വ്യയാം**
**സംഭാവിതസ്യ ചാകീർത്തിർ**
**മരണാദതിരിച്യതേ**

എല്ലാവരും നിന്നെപ്പറ്റി ഒരിക്കലും മായ്ക്കാനാവാത്ത വിധം അകീർത്തികരമായ കാര്യങ്ങൾ പറയാനിടവരും. ഒരിക്കൽ ആദരണീയനായിരുന്ന ഒരാൾക്ക് അകീർത്തി മരണത്തേക്കാൾ ദു:ഖകരമായി ഭവിക്കും.

**35. ഭയാദ്രണാദുപരതം**
**മംസ്യന്തേ ത്വാം മഹാരഥാ:**
**യേഷാം ച ത്വം ബഹുമതോ**
**ഭൂത്വാ യാസ്യസി ലാഘവം**

ഭയം മൂലം യുദ്ധക്കളത്തിൽനിന്ന് ഓടിപ്പോയവനെന്ന് മഹാരഥന്മാർ നിന്നെ കണക്കാക്കും. ആരൊക്കെ നിന്നെ

ബഹുമാനിച്ചിരുന്നവർക്കെല്ലാം നീ നിസ്സാരനായിത്തീരുകയും ചെയ്യും.

**36. അവാച്യവാദാംശ്ച ബഹൂൻ**
**വദിഷ്യന്തി തവാഹിതാ :**
**നിന്ദന്തസ്തവ സാമർത്ഥ്യം**
**തതോ ദു:ഖതരം നു കിം**

ശത്രുക്കൾ നിന്റെ കഴിവിനെ പുച്ഛിക്കുകയും നിന്നെക്കുറിച്ച് അപവാദങ്ങൾ പറഞ്ഞുപരത്തുകയും ചെയ്യും. ഇതിനേക്കാൾ ദു:ഖകരമായി മറ്റെന്താണുള്ളത്!

**37. ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം**
**ജിത്വാ വാ ഭോക്ഷ്യസേ മഹീം**
**തസ്മാദുത്തിഷ്ഠ കൗന്തേയ**
**യുദ്ധായ കൃതനിശ്ചയ:**

ഹേ അർജ്ജുനാ, നീ മരിച്ചാൽ വീരസ്വർഗ്ഗം പ്രാപിക്കുകയും, ജയിച്ചാൽ രാജ്യസുഖം അനുഭവിക്കുകയും ചെയ്യും. അതിനാൽ നീ യുദ്ധം ചെയ്യാൻ തീരുമാനിച്ചുകൊണ്ട് എഴുന്നേൽക്കുക.

**38. സുഖദു:ഖേ സമേ കൃത്വാ**
**ലാഭാലാഭൗ ജയാജയൗ**
**തതോ യുദ്ധായ യുജ്യസ്വ**
**നൈവം പാപമവാപ്സ്യസി**

സുഖദു:ഖങ്ങളും, ലാഭനഷ്ടങ്ങളും, ജയാപജയങ്ങളും സമമായി കരുതി യുദ്ധം ചെയ്യാൻ തീരുമാനിക്കുക. എന്നാൽ നിന്നെ പാപം ബാധിക്കുകയില്ല.

**39. ഏഷാ തേഽഭിഹിതാ സാംഖ്യേ**
**ബുദ്ധിർയോഗേ ത്വിമാം ശൃണു**
**ബുദ്ധ്യാ യുക്തോ യയാ പാർത്ഥ**
**കർമ്മബന്ധം പ്രഹാസ്യസി**

ഇതുവരെ നിനക്ക് ഉപദേശിച്ചത് സാംഖ്യയോഗ മാകുന്നു. ഇനി കർമ്മയോഗത്തെക്കുറിച്ച് കേൾക്കുക. ഹേ പാർത്ഥാ, ഇതറിഞ്ഞാൽ കർമ്മബന്ധം ഒഴിവാക്കാൻ സാധിക്കും.

**40. നേഹാഭിക്രമനാശോഽസ്തി**
**പ്രത്യവായോ ന വിദ്യതേ**
**സ്വല്പമപ്യസ്യ ധർമ്മസ്യ**
**ത്രായതേ മഹതോ ഭയാത്**

കർമ്മയോഗഭാവനയോടെ ചെയ്ത പ്രവൃത്തികൾ നിഷ്ഫലമാവുകയില്ല. ആരംഭിച്ചുനിർത്തിയാലും ദോഷം വരില്ല. സ്വല്പം ആചരിച്ചാൽ പോലും മഹത്തായ സംസാരഭയത്തിൽ നിന്ന് രക്ഷിക്കും.

**41. വ്യവസായാത്മികാ ബുദ്ധി–**
**രേകേഹ കുരുനന്ദന**
**ബഹുശാഖാ ഹ്യനന്താശ്ച**
**ബുദ്ധയോഽവ്യവസായിനാം**

ഹേ അർജ്ജുനാ, ഈ മാർഗ്ഗത്തിൽ ദൃഢനിശ്ചയ ത്തോടുകൂടിയ ഒരേ ഒരു ബുദ്ധിയേ ഉള്ളൂ. ദൃഢനിശ്ചയമി ല്ലാത്തവരുടെ ബുദ്ധിയോ ബഹുവിധവും അവസാന മില്ലാത്തതുമാകുന്നു.

**42. യാമിമാം പുഷ്പിതാം വാചം**
**പ്രവദന്ത്യവിപശ്ചിത:**
**വേദവാദരതാ: പാർത്ഥ**
**നാന്യദസ്തീതി വാദിന:**

**43. കാമാത്മാന: സ്വർഗ്ഗപരാ**
**ജന്മകർമ്മഫലപ്രദാം**
**ക്രിയാവിശേഷബഹുലാം**
**ഭോഗൈശ്വര്യഗതിം പ്രതി**

**44. ഭോഗൈശ്വര്യപ്രസക്താനാം**
**തയാപഹൃതചേതസാം**
**വ്യവസായാത്മികാ ബുദ്ധി:**
**സമാധൗ ന വിധീയതേ**

ഹേ പാർത്ഥാ, വേദങ്ങളിലെ കർമ്മകാണ്ഡത്തിൽ വിവരിച്ചിട്ടുള്ള, പൂവണിഞ്ഞ മരം പോലെ, ആകർഷണീയമായ വാക്കുകളിൽ ആകൃഷ്ടരായി യാഗാദികളിലും സ്വർഗ്ഗാദി ഫലങ്ങളിലും സുഖം കണ്ട് ഇതിൽ കവിഞ്ഞ് മറ്റൊന്നുമില്ല എന്നു വാദിക്കുന്നവരും കാമസങ്കല്പങ്ങളിൽ മുഴുകിയവരും സ്വർഗ്ഗം മാത്രമാണ് പരമലക്ഷ്യം എന്ന് കരുതുന്നവരും ജന്മകർമ്മങ്ങൾക്കിടയാകുന്ന ഭോഗം, ഐശ്വര്യം എന്നിവയെ ലക്ഷ്യമാക്കി പലവിധ ക്രിയകൾ നിർദ്ദേശിക്കുന്ന വേദവാക്യങ്ങളിൽ അപഹൃതചിത്തരും അജ്ഞാനികളുമായ ലൗകികന്മാർക്ക് പരമാത്മാവിൽ ദൃഢനിശ്ചയത്തോടുകൂടിയ ആ ബുദ്ധി ഉറയ്ക്കുന്നില്ല.

**45. ത്രൈഗുണ്യവിഷയാ വേദാ**
**നിസ്ത്രൈഗുണ്യോ ഭവാർജ്ജുന**

**നിർദ്വന്ദോ നിത്യസത്വസ്ഥോ**
**നിര്യോഗക്ഷേമ ആത്മവാൻ**

വേദങ്ങളിലെ കർമ്മകാണ്ഡഭാഗങ്ങൾ മൂന്നു ഗുണങ്ങൾക്ക് (സത്വം, രജസ്സ്, തമസ്സ്) വിഷയമാണ്. നീ ഗുണാതീതനും, സുഖദുഃഖാദി ദ്വന്ദഭാവങ്ങളിൽ നിന്നു ഉയർന്ന് നിത്യസത്വസ്ഥനുമായി, യോഗക്ഷേമങ്ങളിൽ തൽപരനാകാതെ ആത്മാനന്ദനായി ഭവിക്കുക.

46. **യാവാനർഥ ഉദപാനേ**
**സർവ്വത: സംപ്ലുതോദകേ**
**താവാൻ സർവ്വേഷു വേദേഷു**
**ബ്രാഹ്മണസ്യ വിജാനത:**

സർവ്വത്ര ജലം നിറഞ്ഞ കിണറിന്റെ പ്രയോജനമാണ് ബ്രഹ്മനിഷ്ഠന് വേദങ്ങളെക്കൊണ്ടുള്ളത്.

47. **കർമ്മണ്യേവാധികാരസ്തേ**
**മാ ഫലേഷു കദാചന**
**മാ കർമ്മഫലഹേതുർഭൂർ–**
**മാ തേ സംഗോ*f*സ്ത്വകർമ്മണി.**

നിനക്ക് കർമ്മം അനുഷ്ഠിക്കുന്നതിനേ അധികാരമുള്ളൂ. കർമ്മഫലത്തിനില്ല. കർമ്മഫലം അനുഭവിക്കുന്നതിന് കാരണമാകാതിരിക്കൂ. അതേപോലെ കർമ്മം ചെയ്യാതിരിക്കുന്നതിൽ താത്പര്യം ഉണ്ടാകാനും പാടില്ല.

48. **യോഗസ്ഥ: കുരു കർമ്മാണി**
**സംഗം ത്യക്ത്വാ ധനഞ്ജയ**
**സിദ്ധ്യസിദ്ധ്യോ: സമോ ഭൂത്വാ**
**സമത്വം യോഗ ഉച്യതേ**

അല്ലയോ ധനഞ്ജയാ, നീ യോഗനിഷ്ഠയോടെ ഫല ത്തിലുള്ള ആസക്തി ഉപേക്ഷിച്ച് ജയത്തിലും പരാജയ ത്തിലും ചിത്തത്തെ സമനിലയിൽ നിർത്തി കർമ്മം അനുഷ്ഠിക്കുക. മനസ്സിന്റെ സമനിലയാണ് യോഗം.

**49. ദൂരേണ ഹ്യവരം കർമ്മ**
**ബുദ്ധിയോഗാദ്ധനഞ്ജയ**
**ബുദ്ധൗ ശരണമന്വിച്ഛ**
**കൃപണാഃ ഫലഹേതവഃ**

ഹേ ധനഞ്ജയാ, സമബുദ്ധിയോടുകൂടി ചെയ്യുന്ന കർമ്മത്തെക്കാൾ എത്രയോ താഴേക്കിടയിലാണ് ഫലേച്ഛ യോടുകൂടി കർമ്മം. അതുകൊണ്ട് സമത്വബുദ്ധിയെ ത്തന്നെ അംഗീകരിക്കൂ. സ്വകർമ്മഫലങ്ങൾക്ക് ഹേതു വായി തീരുന്നവർ ദയനീയന്മാർ തന്നെ.

**50. ബുദ്ധിയുക്തോ ജഹാതീഹ**
**ഉഭേ സുകൃതദുഷ്കൃതേ**
**തസ്മാദ്യോഗായ യുജ്യസ്വ**
**യോഗഃ കർമ്മസു കൗശലം**

സമബുദ്ധിയോടുകൂടിയ യോഗത്തിൽ അഭയം തേടി യവർ പുണ്യപാപങ്ങൾ രണ്ടിനേയും ഈ ജന്മത്തിൽ തന്നെ ഉപേക്ഷിക്കുന്നു. ആയതിനാൽ നീ യോഗത്തി നായി യത്നിക്കുക. കർമ്മത്തിലുള്ള സാമർത്ഥ്യം തന്നെ യാണ് യോഗം.

**51. കർമ്മജം ബുദ്ധിയുക്താ ഹി**
**ഫലം ത്യക്ത്വാ മനീഷിണഃ**

**ജന്മബന്ധവിനിർമുക്താഃ**
**പദം ഗച്ഛന്ത്യനാമയം**

സമത്വബുദ്ധിയോടു കൂടിയ മനീഷികൾ കർമ്മഫലത്തെ ഉപേക്ഷിച്ച് ഇരുബന്ധത്തിൽ നിന്നും നിശ്ശേഷം മുക്തരായി ദോഷലേശമില്ലാത്ത പരമപദത്തിൽ എത്തിച്ചേരുന്നു.

**52. യദാ തേ മോഹകലിലം**
**ബുദ്ധിർവ്യതിതരിഷ്യതി**
**തദാ ഗന്താസി നിർവ്വേദം**
**ശ്രോതവ്യസ്യ ശ്രുതസ്യ ച**

ഈ ദേഹമാണ് ആത്മാവ് എന്ന മോഹത്തെ വിവേകത്തോടെ മറികടക്കുമ്പോഴേ അപ്പോൾ നീ ഇതുവരെ കേട്ടതും, കേൾക്കാനിരിക്കുന്നതുമായ എല്ലാറ്റിലും വൈരാഗ്യബുദ്ധിയോടു കൂടിയവനായിത്തീരൂ.

**53. ശ്രുതി വിപ്രതിപന്നാ തേ**
**യദാ സ്ഥാസ്യതി നിശ്ചലാ**
**സമാധാവചലാ ബുദ്ധി–**
**സ്തദാ യോഗമവാപ്സ്യസി**

പലവിധ വേദശാസ്ത്രാദികൾ കേട്ടുഴലുന്ന നിന്റെ ബുദ്ധി നിശ്ചലമായി പരമാത്മാവിൽ ഉറയ്ക്കുമ്പോൾ നിനക്ക് ആത്മാനുഭൂതി കൈവരും.

*അർജ്ജുന ഉവാച*

**54. സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ**
**സമാധിസ്ഥസ്യ കേശവ**

**സ്ഥിതധീ: കിം പ്രഭാഷേത**
**കിമാസീത വ്രജേത കിം**

***അർജ്ജുനൻ പറഞ്ഞു:*** ഹേ കേശവാ, ആത്മാനുഭൂതി കൈവന്നവന്റെ ലക്ഷണമെന്താണ്? ഈ സ്ഥിതപ്രജ്ഞൻ മറ്റുള്ളവരോട് സംസാരിക്കുന്നതെങ്ങനെ? എങ്ങനെയാണ യാൾ ഇരിക്കുക? എങ്ങിനെയാണ് നടക്കുക?

*ശ്രീഭഗവാനുവാച*

**55. പ്രജഹാതി യദാ കാമാൻ**
**സർവ്വാൻ പാർത്ഥ മനോഗതാൻ**
**ആത്മന്യേവാത്മനാ തുഷ്ട:**
**സ്ഥിതപ്രജ്ഞസ്തദോച്യതേ**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ അർജ്ജുനാ, മനസ്സിലുള്ള എല്ലാ ആഗ്രഹങ്ങളെയും നിശ്ശേഷം ഉപേക്ഷിച്ച്, ആത്മാ വിനാൽ ആത്മാവിൽത്തന്നെ ആനന്ദം അനുഭവിക്കാൻ കഴിയുന്നവനെ സ്ഥിതപ്രജ്ഞൻ എന്നു പറയുന്നു.

**56. ദു:ഖേഷ്വനുദ്വിഗ്നമനാ:**
**സുഖേഷു വിഗതസ്പൃഹ:**
**വീതരാഗഭയക്രോധ:**
**സ്ഥിതധീർ മുനിരുച്യതേ**

ദു:ഖങ്ങളിൽ വ്യാകുലനാകാത്തവനും, സുഖങ്ങളിൽ നിസ്പൃഹനും, രാഗം, ഭയം, ക്രോധം ഇവയില്ലാത്തവനുമായ പുരുഷനെ സ്ഥിതപ്രജ്ഞനായ മുനിയെന്നു പറയുന്നു.

**57. യ: സർവ്വത്രാനഭിസ്നേഹഃ**
**തത്തത് പ്രാപ്യ ശുഭാശുഭം**

**നാഭിനന്ദതി ന ദ്വേഷ്ടി**
**തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ**

ഒന്നിലും ആസക്തിയില്ലാത്തവനും ശുഭാശുഭങ്ങൾ കൈവരുമ്പോൾ ശുഭത്തെ അഭിനന്ദിക്കുകയോ അശുഭത്തെ ദ്വേഷിക്കുകയോ ചെയ്യാതിരിക്കുന്നവനുമായ വ്യക്തിയുടെ പ്രജ്ഞ പ്രതിഷ്ഠിതമാണ്.

**58. യദാ സംഹരതേ ചായം**
**കൂർമ്മോഽങ്ഗാനീവ സർവ്വശ:**
**ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ–**
**സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ**

ആമ അതിന്റെ അവയവങ്ങളെ അകത്തേക്കുവലിക്കുന്നതുപോലെ ഇന്ദ്രിയങ്ങളെ പൂർണ്ണമായി ഇന്ദ്രിയവിഷയങ്ങളിൽ നിന്ന് പിൻവലിക്കുന്നയാളുടെ പ്രജ്ഞ പ്രതിഷ്ഠിതമായിത്തീരുന്നു.

**59. വിഷയാ വിനിവർത്തന്തേ**
**നിരാഹാരസ്യ ദേഹിന:**
**രസവർജ്ജം രസോഽപ്യസ്യ**
**പരം ദൃഷ്ട്വാ നിവർത്തതേ**

ഇന്ദ്രിയങ്ങളെക്കൊണ്ട് വിഷയങ്ങൾ അനുഭവിക്കാത്ത ദേഹിയിൽനിന്ന് വിഷയങ്ങൾ അകലുന്നു. എന്നാൽ വിഷയങ്ങളിലുള്ള ആസക്തി അവശേഷിക്കുന്നു. പരമാത്മാദർശനത്താൽ ആ വക ആസക്തിയും ഇല്ലാതാകുന്നു.

**60. യതതോ ഹ്യപി കൗന്തേയ**
**പുരുഷസ്യ വിപശ്ചിത:**

**ഇന്ദ്രിയാണി പ്രമാഥീനി**
**ഹരന്തി പ്രസഭം മന:**

ഹേ കുന്തീപുത്രാ, ഇന്ദ്രിയ നിഗ്രഹത്തിനായി പ്രയത്നിക്കുന്ന വിദ്വാനായ പുരുഷന്റെ പോലും മനസ്സിനെ അതിശക്തിയായി ഇളക്കിമറിക്കുവാൻ കഴിവുള്ള ഇന്ദ്രിയങ്ങൾ ബലാൽക്കാരേണ അപഹരിക്കുന്നു.

61. **താനി സർവ്വാണി സംയമ്യ**
**യുക്ത ആസീത മത്പര:**
**വശേ ഹി യസ്യേന്ദ്രിയാണി**
**തസ്യപ്രജ്ഞാ പ്രതിഷ്ഠിതാ**

അങ്ങനെയുള്ള ഇന്ദ്രിയങ്ങളെയെല്ലാം അടക്കി യോഗയുക്തനായി മനസ്സ് എന്നിൽത്തന്നെ ഉറപ്പിച്ചുകൊണ്ടിരിക്കണം. ഇന്ദ്രിയങ്ങളെല്ലാം സ്വന്തം അധീനതയിലായിരിക്കുന്നവന്റെ പ്രജ്ഞ ഉറച്ചതാണ്.

62. **ധ്യായതോ വിഷയാൻപുംസ:**
**സംഗസ്തേഷൂപജായതേ**
**സംഗാത് സംജായതേ കാമ:**
**കാമാത്ക്രോധോഽഭിജായതേ**

63. **ക്രോധാത് ഭവതി സമ്മോഹ:**
**സമ്മോഹാത് സ്മൃതിവിഭ്രമ:**
**സ്ഥിതിഭ്രംശാത് ബുദ്ധിനാശോ**
**ബുദ്ധിനാശാത് പ്രണശ്യതി**

വിഷയങ്ങളെ ധ്യാനിക്കുന്ന പുരുഷന് അവയിൽ ആസക്തി ജനിക്കുന്നു. ആസക്തി മൂലം കാമം ഉണ്ടാകുന്നു.

കാമത്തിൽ തടസ്സം വരുമ്പോൾ ക്രോധവും, ക്രോധത്തിൽ നിന്ന് മോഹവും, മോഹത്തിൽ നിന്ന് താനാര് എന്ന സ്മരണ നഷ്ടപ്പെടുന്നതുകൊണ്ട് സ്മൃതിഭ്രംശവും, അതിൽ നിന്ന് ബുദ്ധിനാശവും ഉണ്ടാകുന്നു. ബുദ്ധിനാശം മൂലം മനുഷ്യൻ നശിക്കുന്നു.

**64. രാഗദ്വേഷവിയുക്തൈസ്തു**
**വിഷയാനിന്ദ്രിയൈശ്ചരൻ**
**ആത്മവശ്യൈർവിധേയാത്മാ**
**പ്രസാദമധിഗച്ഛതി**

രാഗദ്വേഷരഹിതങ്ങളും ആത്മവശ്യങ്ങളുമായ ഇന്ദ്രിയ ങ്ങളെക്കൊണ്ട് വിഷയങ്ങളെ അനുഭവിക്കുന്ന പുരുഷൻ ആത്മാവിനു വിധേയനായി ആത്മസന്തുഷ്ടി പ്രാപിക്കുന്നു.

**65. പ്രസാദേ സർവ്വദുഃഖാനാം**
**ഹാനിരസ്യോപജായതേ**
**പ്രസന്നചേതസോഹ്യാശു**
**ബുദ്ധി: പര്യവതിഷ്ഠതേ**

മന:പ്രസാദം കൈവരിച്ചവന് സർവ്വദുഃഖങ്ങളും ഇല്ലാ താകുന്നു. അങ്ങനെയുള്ളവന്റെ ചിത്തം പ്രസന്നമാകു മ്പോൾ ബുദ്ധി പരമാത്മാവിൽ ഉറച്ച് നില്ക്കുന്നു.

**66. നാസ്തി ബുദ്ധിരയുക്തസ്യ**
**ന ചായുക്തസ്യ ഭാവനാ**
**ന ചാഭാവയത: ശാന്തിഃ**
**അശാന്തസ്യ കുത: സുഖം**

യോഗയുക്തനല്ലാത്തവന് ഏകാഗ്രബുദ്ധിയില്ല. ഈശ്വരഭാവനയുമില്ല. ഈശ്വരഭാവനയില്ലാത്തവന് ശാന്തിയുമില്ല. അശാന്തന് എവിടെയാണ് സുഖം?

**67. ഇന്ദ്രിയാണാം ഹി ചരതാം**
**യന്മനോ$f$നുവിധീയതേ**
**തദസ്യ ഹരതി പ്രജ്ഞാം**
**വായുർ നാവമിവാംഭസി**

വിഷയങ്ങളിൽ ചരിക്കുന്ന ഇന്ദ്രിയങ്ങൾക്ക് മനസ്സ് വശവർത്തിയായിത്തീർന്നവന്റെ പ്രജ്ഞയെ, ജലാശയത്തിൽ കാറ്റ് വഞ്ചിയെ എന്നപോലെ, തള്ളിനീക്കുന്നു.

**68. തസ്മാദ് യസ്യ മഹാബാഹോ**
**നിഗൃഹീതാനി സർവ്വശ:**
**ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യഃ**
**തസ്യപ്രജ്ഞാ പ്രതിഷ്ഠിതാ**

അല്ലയോ, മഹാബാഹുവായ അർജ്ജുനാ, അതുകൊണ്ട്, സർവ്വപ്രകാരത്തിലും ഇന്ദ്രിയവിഷയങ്ങളിൽ നിന്ന് ഇന്ദ്രിയങ്ങൾ അകറ്റപ്പെട്ടിട്ടുള്ളവന്റെ പ്രജ്ഞ പ്രതിഷ്ഠിതമാണ്.

**69. യാ നിശാ സർവ്വഭൂതാനാം**
**തസ്യാം ജാഗർത്തി സംയമീ**
**യസ്യാം ജാഗ്രതി ഭൂതാനി**
**സാ നിശാ പശ്യതോ മുനേ:**

സകലജീവികളും ഉറങ്ങുന്ന രാത്രിയിൽ സ്ഥിതപ്രജ്ഞയായ യോഗി ഉണർന്നിരിക്കുന്നു. വിഷയാനുഭവത്തിൽ

ജീവികൾ ഉണർന്നിരിക്കുന്ന വേള സത്യദർശിയായ മുനിക്ക് രാത്രിയാകുന്നു.

**70. ആപൂര്യമാണമചലപ്രതിഷ്ഠം**
**സമുദ്രമാപ: പ്രവിശന്തി യദ്വത്**
**തദ്വത് കാമാ യം പ്രവിശന്തി സർവ്വേ**
**സ ശാന്തിമാപ്നോതി ന കാമകാമീ**

ജലപ്രവാഹങ്ങൾ കൊണ്ട് നിറഞ്ഞിരിക്കുമ്പോഴും സമുദ്രം വീണ്ടും നദീജലങ്ങൾ പ്രവഹിക്കുമ്പോൾ എപ്രകാരമാണോ അക്ഷോഭ്യമായി സ്ഥിതി ചെയ്യുന്നതു പോലെ വിഷയസന്നിധിയിലും സകല വിഷയസുഖേച്ഛകളും വികാരമൊന്നും കൂടാതെ ആരിൽ കടന്നുലയിക്കുന്നുവോ, അവൻ ശാന്തി കൈവരിക്കുന്നു. അല്ലാതെ വിഷയങ്ങളുടെ പിന്നാലെ പോകുന്നവന് ശാന്തി ലഭിക്കുന്നതേയില്ല.

**71. വിഹായ കാമാൻ യ: സർവ്വാൻ**
**പുമാംശ്ചരതി നിസ്പൃഹ:**
**നിർമ്മമോ നിരഹങ്കാര:**
**സ ശാന്തിമധിഗച്ഛതി**

എല്ലാ കാമങ്ങളും വെടിഞ്ഞ് ആഗ്രഹങ്ങളും മമതയും അഹങ്കാരവുമില്ലാത്തവനായി, സ്വധർമ്മാനുഷ്ഠാനത്തിൽ വർത്തിക്കുന്നവൻ ശാന്തി കൈവരിക്കുന്നു.

**72. ഏഷാ ബ്രാഹ്മീ സ്ഥിതി: പാർത്ഥ**
**നൈനാം പ്രാപ്യ വിമുഹ്യതി**
**സ്ഥിത്വാഽസ്യാമന്തകാലേഽപി**
**ബ്രഹ്മനിർവ്വാണമൃച്ഛതി**

ഹേ പാർത്ഥാ, ഇതാണ് ബ്രഹ്മനിഷ്ഠ. ഇതു പ്രാപിച്ചു കഴിഞ്ഞ മനുഷ്യന് ജനനമരണാത്മകമായ സംസാര ദു:ഖത്തിൽപ്പെട്ടുഴലാൻ ഇടവരുന്നതേയില്ല. ഈ ബ്രഹ്മ നിഷ്ഠ കൈവന്നാൽ മരണസമയത്ത് ബ്രഹ്മ നിർവ്വാണം സിദ്ധിക്കുകയും ചെയ്യുന്നു.

***ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ***
***രണ്ടാം അദ്ധ്യായം സമാപ്തം***

## അദ്ധ്യായം 3

# കർമ്മ യോഗം

*അർജ്ജുന ഉവാച*

1. **ജ്യായസീ ചേത് കർമ്മണസ്തേ**
   **മതാ ബുദ്ധിർജനാർദ്ദന**
   **തത് കിം കർമ്മണി ഘോരേ മാം**
   **നിയോജയസി കേശവ**

***അർജ്ജുനൻ പറഞ്ഞു:*** ഹേ ജനാർദ്ദന, കർമ്മത്തേക്കാൾ യോഗബുദ്ധി ശ്രേഷ്ഠമാണെന്ന് അങ്ങേയ്ക്ക് അഭിപ്രായമുണ്ടെങ്കിൽ, അല്ലയോ കേശവാ, എന്നെ ഘോരമായ കർമ്മംചെയ്യാൻ എന്തിനു നിയോഗിക്കുന്നു?

2. **വ്യാമിശ്രേണേവ വാക്യേന**
   **ബുദ്ധിം മോഹയസീവ മേ**
   **തദേകം വദ നിശ്ചിത്യ**
   **യേന ശ്രേയോഽഹമാപ്നുയാം**

പലതും കൂട്ടിക്കലർത്തിയ വാക്കുകൾകൊണ്ട് അങ്ങ് എന്റെ ബുദ്ധിയെ ഭ്രമിപ്പിക്കുന്നതുപോലെ തോന്നുന്നു. അതുകൊണ്ട് എനിക്ക് ശ്രേയസ്സുവരുത്തുന്നതെന്തെന്ന് അങ്ങുതന്നെ നിശ്ചയിച്ച് എനിക്കുപദേശിച്ച് തരിക.

*ശ്രീഭഗവാനുവാച*

**3. ലോകേƒസ്മിൻ ദ്വിവിധാ നിഷ്ഠാ**
**പുരാ പ്രോക്താ മയാനഘ**
**ജ്ഞാനയോഗേന സാംഖ്യാനാം**
**കർമ്മയോഗേന യോഗിനാം**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ നിർമ്മലചിത്ത, ഈ ലോകത്തിൽ സത്യത്തിലേക്കുള്ള രണ്ടു മാർഗ്ഗങ്ങൾ പ്രപഞ്ചാരംഭം മുതൽ ഞാൻ നിർദ്ദേശിച്ചിട്ടുണ്ട്. സമർത്ഥരായ സാംഖ്യന്മാർ അനുഷ്ഠിക്കുന്ന ജ്ഞാനയോഗവും, തത്വബോധത്തോടെ കർമ്മങ്ങളിൽ മുഴുകിയവർ അനുഷ്ഠിക്കുന്ന കർമ്മയോഗവും.

**4. ന കർമണാമനാരംഭാ–**
**നൈഷ്ക്കർമ്മ്യം പുരുഷോƒശ്നുതേ**
**ന ച സന്ന്യസനാദേവ**
**സിദ്ധിം സമധിഗച്ഛതി**

കർമ്മങ്ങൾ ചെയ്യുന്നില്ല എന്നതുകൊണ്ടുമാത്രം ആത്മസാക്ഷാത്കാരത്തിനു യത്നിക്കുന്ന പുരുഷൻ നൈഷ്ക്കർമ്മ്യസിദ്ധി പ്രാപിക്കുന്നില്ല. കേവലം സംന്യാസം സ്വീകരിക്കുന്നതുകൊണ്ട് മാത്രം കർമ്മസ്പർശമില്ലാത്ത ബ്രഹ്മനിഷ്ഠയെ പുരുഷൻ പ്രാപിക്കുന്നുമില്ല.

**5. ന ഹി കശ്ചിത് ക്ഷണമപി**
**ജാതു തിഷ്ഠത്യകർമ്മകൃത്**
**കാര്യതേ ഹ്യവശഃ കർമ്മ**
**സർവ്വഃ പ്രകൃതിജൈർഗുണൈഃ**

എന്തെന്നാൽ, ആർക്കും ക്ഷണനേരംപോലും കർമ്മം ചെയ്യാതെ വർത്തിക്കാനാവില്ല. എല്ലാവരും പ്രകൃതിയിൽ നിന്നും ജനിച്ച സത്വരജസ്തമോഗുണങ്ങളാൽ അവശരായി കർമ്മം ചെയ്യാൻ നിർബന്ധിതരായിത്തീരുന്നു.

**6. കർമ്മേന്ദ്രിയാണി സംയമ്യ**
**യ ആസ്തേ മനസാ സ്മരൻ**
**ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ**
**മിഥ്യാചാര: സ ഉച്യതേ**

കർമ്മരഹസ്യം മനസ്സിലാക്കാതെ, കർമ്മേന്ദ്രിയങ്ങളെ മാത്രം തടഞ്ഞുനിർത്തി മനസ്സുകൊണ്ട് ഇന്ദ്രിയവിഷയ ങ്ങളെ സദാ സ്മരിച്ചുകൊണ്ടിരിക്കുന്നവനെ മിഥ്യാചാരൻ എന്നു പറയുന്നു.

**7. യസ്ത്വിന്ദ്രിയാണി മനസാ**
**നിയമ്യാരഭതേ/ർജ്ജുന**
**കർമേന്ദ്രിയൈ: കർമയോഗം**
**അസക്ത: സ വിശിഷ്യതേ**

അല്ലയോ അർജ്ജുനാ, എന്നാൽ ഇന്ദ്രിയങ്ങളെ മനസ്സു കൊണ്ട് നിയന്ത്രിച്ച്, 'ഞാൻ' എന്നോ, 'എന്റേ' തെന്നോ ആയ ഭാവങ്ങളെ ഉപേക്ഷിച്ച്, കർമ്മേന്ദ്രിയങ്ങളെക്കൊണ്ട് അസക്തനായി സ്വധർമ്മം അനുഷ്ഠിക്കുന്നവൻ ശ്രേഷ്ഠ നാകുന്നു.

**8. നിയതം കുരു കർമ്മ ത്വം**
**കർമ്മ ജ്യായോ ഹ്യകർമ്മണ:**

**ശരീരയാത്രാപി ച തേ**
**ന പ്രസിദ്ധ്യേദകർമ്മണഃ**

ആയതിനാൽ നീ നിനക്കു വിധിച്ച കർമ്മത്തെ അനുഷ്ഠിക്കുക. കർമ്മം ചെയ്യാതിരിക്കുന്നതിനേക്കാൾ ശ്രേഷ്ഠമാണ് കർമ്മം അനുഷ്ഠിക്കുന്നത്. കർമ്മം ചെയ്യാതിരുന്നാൽ നിന്റെ ശരീരപാലനം പോലും സാദ്ധ്യമാവുകയില്ല.

**9. യജ്ഞാർത്ഥാത് കർമണോഽന്യത്ര**
**ലോകോഽയം കർമ്മബന്ധനഃ**
**തദർത്ഥം കർമ്മ കൗന്തേയ**
**മുക്തസംഗഃ സമാചര**

ഹേ കുന്തീപുത്രാ, യജ്ഞരൂപത്തിലൊഴികെയുള്ള മറ്റ് എല്ലാ കർമ്മങ്ങളാലും ഈ ലോകത്തിൽ ജീവികൾ ബന്ധിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് മുക്തസംഗനായി യജ്ഞരൂപത്തിലുള്ള കർമ്മമനുഷ്ഠിക്കൂ.

**10. സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ**
**പുരോവാച പ്രജാപതിഃ**
**അനേന പ്രസവിഷ്യധ്വം**
**ഏഷ വോഽസ്ത്വിഷ്ടകാമധുക്**

സൃഷ്ടിയുടെ ആരംഭത്തിൽ യജ്ഞകർമ്മളോടൊപ്പം പ്രജകളെയും സൃഷ്ടിച്ച് ബ്രഹ്മാവ് ഇപ്രകാരം പറഞ്ഞു: ഈ യജ്ഞകർമ്മം കൊണ്ട് അഭിവൃദ്ധിയെ പ്രാപിക്കുവിൻ, ഈ യജ്ഞകർമ്മങ്ങൾ നിങ്ങളുടെ അഭിലാഷങ്ങൾ നേടിത്തരുന്ന ഒരു കാമധേനുവായി ഭവിക്കട്ടെ.

11. ദേവാൻ ഭാവയതാനേന
തേ ദേവാ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ
ശ്രേയഃ പരമവാപ്സ്യഥ

ദേവന്മാരെ യഞ്ജരൂപത്തിലുള്ള കർമ്മാനുഷ്ഠാനം കൊണ്ട് സന്തോഷിപ്പിക്കുവിൻ, സന്തുഷ്ടരായ ദേവന്മാർ നിങ്ങളെയും പോഷിപ്പിക്കട്ടെ. ഇങ്ങനെ പരസ്പരം സന്തോഷിപ്പിച്ച് പരമമായ ശ്രേയസ്സ് കൈവരിക്കുക.

12. ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ
ദാസ്യന്തേ യജ്ഞഭാവിതാഃ
തൈർദത്താനപ്രദായൈഭ്യോ
യോ ഭുങ്ക്തേ സ്തേന ഏവ സഃ

യജ്ഞം വഴി സന്തുഷ്ടരായ ദേവന്മാർ നിങ്ങൾക്ക് ഹിതകരങ്ങളായ ഭോഗങ്ങളെ പ്രദാനംചെയ്യും. ഇങ്ങനെ യജ്ഞം ചെയ്യാതെ, അവരാൽ നൽകപ്പെട്ട ഭോഗങ്ങളെ ആരാണോ അനുഭവിക്കുന്നത് അവൻ കള്ളൻതന്നെയാകുന്നു.

13. യജ്ഞശിഷ്ടാശിനഃ സന്തോ
മുച്യന്തേ സർവകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മകാരണാത്

യജ്ഞരൂപമായി കർമ്മമനുഷ്ഠിച്ചു യാഗശിഷ്ടം മാത്രം അനുഭവിക്കുന്ന സത്തുക്കൾ എല്ലാ പാപങ്ങളിൽനിന്നും മോചിതരാകുന്നു. അവരവർക്കുവേണ്ടിമാത്രം കർമ്മം ചെയ്യുന്ന പാപികൾ കർമ്മഫലരൂപത്തിൽ പാപമാണ് ഭുജിക്കുന്നത്.

**14. അന്നാദ് ഭവന്തി ഭൂതാനി
പർജന്യാദന്നസംഭവ:
യജ്ഞാദ് ഭവതി പർജന്യോ
യജ്ഞ: കർമ്മസമുദ്ഭവ:**

എല്ലാ ജീവജാലങ്ങളും അന്നത്തിൽ നിന്ന് ഉണ്ടാകുന്നു. അന്നം ഉണ്ടാകുന്നത് മഴയിൽനിന്ന്. യജ്ഞത്തിൽനിന്നാണ് മഴയുണ്ടാകുന്നത്. യജ്ഞം കർമ്മത്തിൽനിന്നും ഉദ്ഭവിക്കുന്നു.

**15. കർമ്മ ബ്രഹ്മോദ്ഭവം വിദ്ധി
ബ്രഹ്മാക്ഷരസമുദ്ഭവം
തസ്മാത് സർവഗതം ബ്രഹ്മ
നിത്യം യജ്ഞേ പ്രതിഷ്ഠിതം**

കർമ്മം സ്രഷ്ടാവായ ബ്രഹ്മാവിൽ നിന്ന് ഉദ്ഭവിക്കുന്നു. ബ്രഹ്മാവ് നാശരഹിതമായ ബ്രഹ്മത്തിൽ നിന്ന് ഉദ്ഭവിച്ചതായി അറിയുക. ആയതിനാൽ സർവ്വവ്യാപിയും, നിത്യവുമായ ബ്രഹ്മം യജ്ഞരൂപമായ കർമ്മത്തിൽ അധിഷ്ഠിതമായിരിക്കുന്നു.

**16. ഏവം പ്രവർത്തിതം ചക്രം
നാനുവർത്തയതീഹ യ:
അഘായുരിന്ദ്രിയാരാമോ
മോഘം പാർത്ഥ സ ജീവതി**

ഹേ പാർത്ഥാ, ഇപ്രകാരം പ്രവർത്തിക്കുന്ന യജ്ഞചക്രത്തെ ആദരവോടെ പിൻതുടരാത്ത, പാപായുസ്സും ഇന്ദ്രിയസുഖങ്ങളിൽ മുഴുകിയവനുമായ വ്യക്തിയുടെ ജീവിതം നിഷ്പ്രയോജനമാകുന്നു.

**17. യസ്ത്വാത്മരതിരേവ സ്യാദ്**
**ആത്മതൃപ്തശ്ച മാനവഃ**
**ആത്മന്യേവ ച സന്തുഷ്ടഃ**
**തസ്യകാര്യം ന വിദ്യതേ**

എന്നാൽ ആത്മാവിൽ മാത്രം രമിക്കുന്നവനും, ആത്മാനന്ദത്തിൽത്തന്നെ തൃപ്തനും, ആത്മാവിൽത്തന്നെ സന്തുഷ്ടനും ആയിരിക്കുന്നവന് ചെയ്യേണ്ടതായി ഒന്നും തന്നെയില്ല.

**18. നൈവ തസ്യ കൃതേനാർത്ഥോ**
**നാകൃതേനേഹ കശ്ചന**
**ന ചാസ്യ സർവഭൂതേഷു**
**കശ്ചിദർത്ഥവ്യപാശ്രയഃ**

സ്ഥിതപ്രജ്ഞന് കർമ്മം അനുഷ്ഠിച്ച് ലഭിക്കേണ്ടതായ ഒന്നും തന്നെയില്ല. അനുഷ്ഠിക്കാതിരുന്നതുകൊണ്ട് നഷ്ടപ്പെടാനും ഒന്നുമില്ല. ഒരു പ്രപഞ്ചഘടകത്തേയും ഒന്നിനുവേണ്ടിയും അദ്ദേഹത്തിന് ആശ്രയിക്കേണ്ടതായും ഇല്ല.

**19. തസ്മാദസക്തഃ സതതം**
**കാര്യം കർമ്മ സമാചര**
**അസക്തോ ഹ്യാചരൻ കർമ്മ**
**പരമാപ്നോതി പൂരുഷഃ**

ആയതിനാൽ സർവ്വദാ ഫലാസക്തി കൂടാതെ ചെയ്യേണ്ട കർമ്മം അനുഷ്ഠിക്കുക. അനാസക്തനായി കർമ്മം അനുഷ്ഠിക്കുന്ന പുരുഷൻ പരമമായ പദത്തെ പ്രാപിക്കുന്നു.

**20. കർമ്മണൈവ ഹി സംസിദ്ധിം**
**ആസ്ഥിതാ ജനകാദയ:**
**ലോകസംഗ്രഹമേവാപി**
**സംപശ്യൻ കർത്തുമർഹസി**

കർമ്മം അനുഷ്ഠിച്ചുകൊണ്ടുമാത്രമാണ് ജനകാദികൾ സ്ഥിതപ്രജ്ഞരായിത്തീർന്നത്. ലോകത്തിന്റെ നിലനില്പ് എന്ന ലക്ഷ്യത്തോടെ നീയും കർമ്മമനുഷ്ഠിക്കുക.

**21. യദ്യദാചരതി ശ്രേഷ്ഠ:**
**തത്തദേവേതരോ ജന:**
**സ യത് പ്രമാണം കുരുതേ**
**ലോകസ്തദനുവർത്തതേ**

ശ്രേഷ്ഠൻ ആചരിക്കുന്നതെല്ലാം മറ്റു ജനവും അനുസരിക്കുന്നു. അയാൾ പ്രമാണമായി സ്വീകരിക്കുന്നതിനെ ലോകവും പിൻതുടരുന്നു.

**22. ന മേ പാർത്ഥാസ്തി കർത്തവ്യം**
**ത്രിഷു ലോകേഷു കിഞ്ചന**
**നാനവാപ്തമവാപ്തവ്യം**
**വർത്ത ഏവ ച കർമ്മണി**

ഹേ പാർത്ഥാ, മൂന്നു ലോകങ്ങളിലും എനിക്കു ചെയ്യപ്പെടേണ്ടതായിട്ടൊന്നുമില്ല. എനിക്കു ലഭിക്കാത്തതായിട്ടൊന്നും തന്നെ നേടേണ്ടതായിട്ടുമില്ല. എങ്കിലും ഞാൻ കർമ്മം ചെയ്തുകൊണ്ടുതന്നെയിരിക്കുന്നു.

**23. യദി ഹ്യഹം ന വർത്തേയം**
**ജാതു കർമ്മണ്യതന്ദ്രിത:**
**മമ വർത്മാനുവർത്തന്തേ**
**മനുഷ്യാ: പാർത്ഥ സർവശ:**

ഹേ പാർത്ഥാ, ഞാൻ മടിവിട്ട് കർമ്മത്തിൽ വ്യാപൃതനല്ലാതെ വർത്തിക്കുന്നതായി കണ്ടാൽ മനുഷ്യർ സകലവിധത്തിലും എന്റെ മാർഗ്ഗം പിൻതുടരും.

**24. ഉത്സീദേയുരിമേ ലോകാ**
**ന കുര്യാം കർമ്മ ചേദഹം**
**സംകരസ്യ ച കർത്താ സ്യാ–**
**മുപഹന്യാമിമാ: പ്രജാ:**

ഞാൻ കർമ്മം അനുഷ്ഠിക്കുന്നില്ല എന്നുവന്നാൽ ഈ ലോകം നശിച്ചു പോകും. അങ്ങനെ ഞാൻ പ്രജകളുടെ ധർമ്മസങ്കരത്തിന്റെ കർത്താവായിത്തീരും. ഇത് പ്രജകൾക്ക് നാശകരവുമായി ഭവിക്കും.

**25. സക്താ: കർമ്മണ്യവിദ്വാംസോ**
**യഥാ കുർവന്തി ഭാരത**
**കുര്യാദ്വിദ്വാംസ്തഥാസക്ത–**
**ശ്ചികീർഷുർലോകസംഗ്രഹം**

ഹേ ഭാരത, കർമ്മഫലചിന്തയിൽ ആസക്തരായി അജ്ഞന്മാർ പ്രവർത്തിക്കുന്നപോലെ, തത്വജ്ഞാനിയും ജനങ്ങൾക്ക് നേർവഴി കാട്ടുവാൻ തീരുമാനിച്ച് ഫലസംഗംകൂടാതെ, ലോകനന്മയെ ഉദ്ദേശിച്ച് കർമ്മം ചെയ്യേണ്ടതാണ്.

**26. ന ബുദ്ധിഭേദം ജനയേദ്**
**അജ്ഞാനാം കർമ്മസംങ്ഗിനാം**
**ജോഷയേത് സർവകർമ്മാണി**
**വിദ്വാൻയുക്ത: സമാചരൻ**

ആത്മാനുഭവമുള്ള ജ്ഞാനി കർമ്മഫലത്തിൽ ആസക്തരായ അജ്ഞാനികളിൽ ബുദ്ധിഭ്രമം ഉണ്ടാക്കരുത്. അയാൾ സർവ്വകർമ്മങ്ങളും യുക്തമായി വഴിപോലെ ആചരിച്ച് നേർവഴിതെളിക്കണം.

**27. പ്രകൃതേ: ക്രിയമാണാനി**
**ഗുണൈ: കർമ്മാണി സർവശ:**
**അഹങ്കാരവിമൂഢാത്മാ**
**കർത്താഹമിതി മന്യതേ**

കർമ്മങ്ങളെല്ലാം തന്നെ പ്രകൃതിയുടെ ഗുണങ്ങളാലാണ് ചെയ്യപ്പെടുന്നത്. അഹങ്കാരംകൊണ്ട് മൂഢചിത്തനായിത്തീർന്നവൻ, താനാണ് കർമ്മം ചെയ്യുന്നവൻ എന്നുകരുതുന്നു.

**28. തത്ത്വവിത്തു മഹാബാഹോ**
**ഗുണകർമ്മവിഭാഗയോ:**
**ഗുണാ ഗുണേഷു വർത്തന്ത**
**ഇതി മത്വാ ന സജ്ജതേ**

ഹേ മഹാബാഹോ, ഗുണവിഭാഗത്തിലും, കർമ്മവിഭാഗത്തിലുമുപരി ആത്മതത്വം വേർതിരിച്ചറിയുന്നയാളാകട്ടെ, ഇന്ദ്രിയവിഷയഗുണങ്ങളെ അനുഭവിക്കുന്നതാണ് കർമ്മം എന്നറിഞ്ഞു അവയിൽ ആസക്തനാകുന്നില്ല.

**29. പ്രകൃതേർഗുണസംമൂഢാ:**
**സജ്ജന്തേ ഗുണകർമ്മസു**
**താനകൃത്സ്നവിദോ മന്ദാൻ**
**കൃത്സ്നവിന്ന വിചാലയേത്**

പ്രകൃതിയുടെ ഗുണങ്ങളാൽ മൂഢചിത്തരായിത്തീരുന്നവർ ഗുണകർമ്മങ്ങളിൽ കർത്തൃത്വഭോക്തൃത്വരൂപേണ സംഗമിക്കുന്നു. അല്പജ്ഞരായ ആ മന്ദബുദ്ധികളെ കർമ്മരഹസ്യം മനസ്സിലാക്കിയ ബ്രഹ്മനിഷ്ഠൻ വിചലിപ്പിക്കരുത്.

**30. മയി സർവാണി കർമ്മാണി**
**സംന്യസ്യാധ്യാത്മചേതസാ**
**നിരാശീർനിർമ്മമോ ഭൂത്വാ**
**യുദ്ധ്യസ്വ വിഗതജ്വര:**

ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവ കൊണ്ട് ചെയ്യുന്ന എല്ലാകർമ്മങ്ങളും എന്നിൽ അർപ്പിക്കുക. ആത്മസാക്ഷാത്ക്കാരമെന്ന ലക്ഷ്യത്തിൽ മനസ്സുറപ്പിക്കുക. ലൗകികമായ ആഗ്രഹങ്ങളിൽ കൊതിക്കാതെ, 'എന്റെ' എന്ന ബോധമില്ലാതെ, ശോകം വെടിഞ്ഞ്, സ്വകർമ്മമായ യുദ്ധം അനുഷ്ഠിക്കുക.

**31. യേ മേ മതമിദം നിത്യം**
**അനുതിഷ്ഠന്തി മാനവാ:**
**ശ്രദ്ധാവന്തോഽനസൂയന്തോ**
**മുച്യന്തേ തേഽപി കർമ്മഭി:**

എന്റെ ഈ അഭിപ്രായത്തെ, സംശയദൃഷ്ടിയില്ലാതെ, ശ്രദ്ധയോടെ അനുദിനം അനുഷ്ഠിക്കുന്നവർ എല്ലാ കർമ്മ ബന്ധങ്ങളിൽനിന്നും മുക്തരായിത്തീരുന്നു.

**32. യേ ത്വേതദഭ്യസൂയന്തോ**
**നാനുതിഷ്ഠന്തി മേ മതം**
**സർവജ്ഞാനവിമൂഢാംസ്താൻ**
**വിദ്ധി നഷ്ടാനചേതസഃ**

മറിച്ച് എന്റെ നിർദ്ദേശം ദോഷദൃഷ്ടിയോടെ വീക്ഷിച്ച് അനുഷ്ഠിക്കാതിരിക്കുന്ന ബുദ്ധി തീരെയില്ലാത്തവരും, സർവ്വജ്ഞാനവിമൂഢരുമായ വ്യക്തികൾ നശിച്ചുപോയെന്നുതന്നെ കണക്കാക്കാം.

**33. സദൃശം ചേഷ്ടതേ സ്വസ്യാഃ**
**പ്രകൃതേർ ജ്ഞാനവാനപി**
**പ്രകൃതിം യാന്തി ഭൂതാനി**
**നിഗ്രഹഃ കിം കരിഷ്യതി**

ജ്ഞാനസമ്പന്നൻപോലും തന്റെ പ്രകൃതിക്കനുസരിച്ചാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. എല്ലാ ജീവജാലങ്ങളും സ്വന്തം പ്രകൃതിഗുണങ്ങളെത്തന്നെ അനുവർത്തിക്കുന്നു. ഇന്ദ്രിയങ്ങളേയോ, മനസ്സിനേയോ അടക്കിവെച്ചതുകൊണ്ട് എന്തു പ്രയോജനം?

**34. ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ**
**രാഗദ്വേഷൗ വ്യവസ്ഥിതൗ**
**തയോർന്ന വശമാഗച്ഛേത്**
**തൗ ഹ്യസ്യ പരിപന്ഥിനൗ**

ഓരോ ഇന്ദ്രിയങ്ങൾക്കും അതിന്റെ വിഷയങ്ങളിൽ ഇഷ്ടമുള്ളതിനോടു രാഗവും, ഇഷ്ടപ്പെടാത്തതിനോടു ദ്വേഷവും നിയമേന കാണപ്പെടുന്നു. ഈ രാഗദ്വേഷ ങ്ങൾക്ക് അധീനപ്പെടരുത്. കാരണം ഈ രാഗദ്വേഷങ്ങൾ ജ്ഞാനത്തിന്റെ ശത്രുക്കളാകുന്നു.

**35. ശ്രേയാൻ സ്വധർമ്മോ വിഗുണഃ**
**പരധർമ്മാത് സ്വനുഷ്ഠിതാത്**
**സ്വധർമ്മേ നിധനം ശ്രേയഃ**
**പരധർമ്മോ ഭയാവഹഃ**

വിധിപ്രകാരം അനുഷ്ഠിക്കപ്പെടുന്ന പരധർമ്മത്തേ ക്കാളും ശ്രേയസ്ക്കരമാണ് ന്യൂനമായ സ്വധർമ്മം. സ്വധ ർമ്മമനുഷ്ഠിച്ചു മരിക്കുന്നത് ശ്രേയസ്സ്ക്കരമാണ്. എന്നാൽ പരധർമ്മം ഭയാവഹമാണ്.

*അർജ്ജുന ഉവാച*

**36. അഥ കേന പ്രയുക്തോഽയം**
**പാപം ചരതി പൂരുഷഃ**
**അനിച്ഛന്നപി വാർഷ്ണേയ**
**ബലാദിവ നിയോജിതഃ**

***അർജ്ജുനൻ പറഞ്ഞു:*** ഹേ വാർഷ്ണേയ, എന്തിന്റെ പ്രേരണ നിമിത്തമാണ് പുരുഷൻ ആഗ്രഹിക്കുന്നില്ല എങ്കിൽപ്പോലും, നിർബന്ധിതനെപ്പോലെ പാപം അനു ഷ്ഠിക്കാൻ ഇടയാകുന്നത്?

*ശ്രീഭഗവാനുവാച*

**37. കാമ ഏഷ ക്രോധ ഏഷ**
**രജോഗുണസമുദ്ഭവഃ**
**മഹാശനോ മഹാപാപ്മാ**
**വിദ്ധ്യേനമിഹ വൈരിണം**

***ശ്രീഭഗവാൻ പറഞ്ഞു:*** ഇതിന് രജോഗുണത്തിൽ നിന്നു ജനിച്ചതും, ക്രോധത്തെ വർദ്ധിപ്പിക്കുന്നതുമായ കാമംതന്നെ കാരണം. ഒരിക്കലും തൃപ്തിപ്പെടാത്തതും, മഹാപാപകാരവുമായ ഈ കാമം ജ്ഞാനമാർഗ്ഗത്തിലെ ശത്രുവാണെന്നറിയുക.

**38. ധൂമേനാവ്രിയതേ വഹ്നിഃ**
**യഥാദർശോ മലേന ച**
**യഥോല്ബേനാവൃതോ ഗർഭഃ**
**തഥാ തേനേദമാവൃതം**

അഗ്നി പുകകൊണ്ടും, കണ്ണാടി അഴുക്കുകൊണ്ടും, ഗർഭസ്ഥശിശു ഗർഭപാത്രത്തിൽ പൊതിഞ്ഞിരിക്കുന്ന ചർമ്മം കൊണ്ടും മൂടപ്പെട്ടിരിക്കുന്നതുപോലെ, ഈ ജ്ഞാനം കാമംകൊണ്ട് മൂടപ്പെട്ടിരിക്കുന്നു.

**39. ആവൃതം ജ്ഞാനമേതേന**
**ജ്ഞാനിനോ നിത്യവൈരിണാ**
**കാമരൂപേണ കൗന്തേയ**
**ദുഷ്പൂരേണാനലേന ച**

ഹേ കൗന്തേയാ, ജ്ഞാനിയുടെ നിത്യശത്രുവും, അഗ്നിയെപ്പോലെ എത്ര അനുഭവിച്ചാലും തൃപ്തിവരാത്തതുമായ ഈ കാമം ആത്മജ്ഞാനത്തെ മറയ്ക്കുന്നു.

**40. ഇന്ദ്രിയാണി മനോബുദ്ധിഃ**
**യസ്യാധിഷ്ഠാനമുച്യതേ**
**ഏതൈർ വിമോഹയത്യേഷ**
**ജ്ഞാനമാവൃത്യ ദേഹിനം**

ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവ കാമത്തിന്റെ ഇരിപ്പിടമാണെന്നു പറയപ്പെടുന്നു. ഇത് ജ്ഞാനത്തെ ആവരണം ചെയ്തു ദേഹികളെ വ്യാമോഹിപ്പിക്കുന്നു.

**41. തസ്മാത്ത്വം ഇന്ദ്രിയാണ്യാദൗ**
**നിയമ്യ ഭരതർഷഭ**
**പാപ്മാനം പ്രജഹി ഹ്യേനം**
**ജ്ഞാനവിജ്ഞാനനാശനം**

ഹേ ഭരതർഷഭാ, ആയതിനാൽ ഇന്ദ്രിയങ്ങളെ ആദ്യം നിയന്ത്രിച്ച് ജ്ഞാനവിജ്ഞാനനാശകമായ ഈ പാപം നിറഞ്ഞ കാമത്തെ നിഗ്രഹിക്കുക.

**42. ഇന്ദ്രിയാണി പരാണ്യാഹുഃ**
**ഇന്ദ്രിയേഭ്യ: പരം മന:**
**മനസസ്തു പരാ ബുദ്ധിർ**
**യോ ബുദ്ധേ: പരതസ്തു സ:**

ഇന്ദ്രിയങ്ങൾ വിഷയങ്ങളെ അപേക്ഷിച്ച് ശ്രേഷ്ഠങ്ങളാണ്. ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠമാണ് മനസ്സ്, മനസ്സി

നേക്കാൾ ശ്രേഷ്ഠമാണ് ബുദ്ധി. ബുദ്ധിയേക്കാളും പരമ മായിരിക്കുന്നതാണ് ആത്മാവ്.

**43. ഏവം ബുദ്ധേ: പരം ബുദ്ധ്വാ**
**സംസ്തഭ്യാത്മാനമാത്മനാ**
**ജഹി ശത്രും മഹാബാഹോ**
**കാമരൂപം ദുരാസദം**

ഹേ മഹാബാഹോ, ഇപ്രകാരം ആത്മാവിനെ ബുദ്ധി യേക്കാൾ പരമമെന്ന് മനസ്സിലാക്കി, ആത്മാവിനെ ആത്മാ വിനാൽ നിശ്ചലമാക്കി, പിടിച്ചടക്കാൻ പ്രയാസമുള്ള കാമരൂപിയായ ശത്രുവിനെ നിഗ്രഹിക്കുക.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*മൂന്നാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 4

# ജ്ഞാനകർമ്മ സംന്യാസ യോഗം

*ശ്രീഭഗവാനുവാച*

1. **ഇമം വിവസ്വതേ യോഗം**
**പ്രോക്തവാനഹമവ്യയം**
**വിവസ്വാൻ മനവേ പ്രാഹ**
**മനുരിക്ഷ്വാകവേ/ബ്രവീത്**

***ശ്രീഭഗവാൻ പറഞ്ഞു:*** നാശമില്ലാത്ത ഈ യോഗത്തെ ഞാൻ ലോകാരംഭത്തിൽ സൂര്യനുപദേശിച്ചു. സൂര്യൻ പുത്രനായ മനുവിനും മനു ഇക്ഷ്വാകുവിനും ഉപദേശിച്ചു.

2. **ഏവം പരമ്പരാപ്രാപ്തം**
**ഇമം രാജർഷയോ വിദു:**
**സ കാലേനേഹ മഹതാ**
**യോഗോ നഷ്ട: പരന്തപ**

ഹേ പരന്തപ, ഇപ്രകാരം പരമ്പരയായി കിട്ടിക്കൊണ്ടിരുന്ന ഈ കർമ്മയോഗം പല രാജർഷിമാരും മനസ്സിലാക്കി. ഈ യോഗം കാലദൈർഘ്യത്താൽ ലോകത്തിൽ നഷ്ടമായി.

3. **സ ഏവായം മയാ തേ/ദ്യ**
**യോഗ: പ്രോക്ത: പുരാതന:**

**ഭക്തോഽസി മേ സഖാ ചേതി**
**രഹസ്യം ഹ്യേതദുത്തമം**

ആ പുരാതനയോഗം നീ എന്റെ ഭക്തനും സുഹൃത്തും ആയതിനാൽ മാത്രം ഇന്ന് നിനക്ക് ഉപദേശിക്കുന്നു. എന്തെന്നാൽ ഇത് ഉത്തമമായ ജീവിതരഹസ്യമത്രെ.

*അർജ്ജുന ഉവാച*

**4. അപരം ഭവതോ ജന്മ**
**പരം ജന്മ വിവസ്വത:**
**കഥമേതദ് വിജാനീയാം**
**ത്വമാദൗ പ്രോക്തവാനിതി**

***അർജ്ജുനൻ പറഞ്ഞു:*** അങ്ങയുടെ ജന്മം ഇപ്പോഴും, സൂര്യന്റെ ജന്മം മുമ്പുമാണല്ലോ. അങ്ങ് ലോകാരംഭത്തിൽ ഈ യോഗം സൂര്യനുപദേശിച്ചു എന്ന് ഞാൻ എങ്ങനെ മനസ്സിലാക്കും?

*ശ്രീഭഗവാൻ ഉവാച*

**5. ബഹൂനി മേ വ്യതീതാനി**
**ജന്മാനി തവ ചാർജ്ജുന**
**താന്യഹം വേദ സർവാണി**
**ന ത്വം വേത്ഥ പരന്തപ**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ അർജ്ജുനാ എനിക്കും, നിനക്കും അനേകജന്മങ്ങൾ കഴിഞ്ഞിരിക്കുന്നു. എന്റെയും, നിന്റെയും ജന്മങ്ങളെല്ലാം എനിക്കറിയാം. ഹേ പരന്തപ, എന്നാൽ നിനക്കറിഞ്ഞുകൂടാ.

**6. അജോഽപി സന്നവ്യയാത്മാ**
**ഭൂതാനാമീശ്വരോഽപി സൻ**
**പ്രകൃതിം സ്വാമധിഷ്ഠായ**
**സംഭവാമ്യാത്മമായയാ**

ഞാൻ ജനനരഹിതനാണ്. സ്വന്തം രൂപത്തിന് ലോപം സംഭവിക്കാത്തവനാണ്. പ്രപഞ്ചഘടകങ്ങളെ നിയന്ത്രിക്കുന്നവനാണ് ഞാൻ. എങ്കിലും സ്വപ്രകൃതിയെ സ്വാധീനമാക്കിക്കൊണ്ട് സ്വമായയാൽ ആവിർഭവിച്ചുകൊണ്ടിരിക്കുന്നു.

**7. യദാ യദാ ഹി ധർമ്മസ്യ**
**ഗ്ലാനിർഭവതി ഭാരത**
**അഭ്യുത്ഥാനമധർമ്മസ്യ**
**തദാത്മാനാം സൃജാമ്യഹം**

അല്ലയോ ഭാരത, ധർമ്മത്തിന് അധഃപതനവും, അധർമ്മത്തിന് ഉയർച്ചയും സംഭവിക്കുമ്പോഴെല്ലാം ഞാൻ സ്വയം ശരീരം സ്വീകരിക്കുന്നു.

**8. പരിത്രാണായ സാധൂനാം**
**വിനാശായ ച ദുഷ്കൃതാം**
**ധർമസംസ്ഥാപനാർത്ഥായ**
**സംഭവാമി യുഗേ യുഗേ**

ഇങ്ങനെ യുഗം തോറും സത്തുക്കളുടെ സംരക്ഷണത്തിനും, ദുഷ്ടന്മാരുടെ നാശത്തിനും, ധർമ്മം ലോകത്തിൽ ഉറപ്പിക്കുന്നതിനും അതാത് കാലങ്ങളിൽ ഞാൻ ആവിർഭവിക്കുന്നു.

**9. ജന്മ കർമ്മ ച മേ ദിവ്യം**
**ഏവം യോ വേത്തി തത്ത്വത:**
**ത്യക്ത്വാ ദേഹം പുനർജന്മ**
**നൈതി മാമേതി സോഽർജ്ജുന**

എന്റെ ദിവ്യമായ ജന്മവും, കർമ്മവും താത്വികമായി ആരറിയുന്നുവോ, ആ ജ്ഞാനി ദേഹം വെടിഞ്ഞശേഷം പുനർജനിക്കുന്നില്ല. ഹേ അർജ്ജുനാ, അവൻ എന്നെത്തന്നെ പ്രാപിക്കുന്നു.

**10. വീതരാഗഭയക്രോധാ**
**മന്മയാ മാമുപാശ്രിതാ:**
**ബഹവോ ജ്ഞാനതപസാ**
**പൂതാ മദ്ഭാവമാഗതാ:**

രാഗം, ഭയം, ക്രോധം ഇവയെ പൂർണ്ണമായി അകറ്റിയവരും, എന്നിൽത്തന്നെ മുഴുകിയവരുമായ അനേകം ജനങ്ങൾ ജ്ഞാനതപസ്സുകൊണ്ട് അന്ത:കരണശുദ്ധിവന്ന് എന്നെത്തന്നെ പ്രാപിച്ചിട്ടുണ്ട്.

**11. യേ യഥാ മാം പ്രപദ്യന്തേ**
**താംസ്തഥൈവ ഭജാമ്യഹം**
**മമ വർത്മാനുവർത്തന്തേ**
**മനുഷ്യാ: പാർത്ഥ സർവശ:**

ഹേ പാർത്ഥാ, ആരൊക്കെ എന്നെ ഏതേതുവിധം ശരണം പ്രാപിക്കുന്നുവോ, അവരെയെല്ലാം അതാതുവിധം തന്നെ ഞാൻ അനുഗ്രഹിക്കുന്നു. എല്ലാ മനുഷ്യരും സർവ്വ പ്രകാരേണയും ഞാൻ അംഗീകരിച്ചിട്ടുള്ള നിയമത്തെയാണ് അനുവർത്തിക്കുന്നത്.

**12. കാംക്ഷന്ത: കർമ്മണാം സിദ്ധിം**
**യജന്ത ഇഹ ദേവതാ:**
**ക്ഷിപ്രം ഹി മാനുഷേ ലോകേ**
**സിദ്ധിർഭവതി കർമ്മജാ**

ഈ ലോകത്തിൽ കർമ്മങ്ങളുടെ ഫലസിദ്ധിയെ ആഗ്രഹിക്കുന്നവർ ദേവതകളെ ആരാധിക്കുന്നു. എന്തെന്നാൽ മനുഷ്യലോകത്തിൽ കർമ്മങ്ങൾക്കു വേഗം സിദ്ധി ഉണ്ടാകുന്നു.

**13. ചാതുർവർണ്യം മയാ സൃഷ്ടം**
**ഗുണകർമ്മവിഭാഗശ:**
**തസ്യ കർത്താരമപി മാം**
**വിദ്ധ്യകർത്താരമവ്യയം**

അവരവരുടെ ഗുണങ്ങളെയും കർമ്മങ്ങളെയും അനുസരിച്ച് ചാതുർവർണ്യം ഞാൻ സൃഷ്ടിച്ചിരിക്കുന്നു. അതിന്റെ കർത്താവാണ് എങ്കിലും അവ്യയനായ എന്നെ അകർത്താവാണെന്ന് അറിയൂ.

**14. ന മാം കർമ്മാണി ലിമ്പന്തി**
**ന മേ കർമ്മഫലേ സ്പൃഹാ**
**ഇതി മാം യോƒഭിജാനാതി**
**കർമ്മഭിർന സ ബദ്ധ്യതേ**

എന്നെ കർമ്മങ്ങൾ ബന്ധിക്കുന്നില്ല. എനിക്ക് കർമ്മഫലങ്ങളിൽ ആഗ്രഹവുമില്ല. ഇപ്രകാരമുള്ള എന്റെ യാഥാർത്ഥ്യം മനസ്സിലാക്കുന്നവൻ കർമ്മങ്ങളിൽ ബദ്ധനാകുന്നില്ല.

**15. ഏവം ജ്ഞാത്വാ കൃതം കർമ്മ**
**പൂർവൈരപി മുമുക്ഷുഭി:**
**കുരു കർമ്മൈവ തസ്മാത് ത്വം**
**പൂർവൈ: പൂർവതരം കൃതം**

ഇപ്രകാരം അറിഞ്ഞുകൊണ്ട് സത്യാന്വേഷികൾ പോലും കർമ്മം അനുഷ്ഠിച്ചു. അതുകൊണ്ട് മുൻപുള്ള വരാൽ പണ്ടേ അനുഷ്ഠിക്കപ്പെട്ടുപോന്ന കർമ്മയോഗം നീയും പിൻതുടരുക.

**16. കിം കർമ്മ കിമകർമ്മേതി**
**കവയോƒപ്യത്ര മോഹിതാ:**
**തത്തേ കർമ്മ പ്രവക്ഷ്യാമി**
**യത് ജ്ഞാത്വാ മോക്ഷ്യസേƒശുഭാത്**

കർമ്മം എന്താണ്, കർമ്മം ഇല്ലാത്ത സ്ഥിതി എന്താണ് എന്ന വിഷയത്തെക്കുറിച്ചുള്ള സംശയങ്ങൾക്ക് ഉത്തരം കണ്ടെത്തുന്നതിൽ സൂക്ഷ്മബുദ്ധികളായ ജ്ഞാനികൾപോലും മോഹിച്ചിരിക്കുന്നു. ആയതിനാൽ അശുഭത്തിൽനിന്ന് മനുഷ്യനെ മുക്തനാക്കുന്ന കർമ്മജ്ഞാനമെന്തെന്ന് ഞാൻ നിനക്ക് പറഞ്ഞുതരാം.

**17. കർമ്മണോ ഹ്യപി ബോദ്ധവ്യം**
**ബോദ്ധവ്യം ച വികർമ്മണ:**
**അകർമ്മണശ്ച ബോദ്ധവ്യം**
**ഗഹനാ കർമ്മണോ ഗതി:**

എന്തെന്നാൽ കർമ്മസ്വരൂപം മനസ്സിലാക്കേണ്ടതുണ്ട്, ചെയ്യാൻ പാടില്ലാത്ത കർമ്മങ്ങളുടെ സ്വരൂപവും അറിയേ

ണ്ടതുണ്ട്. കർമ്മമൊന്നുമില്ലാത്ത അവസ്ഥയുടെ സ്വരൂപം അറിയണം. കർമ്മത്തിന്റെ ഗതി ഗഹനമത്രെ.

**18. കർമ്മണ്യകർമ്മ യ: പശ്യേത്**
**അകർമ്മണി ച കർമ്മ യ:**
**സ ബുദ്ധിമാൻ മനുഷ്യേഷു**
**സ യുക്ത: കൃത്സ്നകർമ്മകൃത്**

കർമ്മത്തിൽ അകർമ്മവും, അകർമ്മത്തിൽ കർമ്മവും കാണുന്നവനാണ് മനുഷ്യരിൽ ബുദ്ധിമാൻ. ആ സത്യദർശി എല്ലാ കർമ്മങ്ങളും ചെയ്യുന്നവനായി ഭവിക്കുന്നു.

**19. യസ്യ സർവേ സമാരംഭാ:**
**കാമസങ്കല്പവർജിതാ:**
**ജ്ഞാനാഗ്നിദഗ്ധകർമ്മാണം**
**തമാഹു: പണ്ഡിതം ബുധാ:**

ആരുടെ കർമ്മങ്ങളെല്ലാം ഫലസങ്കല്പങ്ങൾ വെടിഞ്ഞിരിക്കുന്നുവോ, ആര് തന്റെ കർമ്മങ്ങളെ ആത്മാനുഭവമെന്ന ജ്ഞാനാഗ്നിയിൽ ഭസ്മമാക്കിയിരിക്കുന്നുവോ, അദ്ദേഹത്തെ അറിവുള്ളവർ പണ്ഡിതൻ എന്നു വിളിക്കുന്നു.

**20. ത്യക്ത്വാ കർമ്മഫലാസംഗം**
**നിത്യതൃപ്തോ നിരാശ്രയ:**
**കർമ്മണ്യഭിപ്രവൃത്തോऽപി**
**നൈവ കിഞ്ചിത് കരോതി സ:**

കർമ്മഫലത്തെ ഉപേക്ഷിച്ച്, ആത്മാനന്ദത്തിൽ തൃപ്തനായി, ആരെയും ഒരു കാര്യത്തിനും ആശ്രയിക്കാത്ത

ജ്ഞാനി കർമ്മത്തിൽ ഏർപ്പെട്ടിരിക്കുന്നു എങ്കിലും, അദ്ദേഹം ഒന്നും തന്നെ ചെയ്യുന്നില്ല.

**21. നിരാശീർയതചിത്താത്മാ**
**ത്യക്തസർവപരിഗ്രഹ:**
**ശാരീരം കേവലം കർമ്മ**
**കുർവൻ നാപ്നോതി കില്ബിഷം**

ഒന്നും ആശിക്കാത്തവനും, മനസ്സിനേയും ഇന്ദ്രിയങ്ങളേയും അടക്കിയവനും, എല്ലാ സ്വത്തുക്കളും ത്യജിച്ചവനുമായ ജ്ഞാനി കേവലം ശരീരം കൊണ്ട് മാത്രം കർമ്മം ചെയ്യുന്നു. എങ്കിലും കളങ്കത്തെ പ്രാപിക്കുന്നില്ല.

**22. യദൃച്ഛാലാഭസന്തുഷ്ടോ**
**ദ്വന്ദ്വാതീതോ വിമത്സര:**
**സമ: സിദ്ധാവസിദ്ധൗ ച**
**കൃത്വാപി ന നിബദ്ധ്യതേ**

യാദൃച്ഛികമായി വരുന്ന നേട്ടങ്ങൾ കൊണ്ട് സന്തോഷിക്കുന്നവനും, സുഖദു:ഖാദി ദ്വന്ദഭാവത്തെ വെടിഞ്ഞവനും, ആരോടും മാത്സര്യമില്ലാത്തവനും, ലാഭത്തിലും നഷ്ടത്തിലും സമനില പുലർത്തുന്നവനുമായ ജ്ഞാനി കർമ്മങ്ങൾ ചെയ്യുന്നുണ്ടെങ്കിലും ബന്ധനസ്ഥനാകുന്നില്ല.

**23. ഗതസംഗസ്യ മുക്തസ്യ**
**ജ്ഞാനാവസ്ഥിതചേതസ:**
**യജ്ഞായാചരത: കർമ്മ**
**സമഗ്രം പ്രവിലീയതേ**

ഞാൻ, എന്റേത് എന്ന ഭാവങ്ങളിൽനിന്ന് മുക്തനും, സദാ ബ്രഹ്മത്തെത്തന്നെ അനുഭവിക്കുന്നവനും, എല്ലാ കർമ്മങ്ങളും യജ്ഞരൂപത്തിൽ അനുഷ്ഠിക്കുന്നവനുമായ ജ്ഞാനിയുടെ കർമ്മങ്ങളെല്ലാം സമ്പൂർണ്ണമായി കെട്ടടങ്ങുന്നു.

**24. ബ്രഹ്മാർപ്പണം ബ്രഹ്മഹവിർ**
**ബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം**
**ബ്രഹ്മൈവ തേന ഗന്തവ്യം**
**ബ്രഹ്മകർമ്മസമാധിനാ**

ബ്രഹ്മമാകുന്ന ജ്ഞാനാഗ്നിയിൽ, ബ്രഹ്മമാകുന്ന ഹവിസ്സ്, ബ്രഹ്മമാകുന്ന ഞാൻ അർപ്പിക്കുന്നു. ഈ ഭാവത്തോടെ കർമ്മമനുഷ്ഠിക്കുന്ന ജ്ഞാനി യജ്ഞഫലമായി ബ്രഹ്മത്തെത്തന്നെ പ്രാപിക്കുന്നു.

**25. ദൈവമേവാപരേ യജ്ഞം**
**യോഗിനഃ പര്യുപാസതേ**
**ബ്രഹ്മാഗ്നാവപരേ യജ്ഞം**
**യജ്ഞേനൈവോപജുഹ്വതി**

ചിലർ ഇന്ദ്രാദിദേവതകൾക്കു പ്രാധാന്യം നൽകിയുള്ള യാഗാദികർമ്മങ്ങൾ ചെയ്യുന്നു. മറ്റു ചിലർ കർമ്മങ്ങളെല്ലാം ബ്രഹ്മാർപ്പണബുദ്ധിയോടെ യജ്ഞമാക്കി മാറ്റി ബ്രഹ്മഭാവനാരൂപത്തിലുള്ള അഗ്നിയിൽ ചേർക്കുന്നു.

**26. ശ്രോത്രാദീനീന്ദ്രിയാണ്യന്യേ**
**സംയമാഗ്നിഷു ജുഹ്വതി**
**ശബ്ദാദീൻ വിഷയാനന്യ**
**ഇന്ദ്രിയാഗ്നിഷു ജുഹ്വതി**

ചിലർ ചെവി തുടങ്ങിയ ജ്ഞാനേന്ദ്രിയങ്ങളേയും, കർമ്മേന്ദ്രിയങ്ങളേയും നിയന്ത്രിച്ച് സംയമനാഗ്നിയിൽ ഹോമിക്കുന്നു. മറ്റു ചിലർ ശബ്ദം തുടങ്ങിയ വിഷയങ്ങളെ ഇന്ദ്രിയങ്ങളാകുന്ന അഗ്നിയിൽ ഹോമിക്കുന്നു.

**27. സർവാണീന്ദ്രിയ കർമ്മാണി**
**പ്രാണകർമ്മാണി ചാപരേ**
**ആത്മസംയമയോഗാഗ്നൗ**
**ജുഹ്വതി ജ്ഞാനദീപിതേ**

മറ്റു ചിലർ ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങളേയും, പ്രാണന്റെ ചലനങ്ങളേയും ജ്ഞാനം കൊണ്ട് പ്രകാശ മാനമായ ആത്മസംയമം എന്ന അഗ്നിയിൽ ഹോമിക്കുന്നു.

**28. ദ്രവ്യയജ്ഞാസ്തപോയജ്ഞാ**
**യോഗയജ്ഞാസ്തഥാപരേ**
**സ്വാദ്ധ്യായജ്ഞാനയജ്ഞാശ്ച**
**യതയഃ സംശിതവ്രതാഃ**

ചിലർ ദ്രവ്യം കൊണ്ടും, ചിലർ തപസ്സനുഷ്ഠിച്ചും ചിലർ ചിത്തത്തെ ഏകാഗ്രമാക്കിയുള്ള യോഗം അനുഷ്ഠിച്ചും യജ്ഞം ചെയ്യുന്നു. മറ്റു ചിലർ ആദ്ധ്യാത്മികഗ്രന്ഥങ്ങൾ വായിച്ച്, മനനം ചെയ്ത് യജ്ഞമനുഷ്ഠിക്കുന്നു. യതികളായ ഇവരെല്ലാവരും ദൃഢപ്രഗല്ഭരാണ്.

**29. അപാനേ ജുഹ്വതി പ്രാണം**
**പ്രാണേ*f*പാനം തഥാപരേ**
**പ്രാണാപാനഗതീ രുദ്ധ്വാ**
**പ്രാണായാമപരായണാഃ**

മറ്റു ചില യോഗിമാർ പ്രാണായാമപരന്മാരായി പ്രാണന്റെയും, അപാനന്റെയും ഗതികളെ നിയന്ത്രിച്ച് അപാനനിൽ പ്രാണനേയും, പ്രാണനിൽ അപാനനേയും ഹോമിക്കുന്നു.

**30. അപരേ നിയതാഹാരാ:**
**പ്രാണാൻ പ്രാണേഷു ജുഹ്വതി**
**സർവേപ്യേതേ യജ്ഞവിദോ**
**യജ്ഞക്ഷപിത കല്മഷാ:**

മറ്റുചിലർ ഭക്ഷണകാര്യങ്ങളിൽ ചില നിയമങ്ങളെ പാലിച്ച് പ്രാണനിൽ മറ്റ് പ്രാണചലനങ്ങളെ ഹോമിക്കുന്നു. മേൽ വിവരിച്ച പ്രകാരമുള്ള യജ്ഞങ്ങളെ അനുഷ്ഠിക്കുന്ന എല്ലാവരും യജ്ഞതത്വം അറിഞ്ഞവരും യജ്ഞം കൊണ്ട് പാപം അകറ്റിയവരും ആകുന്നു.

**31. യജ്ഞശിഷ്ടാമൃത ഭുജോ**
**യാന്തി ബ്രഹ്മ സനാതനം**
**നായം ലോകോഽസ്ത്യയജ്ഞസ്യ**
**കുതോഽന്യ: കുരുസത്തമ**

ഹേ കുരുസത്തമ, യജ്ഞരൂപത്തിൽ കർമ്മംചെയ്ത് ചിത്തശുദ്ധിവന്ന് ആത്മാനന്ദമാകുന്ന അമൃതം ഭുജിക്കുന്നവർ സനാതനമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. യജ്ഞരൂപത്തിലല്ലാതെ കർമ്മമനുഷ്ഠിക്കുന്നവന് ഈ ലോകം തന്നെ നഷ്ടപ്പെടുന്നു. പിന്നെയാണോ പരലോകം!

**32. ഏവം ബഹുവിധാ യജ്ഞാ**
**വിതതാ ബ്രഹ്മണോ മുഖേ**

**കർമ്മജാൻ വിദ്ധി താൻ സർവാൻ**
**ഏവം ജ്ഞാത്വാ വിമോക്ഷ്യസേ**

ഇപ്രകാരം ബഹുവിധങ്ങളായ യജ്ഞങ്ങൾ പരബ്ര ഹ്മത്തെ പ്രാപിക്കാനായി വേദങ്ങളിൽ പറഞ്ഞിരിക്കുന്നു. അവ യെല്ലാം കർമ്മവുമായി ബന്ധപ്പെട്ടിരിക്കുന്നു. അവ യെല്ലാം നിനക്ക് മനസ്സിലാകുമ്പോൾ നീ മുക്തനായി ത്തീരും.

**33. ശ്രേയാൻ ദ്രവ്യമയാദ് യജ്ഞാത്**
**ജ്ഞാനയജ്ഞ: പരന്തപ**
**സർവം കർമ്മാഖിലം പാർത്ഥ**
**ജ്ഞാനേ പരിസമാപ്യതേ**

ഹേ പരന്തപ, പലതരം ദ്രവ്യങ്ങളെക്കൊണ്ടും മറ്റും ചെയ്യുന്ന യജ്ഞത്തെക്കാളും ശ്രേഷ്ഠമാണ് ജ്ഞാനയ ജ്ഞം. അല്ലയോ പാർത്ഥ, എല്ലാ കർമ്മങ്ങളും വാസനാ സഹിതം ജ്ഞാനത്തിൽ കെട്ടടങ്ങുന്നു.

**34. തദ്വിദ്ധി പ്രണിപാതേന**
**പരിപ്രശ്നേന സേവയാ**
**ഉപദേക്ഷ്യന്തി തേ ജ്ഞാനം**
**ജ്ഞാനിനസ്തത്ത്വദർശിന:**

ഈ ജ്ഞാനം ഗുരുക്കന്മാരെ സാഷ്ടാംഗം നമസ്ക്ക രിച്ചും, ചോദ്യങ്ങൾ ചോദിച്ചും, ശുശ്രൂഷകൊണ്ട് പ്രസാ ദിപ്പിച്ചും അറിയേണ്ടതാണ്. തത്വത്തെ പ്രത്യക്ഷമായി സാക്ഷാത്ക്കരിച്ചറിഞ്ഞ അവർ ജ്ഞാനം ഉപദേശിച്ചുതരും.

**35. യജ്ഞാത്വാ ന പുനർമോഹം**
**ഏവം യാസ്യസി പാണ്ഡവ**

**യേന ഭൂതാന്യശേഷേണ**
**ദ്രക്ഷ്യസ്യാത്മന്യഥോ മയി**

അല്ലയോ പാണ്ഡവ, ഈ ജ്ഞാനം നീയറിഞ്ഞാൽ ഒരിക്കലും ഞാൻ, എന്റേത് എന്നിങ്ങനെ ഇപ്പോൾ സംഭവിച്ചിട്ടുള്ള മോഹം നിനക്കുണ്ടാവില്ല. ഇതുമൂലം പ്രപഞ്ചഘടകങ്ങൾ എല്ലാം നീ സ്വന്തം ആത്മാവിലും, പിന്നീട് എന്നിലും ദർശിക്കും.

**36. അപി ചേദസി പാപേഭ്യ:**
**സർവേഭ്യ: പാപകൃത്തമ:**
**സർവം ജ്ഞാനപ്ലവേനൈവ**
**വൃജിനം സന്തരിഷ്യസി**

നീ പാപികളിൽവച്ച് മഹാപാപിയാണെങ്കിൽ പോലും ജ്ഞാനമാകുന്ന തോണി കൊണ്ട് ഈ പാപസമുദ്രത്തെ കടക്കാൻ സാധിക്കും.

**37. യഥൈധാംസി സമിദ്ധോ*f*ഗ്നിർ–**
**ഭസ്മസാത് കുരുതേ*f*ർജുന**
**ജ്ഞാനാഗ്നിഃസർവകർമ്മാണി**
**ഭസ്മസാത് കുരുതേ തഥാ**

അല്ലയോ അർജുന, അഗ്നി കത്തിയെരിഞ്ഞ വിറകിനെ ഭസ്മമാക്കുന്നതുപോലെ ജ്ഞാനമാകുന്ന അഗ്നി എല്ലാ കർമ്മങ്ങളേയും എരിച്ച് ചാമ്പലാക്കുന്നു.

**38. ന ഹി ജ്ഞാനേന സദൃശം**
**പവിത്രമിഹ വിദ്യതേ**

**തത്സ്വയം യോഗസംസിദ്ധ:**
**കാലേനാത്മനി വിന്ദതി**

ജ്ഞാനത്തിന് തുല്യം പവിത്രമായി ഒന്നും തന്നെ ഇല്ല. ആ ജ്ഞാനം, ചിരകാലം കൊണ്ട് മനസ്സിന്റെ സമനിലയ ഭ്യസിച്ച് പാകപ്പെട്ടയാൾ, സ്വയംതന്നെ സ്വരൂപമായ ആത്മാവിൽ അനുഭവിക്കുന്നു.

**39. ശ്രദ്ധാവാൻ ലഭതേ ജ്ഞാനം**
**തത്പര: സംയതേന്ദ്രിയ:**
**ജ്ഞാനം ലബ്ധ്വാ പരാം ശാന്തിം**
**അചിരേണാധിഗച്ഛതി**

ശ്രദ്ധാവാനും ജ്ഞാനൈകനിഷ്ഠനും ഇന്ദ്രിയങ്ങളെ അടക്കിയവനും ഈ ജ്ഞാനം ലഭിക്കുന്നു. ഇതോടെ അതിവേഗം പരമമായ ശാന്തിയെ പ്രാപിക്കുവാനും അയാൾക്കു കഴിയുന്നു.

**40. അജ്ഞശ്ചാശ്രദ്ദധാനശ്ച**
**സംശയാത്മാ വിനശ്യതി**
**നായം ലോകോഽസ്തി ന പരോ**
**ന സുഖം സംശയാത്മന:**

അജ്ഞനും, ഗുരുവചനങ്ങളിൽ വിശ്വാസമില്ലാത്തവനും, സംശയാത്മാവും നാശത്തിലെത്തുന്നു. സംശയാത്മാവിന് ഈ ലോകവും പരലോകവും നഷ്ടമാകുന്നു. അയാൾക്കു സുഖം എന്നൊന്നില്ല.

**41. യോഗസംന്യസ്തകർമ്മാണം**
**ജ്ഞാനസംച്ഛിന്നസംശയം**

**ആത്മവന്തം ന കർമ്മാണി**
**നിബധ്നന്തി ധനഞ്ജയ**

ഹേ ധനഞ്ജയ, യോഗദ്വാരാ കർമ്മങ്ങളെ ഭഗവാനിൽ സമർപ്പിച്ചവനും, ജ്ഞാനം കൊണ്ട് സംശയങ്ങളെല്ലാം ഛേദിച്ചവനുമായ ബ്രഹ്മനിഷ്ഠനെ ശരീരം കൊണ്ടുള്ള കർമ്മങ്ങൾ ബന്ധിക്കുന്നില്ല.

**42. തസ്മാദജ്ഞാനസംഭൂതം**
**ഹൃത്സ്ഥം ജ്ഞാനാസിനാത്മന:**
**ഛിത്വൈനം സംശയം യോഗം**
**ആതിഷ്ഠോത്തിഷ്ഠ ഭാരത**

ഹേ ഭാരത, ആയതിനാൽ അജ്ഞാനത്തിൽനിന്ന് ജനിച്ചതും, ഹൃദയത്തിൽ രൂഢമായി സ്ഥിതിചെയ്യുന്ന തുമായ നിൻെറ സംശയത്തെ, ജ്ഞാനമാകുന്ന ഖഡ്ഗം കൊണ്ട് ഛേദിച്ച്, യോഗപരിശീലനത്തോടുകൂടി സ്വധർമ്മമനുഷ്ഠിക്കൂ, യുദ്ധത്തിനായി എഴുന്നേൽക്കൂ.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*നാലാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 5

# കർമ്മ സംന്യാസ യോഗം

*അർജ്ജുന ഉവാച*

1. **സംന്യാസം കർമ്മണാം കൃഷ്ണ**
**പുനർയോഗം ച ശംസസി**
**യത് ശ്രേയ ഏതയോരേകം**
**തന്മേ ബ്രൂഹി സുനിശ്ചിതം.**

***അർജ്ജുനൻ പറഞ്ഞു:*** ഹേ കൃഷ്ണ, അങ്ങ് കർമ്മത്തിൽനിന്ന് പൂർണ്ണമായി വിമുക്തനാകണമെന്നും, അതേപോലെ കർമ്മയോഗമനുഷ്ഠിക്കണമെന്നും പറയുന്നു. ഇവയിൽ എനിക്ക് ശ്രേയസ്ക്കരമായത് ഉറപ്പായി പറഞ്ഞുതരുക.

*ശ്രീഭഗവാൻ ഉവാച*

2. **സന്യാസ: കർമ്മയോഗശ്ച**
**നി:ശ്രേയസകരാവുഭൗ**
**തയോസ്തു കർമ്മസംന്യാസാത്**
**കർമ്മയോഗോ വിശിഷ്യതേ**

***ശ്രീഭഗവാൻ പറഞ്ഞു:*** കർമ്മസംന്യാസവും, കർമ്മയോഗവും ഇവ രണ്ടും മോക്ഷമാർഗ്ഗത്തിന് ഒരു പോലെ വഴിതെളിക്കുന്നു. എന്നാൽ കർമ്മയോഗം കർമ്മസംന്യാസത്തെ അപേക്ഷിച്ച് വിശിഷ്ടമാണ്.

**3. ജ്ഞേയ: സ നിത്യസന്യാസീ**
**യോ ന ദ്വേഷ്ടി ന കാംക്ഷതി**
**നിർദ്വന്ദ്വോ ഹി മഹാബാഹോ**
**സുഖം ബന്ധാത് പ്രമുച്യതേ**

ഹേ മഹാബാഹോ, ആരെയും ദ്വേഷിക്കാതെയും, യാതൊന്നും ആഗ്രഹിക്കാതെയുമിരിക്കുന്നയാൾ നിത്യസന്യാസിയാണെന്നറിയുക. എന്തെന്നാൽ ദ്വന്ദ്വാതീതനായവൻ കർമ്മബന്ധത്തിൽ നിന്ന് എളുപ്പം മുക്തനായിത്തീരുന്നു.

**4. സാംഖ്യയോഗൗ പൃഥഗ് ബാലാ:**
**പ്രവദന്തി ന പണ്ഡിതാ:**
**ഏകമപ്യാസ്ഥിത: സമ്യഗ്**
**ഉഭയോർവിന്ദതേ ഫലം**

സാംഖ്യവും, യോഗവും വേറെ വേറെയെന്ന് അജ്ഞന്മാരാണ് പറയുന്നത്. ഒന്നെങ്കിലും ശരിയായി അനുഷ്ഠിക്കുന്ന പക്ഷം രണ്ടിന്റെയും ഫലമായ ബ്രഹ്മനിഷ്ഠ കൈവരിക്കുക തന്നെ ചെയ്യും.

**5. യത് സാംഖ്യൈ: പ്രാപ്യതേ സ്ഥാനം**
**തദ് യോഗൈരപി ഗമ്യതേ**
**ഏകം സാംഖ്യം ച യോഗം ച**
**യ: പശ്യതി സ പശ്യതി**

ജ്ഞാനത്തിന് പ്രാധാന്യം നൽകിയുള്ള സാംഖ്യയോഗികൾ പ്രാപിക്കുന്ന അതേസ്ഥാനം ചിത്തത്തിന്റെ സമനില അഭ്യസിക്കുന്ന കർമ്മയോഗികളും പ്രാപിക്കുന്നു.

സാംഖ്യവും, യോഗവും ഒന്നായി കാണുന്നയാൾ സത്യം കാണുന്നു.

**6. സംന്യാസസ്തു മഹാബാഹോ**
**ദു:ഖമാപ്തുമയോഗത:**
**യോഗയുക്തോ മുനിർബ്രഹ്മ**
**ന ചിരേണാധിഗച്ഛതി**

ഹേ മഹാബാഹോ, ചിത്തത്തിന്റെ സമനില കൈവരാത്തിടത്തോളം കാലം സംന്യാസം നടപ്പിൽ വരുത്തുവാൻ പ്രയാസമാണ്. എന്നാൽ കർമ്മയോഗം കൊണ്ട് ചിത്തത്തിന് സമനില കൈവരിച്ച യോഗി ബ്രഹ്മപ്രാപ്തി കാലതാമസം കൂടാതെ പ്രാപിക്കുന്നു.

**7. യോഗയുക്തോ വിശുദ്ധാത്മാ**
**വിജിതാത്മാ ജിതേന്ദ്രിയ:**
**സർവ്വഭൂതാത്മഭൂതാത്മാ**
**കുർവന്നപി ന ലിപ്യതേ**

ചിത്തത്തിന്റെ സമനില അഭ്യസിച്ച് കർമ്മം ചെയ്യുന്ന യോഗി, ചിത്തശുദ്ധി വന്ന്, ചിത്തത്തെ കീഴടക്കി, ഇന്ദ്രിയങ്ങളെയെല്ലാം ജയിച്ച്, സർവ്വഭൂതങ്ങളുടേയും ആത്മാവായി സ്വന്തം ആത്മാവിനെ ദർശിക്കുന്നതോടെ ദേഹം കൊണ്ട് കർമ്മം ചെയ്യുന്നുണ്ടെങ്കിലും കർമ്മബദ്ധനായിത്തീരുന്നില്ല.

**8. നൈവ കിഞ്ചിത് കരോമീതി**
**യുക്തോ മന്യേത തത്ത്വവിത്**
**പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രൻ**
**അശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ**

**9. പ്രലപൻ വിസൃജൻ ഗൃഹ്ണൻ**
**ഉന്മിഷന്നിമിഷന്നപി**
**ഇന്ദ്രിയാണീന്ദ്രിയാർത്ഥേഷു**
**വർത്തന്ത ഇതി ധാരയൻ**

ഇപ്രകാരം ആത്മാനുഭവം നേടിയ ആ തത്വജ്ഞൻ കാണുമ്പോഴും, കേൾക്കുമ്പോഴും, സ്പർശിക്കുമ്പോഴും, ഗന്ധം അനുഭവിക്കുമ്പോഴും, ഭക്ഷിക്കുമ്പോഴും, നടക്കുമ്പോഴും, ഉറങ്ങുമ്പോഴും, പ്രാണൻ ശ്വസിക്കുമ്പോഴും, വാക്കുകൾ പറയുമ്പോഴും, വിസർജ്ജിക്കുമ്പോഴും, കൈകൊണ്ട് പദാർത്ഥങ്ങൾ എടുക്കുമ്പോഴും, പ്രാണചലനങ്ങൾ സംഭവിക്കുമ്പോഴും, കർമ്മേന്ദ്രിയങ്ങളും, ജ്ഞാനേന്ദ്രിയങ്ങളും അതാതിന്റെ വിഷയങ്ങളിൽ പ്രവർത്തിക്കുന്നു എന്നും, മുക്തനായ താൻ ഒന്നും ചെയ്യുന്നില്ല എന്നും അറിയുന്നു.

**10. ബ്രഹ്മണ്യാധായ കർമ്മാണി**
**സംഗം ത്യക്ത്വാ കരോതി യ:**
**ലിപ്യതേ ന സ പാപേന**
**പദ്മപത്രമിവാംഭസാ**

ദേഹം കൊണ്ടും, മനസ്സുകൊണ്ടും, വാക്കുകൊണ്ടും അനുഷ്ഠിക്കുന്ന കർമ്മങ്ങൾ എല്ലാം ഈശ്വരാർപ്പണമായി ആരാധനാരൂപത്തിൽ അനുഷ്ഠിക്കുന്ന കർമ്മയോഗിയെ ജലം താമരയിലയെ നനയ്ക്കാത്തതുപോലെ പാപം സ്പർശിക്കുന്നില്ല.

**11. കായേന മനസാ ബുദ്ധ്യാ**
**കേവലൈരിന്ദ്രിയൈരപി**

**യോഗിനഃ കർമ്മ കുർവന്തി**
**സംഗം ത്യക്ത്വാത്മശുദ്ധയേ**

ദേഹംകൊണ്ടും, മനസ്സുകൊണ്ടും, ബുദ്ധികൊണ്ടും, അഥവാ കേവലം ഇന്ദ്രിയങ്ങൾകൊണ്ടും, യോഗികൾ ആസക്തി കൂടാതെ, ആത്മശുദ്ധിക്കായി കർമ്മങ്ങൾ അനുഷ്ഠിക്കുന്നു.

**12. യുക്തഃ കർമ്മഫലം ത്യക്ത്വാ**
**ശാന്തിമാപ്നോതി നൈഷ്ഠികീം**
**അയുക്തഃ കാമകാരേണ**
**ഫലേ സക്തോ നിബധ്യതേ**

കർമ്മയോഗി കർമ്മഫലത്തെ ഉപേക്ഷിച്ച് ആത്മനിഷ്ഠ കൊണ്ട് ലഭിക്കുന്ന നിരന്തരമായ ശാന്തിയെ പ്രാപിക്കുന്നു. മനസ്സ് ഏകാഗ്രമാക്കാത്തത് അയാൾ ഫലത്തെക്കുറിച്ച് ചിന്തിച്ച് ആസക്തനായി, നിത്യബദ്ധനായി കഴിയുന്നു.

**13. സർവകർമ്മാണി മനസാ**
**സംന്യസ്യാസ്തേ സുഖം വശീ**
**നവദ്വാരേ പുരേ ദേഹീ**
**നൈവ കുർവൻ ന കാരയൻ**

സർവകർമ്മങ്ങളേയും മനസാ ത്യജിച്ച്, ഇന്ദ്രിയങ്ങളും മനസ്സും ജയിച്ച ദേഹി, ഒൻപതു വാതിലുകളുള്ള ഒരു പട്ടണത്തിന്ന് സാമ്യം വഹിക്കുന്ന ശരീരത്തിൽ സ്വയം കർമ്മം ചെയ്യുകയോ ചെയ്യിപ്പിക്കുകയോ കൂടാതെ ആത്മാനന്ദത്തിൽ കഴിയുന്നു.

14. ന കർത്തൃത്വം ന കർമ്മാണി
ലോകസ്യ സൃജതി പ്രഭു:
ന കർമ്മഫലസംയോഗം
സ്വഭാവസ്തു പ്രവർത്തതേ

ഈശ്വരൻ ലോകത്തിന് കർത്തൃത്വഭാവമുണ്ടാക്കുന്നില്ല. കർമ്മങ്ങൾ സൃഷ്ടിക്കുന്നില്ല. കർമ്മഫലാനുഭവത്തെയും സൃഷ്ടിക്കുന്നില്ല. എന്നാൽ മായയിൽ ഓരോ ജീവനും അംഗീകരിക്കുന്ന അതാതിന്റെ സ്വഭാവം തന്നെയാണ് ഇതെല്ലാം ചെയ്യുന്നത്.

15. നാദത്തേ കസ്യചിത് പാപം
ന ചൈവ സുകൃതം വിഭു:
അജ്ഞാനേനാവൃതം ജ്ഞാനം
തേന മുഹ്യന്തി ജന്തവ:

സർവ്വവ്യാപിയായ ഈശ്വരൻ ആരുടേയും പാപത്തെ സ്വീകരിക്കുന്നില്ല. സുകൃതങ്ങളേയും സ്വീകരിക്കുന്നില്ല. സ്വരൂപം ഏതെന്നറിയാതെ അജ്ഞാനത്താൽ ജ്ഞാനം ആവൃതമായിരിക്കുന്നു. അതിനാൽ ജീവികൾ ഭേദചിന്തകളിൽപ്പെട്ടുഴലുന്നു.

16. ജ്ഞാനേന തു തദജ്ഞാനം
യേഷാം നാശിതമാത്മന:
തേഷാമാദിത്യവജ്ജ്ഞാനം
പ്രകാശയതി തത്പരം

ആത്മജ്ഞാനംകൊണ്ട് അജ്ഞാനമകറ്റുന്നവരുടെ ആ ജ്ഞാനം, സൂര്യൻ ഇരുട്ടിനെയകറ്റി വസ്തുക്കളെ പ്രകാ

ശിപ്പിക്കുന്നതുപോലെ പരമമായ ബ്രഹ്മതത്വത്തെ വെളിപ്പെടുത്തിക്കൊടുക്കുന്നു.

**17. തദ്ബുദ്ധയസ്തദാത്മാന:**
**തന്നിഷ്ഠാസ്തത്പരായണാ:**
**ഗച്ഛന്ത്യപുനരാവൃത്തിം**
**ജ്ഞാനനിർധൂത കല്മഷാ:**

ആ പരബ്രഹ്മത്തിൽ ബുദ്ധി ഉറപ്പിച്ചവരും, താൻ സ്വയം ആ ബ്രഹ്മം തന്നെ എന്ന് സദാ അനുഭവിക്കുന്നവരും, ആ ബ്രഹ്മത്തിൽത്തന്നെ ആനന്ദിക്കുന്നവരും, ജീവിതലക്ഷ്യം ബ്രഹ്മപ്രാപ്തിയാണെന്നുറച്ചവരും, വസ്തുബോധത്താൽ ഭേദചിന്തകളെന്ന പാപത്തെ ദൂരീകരിച്ചവരും പുനരാവൃത്തിയില്ലാത്ത ബ്രഹ്മരൂപത്തെത്തന്നെ പ്രാപിക്കുന്നു.

**18. വിദ്യാവിനയസമ്പന്നേ**
**ബ്രാഹ്മണേ ഗവി ഹസ്തിനി**
**ശുനി ചൈവ ശ്വപാകേ ച**
**പണ്ഡിതാ: സമദർശിന:**

വിദ്യകൊണ്ടും വിനയംകൊണ്ടും സമ്പന്നനായ ബ്രാഹ്മണനേയും പശുവിനേയും ആനയേയും പട്ടിയേയും ചണ്ഡാലനേയും ബ്രഹ്മജ്ഞാനികൾ തുല്യഭാവനയോടെ ദർശിക്കുന്നു.

**19. ഇഹൈവ തൈർജിത: സർഗോ**
**യേഷാം സാമ്യേ സ്ഥിതം മന:**
**നിർദോഷം ഹി സമം ബ്രഹ്മ**
**തസ്മാദ് ബ്രഹ്മണി തേ സ്ഥിതാ:**

ഭേദചിന്തകളെ വിട്ട് സമത്വത്തിൽ പ്രതിഷ്ഠിതമായിരിക്കുന്ന മനസ്സുള്ളവർ ഈ ലോകത്ത്, ഈ ശരീരത്തോടു കൂടിത്തന്നെ സംസാരത്തെ ജയിച്ചിരിക്കുന്നു. എന്തെന്നാൽ പരമകാരണമായ ബ്രഹ്മം യാതൊരു കോട്ടവും കൂടാതെ സർവ്വത്ര നിറഞ്ഞുനിൽക്കുന്നു. ചിത്തത്തിന്റെ സമനില പ്രാപിച്ചവർ ആ ബ്രഹ്മത്തിൽത്തന്നെ സ്ഥിതി ചെയ്യുന്നു.

**20. ന പ്രഹൃഷ്യേത് പ്രിയം പ്രാപ്യ**
**നോദ്വിജേത് പ്രാപ്യ ചാപ്രിയം**
**സ്ഥിരബുദ്ധിരസംമൂഢോ**
**ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിത:**

ചിത്ത ഏകാഗ്രത കൈവന്നവനും, മോഹരഹിതനും, ബ്രഹ്മതത്വമറിഞ്ഞവനും, ബ്രഹ്മാനന്ദത്തെ അനുഭവിക്കുന്നവനുമായ ജ്ഞാനി പ്രിയങ്ങളിൽ സന്തോഷിക്കുകയോ, അപ്രിയങ്ങളിൽ ദുഖിക്കുകയോ ചെയ്യുന്നില്ല.

**21. ബാഹ്യസ്പർശേഷ്വസക്താത്മാ**
**വിന്ദത്യാത്മനി യത് സുഖം**
**സ ബ്രഹ്മയോഗയുക്താത്മാ**
**സുഖമക്ഷയ്യമശ്നുതേ**

ഇന്ദ്രിയവിഷയങ്ങളിൽ അനാസക്തനായ യോഗയുക്തൻ അവനവന്റെ ഉള്ളിൽ ഏതു സുഖമാണോ ഉള്ളത് അതിൽ ആനന്ദം കണ്ടെത്തുന്നു. ആത്മസുഖം കണ്ടെത്തിയ അയാൾ ബ്രഹ്മവുമായി ഏകീഭവിച്ച് അക്ഷയമായ സുഖത്തെ അനുഭവിക്കാനിടവരുന്നു.

**22. യേ ഹി സംസ്പർശജാ ഭോഗാ:**
**ദു:ഖയോനയ ഏവ തേ**
**ആദ്യന്തവന്ത: കൗന്തേയ**
**ന തേഷു രമതേ ബുധ:**

ഹേ കുന്തീപുത്ര, ഇന്ദ്രിയങ്ങളും വിഷയങ്ങളും ചേർന്നുണ്ടാകുന്ന സുഖങ്ങൾ ദു:ഖത്തിന് ഹേതുക്കളാണ്. എന്തെന്നാൽ അവ തുടക്കവും, ഒടുക്കവും ഉള്ളവയാണ്. ആത്മാനന്ദിയായ തത്വദർശി അതിൽ രമിക്കുന്നില്ല.

**23. ശക്നോതീഹൈവ യ: സോഢും**
**പ്രാക്ശരീരവിമോക്ഷണാത്**
**കാമക്രോധോദ്ഭവം വേഗം**
**സ യുക്ത: സ സുഖീ നര:**

ആരാണോ ഇവിടെവച്ചുതന്നെ ദേഹം ത്യജിക്കുന്നതിനുമുമ്പ് കാമക്രോധാദികളിൽനിന്ന് ഉദ്ഭവിച്ച ക്ഷോഭത്തെ ജയിച്ചടക്കുന്നത്, അവനാണ് യോഗി. അവൻ യഥാർത്ഥ സുഖം അനുഭവിക്കുന്നു.

**24. യോ$f$ന്ത:സുഖോ$f$ന്തരാരാമ–**
**സ്തഥാന്തർജ്യോതിരേവ യ:**
**സ യോഗീ ബ്രഹ്മനിർവാണം**
**ബ്രഹ്മഭൂതോ$f$ധിഗച്ഛതി**

അനന്തമായ ആത്മസുഖം ലഭിച്ച്, അന്തർമുഖനായി ആനന്ദിച്ചുകൊണ്ട്, ആത്മപ്രകാശത്തോടെ വർത്തിക്കുന്ന ആ സത്യദർശി ബ്രഹ്മമായിത്തന്നെ പരിണമിച്ച്, ബ്രഹ്മനിർവ്വാണം പ്രാപിക്കുന്നു.

**25. ലഭന്തേ ബ്രഹ്മനിർവ്വാണം**
**ഋഷയ: ക്ഷീണകല്മഷാ:**
**ഛിന്നദ്വൈധാ യതാത്മാന:**
**സർവഭൂതഹിതേ രതാ:**

പുണ്യപാപകർമ്മവാസനകളെല്ലാം ഒടുങ്ങിയവരും, ദ്വൈതഭാവം അകന്നവരും, ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിച്ച് വശത്താക്കിയവരും, സർവ്വഭൂതങ്ങളുടേയും യഥാർത്ഥ അവസ്ഥ മനസ്സിലാക്കി അവരുടെ ഹിതത്തിൽ യത്നിക്കുന്നവരുമായ ഋഷികൾ ബ്രഹ്മനിർവ്വാണം കൈ വരിക്കുന്നു.

**26. കാമക്രോധവിയുക്താനാം**
**യതീനാം യതചേതസാം**
**അഭിതോ ബ്രഹ്മനിർവ്വാണം**
**വർത്തതേ വിദിതാത്മനാം**

കാമക്രോധങ്ങളെ അകറ്റിയവരും, മനസ്സിനെ ഏകാഗ്ര മാക്കിയവരും, ആത്മതത്വം അനുഭവിക്കുന്നവരുമായ യതി കളെ ബ്രഹ്മാനന്ദം വലയം ചെയ്യുന്നു.

**27. സ്പർശാൻ കൃത്വാ ബഹിർ ബാഹ്യാം–**
**ശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോ:**
**പ്രാണാപാനൗ സമൗ കൃത്വാ**
**നാസാഭ്യന്തരചാരിണൗ**

**28. യതേന്ദ്രിയമനോബുദ്ധിർ**
**മുനിർമോക്ഷപരായണ:**

**വിഗതേച്ഛാഭയക്രോധോ**
**യ: സദാ മുക്ത ഏവ സ:**

ബാഹ്യവിഷയങ്ങളെ പുറത്താക്കി, കണ്ണുകളെ പുരികങ്ങളുടെ മദ്ധ്യത്തിൽ ഉറപ്പിച്ച്, പ്രാണനേയും അപാനനേയും സമീകരിച്ച് നാസികക്കുള്ളിൽത്തന്നെ ഒതുക്കി സഞ്ചരിപ്പിച്ച്, ഇന്ദ്രിയം, മനസ്സ്, ബുദ്ധി ഇവയെ നിയന്ത്രിച്ച്, കാമം, ക്രോധം, ഭയം എന്നിവയെ അകറ്റി, ബ്രഹ്മാനന്ദാനുഭവത്തിൽ കഴിയുന്ന മുനി സദാ മുക്തൻ തന്നെ.

**29. ഭോക്താരം യജ്ഞതപസാം**
**സർവലോകമഹേശ്വരം**
**സുഹൃദം സർവഭൂതാനാം**
**ജ്ഞാത്വാ മാം ശാന്തിമൃച്ഛതി**

എല്ലാ യജ്ഞതപസ്സുകളേയും അനുഭവിക്കുന്നവനും, എല്ലാ ലോകങ്ങളുടേയും മഹേശ്വരനും, സർവ്വഭൂതങ്ങളിലും പരമകാരുണികനായ സുഹൃത്തുമാണ് ഞാൻ എന്നറിയുന്നവൻ പരമമായ ശാന്തി കൈവരിക്കുന്നു.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*അഞ്ചാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 6

# ആത്മ സംയമ യോഗം

*ശ്രീഭഗവാൻ ഉവാച :*

1. **അനാശ്രിത: കർമ്മഫലം**
**കാര്യം കർമ്മ കരോതി യ:**
**സ സംന്യാസീ ച യോഗീ ച**
**ന നിരഗ്നിർന ചാക്രിയ:**

***ശ്രീഭഗവാൻ പറഞ്ഞു:*** കർമ്മഫലത്തെ ആശ്രയിക്കാതെ കർത്തവ്യമായ കർമ്മം അനുഷ്ഠിക്കുന്നയാൾ കർമ്മം ത്യജിച്ച സന്യാസിയും, സത്യം ദർശിച്ച യോഗിയുമാണ്. അല്ലാതെ അഗ്നിഹോത്രാദികൾ ഉപേക്ഷിച്ചു എന്നുവച്ച് ആരും സന്യാസിയാകില്ല. കർമ്മങ്ങളെ ഉപേക്ഷിച്ചു എന്നതുകൊണ്ടും സന്യാസിയാകില്ല.

2. **യം സംന്യാസമിതി പ്രാഹുർ**
**യോഗം തം വിദ്ധി പാണ്ഡവ**
**ന ഹ്യസംന്യസ്തസങ്കല്പോ**
**യോഗീ ഭവതി കശ്ചന**

ഹേ പാണ്ഡവ, ഏതിനെയാണോ സന്യാസമെന്നു പറയുന്നത് അതുതന്നെയാണ് യോഗമെന്നും അറിയുക. എന്തെന്നാൽ ഫലേച്ഛ വിടാത്ത ഒരുവനും യോഗിയായിത്തീരുന്നില്ല.

**3. ആരുരുക്ഷോർമുനേർയോഗം**
**കർമ്മ കാരണമുച്യതേ**
**യോഗാരൂഢസ്യ തസ്യൈവ**
**ശമ: കാരണമുച്യതേ**

യോഗം നേടാൻ ആഗ്രഹിക്കുന്ന മുനിക്ക് കർത്തവ്യ കർമ്മാനുഷ്ഠാനം മാർഗ്ഗം എന്നു പറയുന്നു. യോഗം നേടിയാൽ അദ്ദേഹത്തിന് അത് തുടർന്ന് നിലനിർത്താനുള്ള ശ്രമം തന്നെയാണ് സാധന.

**4. യദാ ഹി നേന്ദ്രിയാർത്ഥേഷു**
**ന കർമ്മസ്വനുഷജ്ജതേ**
**സർവസങ്കല്പസംന്യാസീ**
**യോഗാരൂഢസ്തദോച്യതേ**

സുഖാനുഭവത്തിനായി ഇന്ദ്രിയവിഷയങ്ങളെ ആശ്രയിക്കാതെയും ഫലചിന്തയോടെ കർമ്മങ്ങളിൽ ആസക്തനാകാതെയും സർവ്വസങ്കല്പങ്ങളേയും വെടിഞ്ഞയാൾ യോഗാരൂഢൻ എന്നറിയപ്പെടുന്നു.

**5. ഉദ്ധരേദാത്മനാത്മാനം**
**നാത്മാനമവസാദയേത്**
**ആത്മൈവ ഹ്യാത്മനോ ബന്ധു–**
**രാത്മൈവ രിപുരാത്മന:**

വാസ്തവജ്ഞാനമുൾക്കൊണ്ട ബുദ്ധികൊണ്ട് സംസാരഭ്രമത്തിലുഴലുന്ന മനസ്സിനെ ഉയർത്തണം. മനസ്സിനെ ഇന്ദ്രിയസുഖങ്ങളുടെ പിന്നാലെ വിട്ട് അധ:പതിപ്പിക്കരുത്. യോഗാരൂഢപദവിയിൽ ഉയർത്തപ്പെട്ട മനസ്സാണ് ആത്മസ്വരൂപം അറിയാൻ ബന്ധുവായി സഹായിക്കുന്നത്. ഇന്ദ്രി

യസുഖങ്ങളുടെ പിന്നാലെ പായുന്ന മനസ്സ് ആത്മസ്വരൂപത്തിൽനിന്ന് അകന്ന് ശത്രുവായി ഭവിക്കുന്നു.

**6. ബന്ധുരാത്മാത്മനസ്തസ്യ**
**യേനാത്മൈവാത്മനാ ജിത:**
**അനാത്മനസ്തു ശത്രുത്വേ**
**വർത്തേതാത്മൈവ ശത്രുവത്**

ആത്മാവിനെ ആത്മാവുകൊണ്ടുതന്നെ ജയിച്ചവന് ആത്മാനന്ദത്തിന് പാത്രമായിരിക്കുന്ന അന്ത:ക്കരണം ഒരു ബന്ധുവെന്നപോലെ യാഥാർത്ഥ്യങ്ങളെ വെളിപ്പെടുത്തിക്കൊടുക്കുന്നു. മറിച്ചുള്ളവന്റെ അന്ത:കരണം ഒരു ശത്രുവിനെപ്പോലെ സദാ ഉപദ്രവിച്ചുകൊണ്ടിരിക്കുന്നു.

**7. ജിതാത്മന: പ്രശാന്തസ്യ**
**പരമാത്മാ സമാഹിത:**
**ശീതോഷ്ണ സുഖദു:ഖേഷു**
**തഥാ മാനാപമാനയോ:**

ആത്മാവിനെ ജയിച്ച്, പ്രശാന്തനായിരിക്കുന്ന യോഗാരൂഢന് ശീതോഷ്ണം, സുഖദു:ഖം, മാനാപമാനം മുതലായ ദ്വന്ദാനുഭവങ്ങളിൽ അത്യന്തം അക്ഷോഭ്യനായി ആത്മഭാവം അനുഭവിക്കുവാൻ സാധിക്കുന്നു.

**8. ജ്ഞാനവിജ്ഞാനതൃപ്താത്മാ**
**കൂടസ്ഥോ വിജിതേന്ദ്രിയ:**
**യുക്ത ഇത്യുച്യതേ യോഗീ**
**സമലോഷ്ടാശ്മകാഞ്ചന:**

ജ്ഞാനവിജ്ഞാനങ്ങൾകൊണ്ട് പൂർണ്ണ സംതൃപ്തി കൈവന്നവനും, സ്ഥിരചിത്തനും, സ്വന്തമായി ഒന്നും കരുതാത്തവനും ഇന്ദ്രിയങ്ങളേയും മനസ്സിനേയും കീഴടക്കിയവനുമായ യോഗി മൺകട്ട, കല്ല്, സ്വർണ്ണം എല്ലാം ഒരേപോലെ കാണുന്നു. ഇദ്ദേഹത്തെ യുക്തൻ എന്നു പറയുന്നു.

**9. സുഹൃന്മിത്രാര്യുദാസീന**
**മധ്യസ്ഥദ്വേഷ്യബന്ധുഷു**
**സാധുഷ്വപി ച പാപേഷു**
**സമബുദ്ധിർവിശിഷ്യതേ**

സുഹൃത്തുക്കൾ, മിത്രങ്ങൾ, ശത്രുക്കൾ, സാധാരണക്കാർ, മദ്ധ്യസ്ഥന്മാർ, വെറുപ്പുള്ളവർ, ബന്ധുക്കൾ, സജ്ജനങ്ങൾ, പാപികൾ ഇവരെയെല്ലാം ഒരേ പോലെ കാണുന്നയാൾ വിശിഷ്ടനാകുന്നു.

**10. യോഗീ യുഞ്ജീത സതതം**
**ആത്മാനം രഹസി സ്ഥിത:**
**ഏകാകീ യതചിത്താത്മാ**
**നിരാശീരപരിഗ്രഹ:**

ആത്മാനുഭവം ആഗ്രഹിക്കുന്ന യോഗി ഏകാകിയായി ആരിൽനിന്നും ഒന്നും പ്രതീക്ഷിക്കാതെ, യാതൊരാഗ്രഹവും കൂടാതെ ചിത്തവൃത്തികളെ നിയന്ത്രിച്ച്, ബുദ്ധിയെ ആത്മാവിൽ ഉറപ്പിച്ച് ആത്മസമാധി അനുഭവിക്കേണ്ടതാണ്.

**11. ശുചൗ ദേശേ പ്രതിഷ്ഠാപ്യ**
**സ്ഥിരമാസനമാത്മന:**

നാത്യുച്ഛ്റിതം നാതിനീചം
ചൈലാജിനകുശോത്തരം

12. തത്രൈകാഗ്രം മന: കൃത്വാ
യതചിത്തേന്ദ്രിയക്രിയ:
ഉപവിശ്യാസനേ യുഞ്ജ്യാദ്
യോഗമാത്മവിശുദ്ധയേ

അധികം ഉയർച്ചയോ, താഴ്ചയോ ഇല്ലാത്ത വൃത്തിയുള്ള ഒരു സ്ഥലത്ത് കുശപുല്ല്, അതിനുമീതേ കൃഷ്ണമൃഗത്തോൽ, അതിന് മുകളിലായി വസ്ത്രം എന്നിവ വിരിച്ച് ഇരിപ്പിടത്തെ ഉറപ്പിച്ച്, സുഖമായിരുന്ന് മനസ്സിനെ ഏകാഗ്രമാക്കി, ഇന്ദ്രിയാനുഭവങ്ങളെ തടഞ്ഞ്, ചിത്തവൃത്തികളെ നിരോധിച്ച് ആത്മശുദ്ധിക്കായി യോഗത്തെ അഭ്യസിക്കേണ്ടതാണ്.

13. സമം കായശിരോഗ്രീവം
ധാരയന്നചലം സ്ഥിര:
സംപ്രേക്ഷ്യ നാസികാഗ്രം സ്വം
ദിശശ്ചാനവലോകയൻ

14. പ്രശാന്താത്മാ വിഗതഭീർ
ബ്രഹ്മചാരിവ്രതേ സ്ഥിത:
മന: സംയമ്യ മച്ചിത്തോ
യുക്ത ആസീത മത്പര:

ദേഹം, തല, കഴുത്ത്, എന്നിവയെ നേരെ നിർത്തി, ചലിക്കാതെ തന്റെ നാസികയുടെ അഗ്രത്തിൽ ദൃഷ്ടി ഉറപ്പിച്ച്, ചുറ്റുപാടെങ്ങും നോക്കാതെ മനസ്സിനെ ശാന്തമാക്കി ഭയരഹിതനായി ബ്രഹ്മചാരിവ്രതത്തിൽ പ്രതിഷ്ഠിതനായി

ചിത്തം അന്തർമുഖമാക്കി എന്നിൽ ഉറപ്പിച്ച്, എന്നെ പരമലക്ഷ്യമായി കരുതി സ്ഥിതിചെയ്യണം.

**15. യുഞ്ജന്നേവം സദാത്മാനം**
**യോഗീ നിയതമാനസ:**
**ശാന്തിം നിർവാണപരമാം**
**മത്സംസ്ഥാമധിഗച്ഛതി**

ഇപ്രകാരം ധ്യാനപരിശീലനത്തിലൂടെ ആത്മസാക്ഷാത്ക്കാരത്തിന് ശ്രമിക്കുന്ന യോഗി എന്നിൽ പ്രതിഷ്ഠിതവും മോക്ഷാനുഭവത്തിനു് ഉതകുന്നതുമായ ശാന്തിയെ പ്രാപിക്കുന്നു.

**16. നാത്യശ്നതസ്തു യോഗോഽസ്തി**
**ന ചൈകാന്തമനശ്നത:**
**ന ചാതിസ്വപ്നശീലസ്യ**
**ജാഗ്രതോ നൈവ ചാഽർജുന**

ഹേ അർജുനാ, അധികം ഭക്ഷിക്കുന്നവനും, തീരെ ഭക്ഷിക്കാതിരിക്കുന്നവനും, ആവശ്യത്തിൽ കൂടുതൽ ഉറങ്ങുന്നവനും, തീരെ ഉറങ്ങാതിരിക്കുന്നവനും യോഗം സാദ്ധ്യമല്ല.

**17. യുക്താഹാരവിഹാരസ്യ**
**യുക്തചേഷ്ടസ്യ കർമ്മസു**
**യുക്തസ്വപ്നാവബോധസ്യ**
**യോഗോ ഭവതി ദു:ഖഹാ**

ആവശ്യത്തിനു മാത്രം ഭക്ഷിക്കുന്നവനും, ലോകസുഖങ്ങളിൽ ആവശ്യത്തിന് മാത്രം തത്പരനും, കർമ്മങ്ങളെ

യജ്ഞരൂപമായി അനുഷ്ഠിക്കുന്നവനും, ആവശ്യത്തിനു മാത്രം ഉറങ്ങുന്നവനും, ഉണർന്നിരിക്കുന്നവനുമായ സാധകന് ധ്യാനം ദു:ഖനാശകമായിത്തീരുന്നു.

**18. യദാ വിനിയതം ചിത്തം**
**ആത്മന്യേവാവതിഷ്ഠതേ**
**നിസ്പൃഹ: സർവ്വകാമേഭ്യോ**
**യുക്ത ഇത്യുച്യതേ തദാ**

എപ്പോഴാണോ നിയന്ത്രിതമായ ചിത്തം ആത്മാവിൽ ഉറച്ച്, എല്ലാ ലൗകികസുഖങ്ങളിൽ നിന്നും മുക്തനായിത്തീരുന്നത്, അപ്പോൾ അവനെ യുക്തൻ എന്നു പറയുന്നു.

**19. യഥാ ദീപോ നിവാതസ്ഥോ**
**നേംഗതേ സോപമാ സ്മൃതാ**
**യോഗിനോ യതചിത്തസ്യ**
**യുഞ്ജതോ യോഗമാത്മാന:**

കാറ്റില്ലാത്തിടത്ത് ദീപനാളം നിശ്ചലമായി പ്രകാശിക്കുന്നതുപോലെയാണ് ആത്മസാക്ഷാൽക്കാരം ലഭിച്ച യോഗിയുടെ ഏകാഗ്രചിത്തമെന്ന് ഉപമിക്കാം.

**20. യത്രോപരമതേ ചിത്തം**
**നിരുദ്ധം യോഗസേവയാ**
**യത്ര ചൈവാത്മനാത്മാനം**
**പശ്യന്നാത്മനി തുഷ്യതി**

ധ്യാനാഭ്യാസംകൊണ്ട് അന്തർമുഖമാക്കപ്പെട്ട ചിത്തം ആത്മാവിൽ ഉറയ്ക്കുകയും ആ ചിത്തം ആത്മാനന്ദത്തിൽത്തന്നെ നിലനിൽക്കുകയും.

**21. സുഖമാത്യന്തികം യത്തത്**
**ബുദ്ധിഗ്രാഹ്യമതീന്ദ്രീയം**
**വേത്തി യത്ര ന ചൈവായം**
**സ്ഥിതശ്ചലതി തത്ത്വത:**

ഇന്ദ്രിയാതീതവും, ഏകാഗ്രമായ സൂക്ഷ്മ ബുദ്ധിക്ക് അനുഭവിക്കാൻ കഴിയുന്നതുമായ അനന്തസുഖം അനുഭവിച്ചറിയുകയും ചെയ്യുന്ന ഈ അവസ്ഥയിലെത്തിയ യോഗി ഒരിക്കലും തത്ത്വത്തിൽ നിന്ന് വ്യതിചലിക്കുന്നില്ല.

**22. യം ലബ്ധ്വാ ചാപരം ലാഭം**
**മന്യതേ നാധികം തത:**
**യസ്മിൻ സ്ഥിതോ ന ദു:ഖേന**
**ഗുരുണാപി വിചാല്യതേ**

ഏതൊരവസ്ഥ ലഭിച്ചിട്ട് അതിനേക്കാൾ മഹത്തായി ഒരു ലാഭത്തെയും ഗണിക്കാതിരിക്കുന്നുവോ, ഏതൊരവസ്ഥ ലഭിച്ചിട്ട് ലോകത്തിലെ ഏറ്റവും വലിയ ദു:ഖത്തിൽ പോലും ഇളകുന്നില്ലയോ (അതാണ് യോഗം).

**23. തം വിദ്യാദ് ദു:ഖസംയോഗ**
**വിയോഗം യോഗസംജ്ഞിതം**
**സ നിശ്ചയേന യോക്തവ്യോ**
**യോഗോ൪നിർവിണ്ണചേതസാ**

അതാണ് ദു:ഖം അല്പം പോലും സ്പർശിക്കാത്തതായ യോഗം എന്നറിയുക. അനുഭവരൂപമായ ആ യോഗം, ലക്ഷ്യബോധത്തോടെ, സ്ഥിരോത്സാഹ ചിത്തനായി അഭ്യസിക്കണം.

**24. സങ്കല്പപ്രഭവാൻ കാമാം–**
**സ്ത്യക്ത്വാ സർവാനശേഷത:**
**മനസൈവേന്ദ്രിയഗ്രാമം**
**വിനിയമ്യ സമന്തത:**

**25. ശനൈഃ ശനൈരുപരമേത്**
**ബുദ്ധ്യാ ധൃതിഗൃഹീതയാ**
**ആത്മസംസ്ഥം മന: കൃത്വാ**
**ന കിഞ്ചിദപി ചിന്തയേത്**

സങ്കല്പജനിതങ്ങളായ സകല ആഗ്രഹങ്ങളേയും പുറം തള്ളി, കർമ്മജ്ഞാനേന്ദ്രിയങ്ങളെ പൂർണ്ണമായും വശത്താക്കി, പതുക്കെ ദൃഢനിഷ്ഠമായ ബുദ്ധിയോടുകൂടി മനോവികാരങ്ങളെ അടക്കി, മനസ്സിനെ ആത്മാവിൽ ഉറപ്പിച്ച് മറ്റൊന്നും ചിന്തിക്കാതെ വർത്തിക്കണം.

**26. യതോ യതോ നിശ്ചരതി**
**മനശ്ചഞ്ചലമസ്ഥിരം**
**തതസ്തതോ നിയമ്യൈതത്**
**ആത്മന്യേവ വശം നയേത്**

ചഞ്ചലവും, അസ്ഥിരവുമായ മനസ്സ് ശബ്ദാദി വിഷയങ്ങളിൽ ഏതിലെല്ലാമാണോ ചെല്ലുന്നത്, അതിൽ നിന്നെല്ലാം നിയന്ത്രിച്ച് ആത്മാനുഭവത്തിൽത്തന്നെ ഉറപ്പിക്കേണ്ടതാണ്.

**27. പ്രശാന്തമനസം ഹ്യേനം**
**യോഗിനം സുഖമുത്തമം**

**ഉപൈതി ശാന്തരജസം**
**ബ്രഹ്മഭൂതമകല്മഷം**

പ്രശാന്തമനസ്കനും, രജോഗുണമടക്കിയവനും ദോഷരഹിതനുമായ യോഗി ബ്രഹ്മസ്വരൂപം പ്രാപിച്ച് ഉത്തമ സുഖം അനുഭവിക്കുന്നു.

**28. യുഞ്ജന്നേവം സദാത്മനം**
**യോഗീ വിഗതകല്മഷ:**
**സുഖേന ബ്രഹ്മസംസ്പർശം**
**അത്യന്തം സുഖമശ്നുതേ**

സദാ മനസ്സിനെ ആത്മാവിൽത്തന്നെ ഉറപ്പിച്ച്, മനസ്സിൻെറ ദോഷങ്ങളകന്ന യോഗി ആത്മാനുഭവസ്വരൂപമാകുന്ന പരമമായ സുഖം അനുഭവിക്കുന്നു.

**29. സർവഭൂതസ്ഥമാത്മാനം**
**സർവഭൂതാനി ചാത്മനി**
**ഈക്ഷതേ യോഗയുക്താത്മാ**
**സർവത്ര സമദർശന:**

എല്ലായിടത്തും ഒരേ ആത്മതത്വത്തെ ദർശിക്കുന്ന സമദർശിയായ യോഗി സ്വസ്വരൂപമായ ആത്മാവ് പ്രപഞ്ചത്തിലെല്ലാം നിറഞ്ഞു നിൽക്കുന്നതായും, പ്രപഞ്ചമെല്ലാം തന്നെ സ്വസ്വരൂപമായ ആത്മാവിൽ സ്ഥിതി ചെയ്യുന്നതായും അറിയുന്നു.

**30. യോ മാം പശ്യതി സർവത്ര**
**സർവ്വം ച മയി പശ്യതി**

**തസ്യാഹം ന പ്രണശ്യാമി**
**സ ച മേ ന പ്രണശ്യതി**

എന്തിലുമേതിലും എന്നെത്തന്നെ ദർശിക്കുകയും, അതുപോലെ എല്ലാം എന്നിൽ ദർശിക്കുകയും ചെയ്യുന്ന യോഗിക്ക് ഞാൻ ഒരിക്കലും ഇല്ലാതാകുന്നില്ല. എനിക്ക് അവനും ഒരിക്കലും ഇല്ലാതാകുന്നില്ല.

**31. സർവഭൂതസ്ഥിതം യോ മാം**
**ഭജത്യേകത്വമാസ്ഥിത:**
**സർവഥാ വർത്തമാനോƒപി**
**സ യോഗീ മയി വർത്തതേ**

എന്നിൽ ഏകഭാവനയോടെ എല്ലാ ഭൂതങ്ങളിലും തുല്യ മായി നിറഞ്ഞിരിക്കുന്ന എന്നെ ഭജിക്കുന്ന യോഗി ഏതു പ്രകാരത്തിലായാലും എന്നിൽത്തന്നെ വർത്തിക്കുന്നു.

**32. ആത്മൗപമ്യേന സർവത്ര**
**സമം പശ്യതി യോƒർജുന**
**സുഖം വാ യദി വാ ദു:ഖം**
**സ യോഗീ പരമോ മത:**

ഹേ അർജ്ജുനാ, എല്ലാ ഭൂതങ്ങളിലും ഒരേ ആത്മതത്വ മാണെന്നറിഞ്ഞ സമദർശിയായ യോഗി, എല്ലാവരുടേയും സുഖദുഖങ്ങൾ സമമായും തൻേറതായും ദർശിക്കുന്നു. ആ യോഗി ഏറ്റവും ശ്രേഷ്ഠനാണെന്ന് നിശ്ചയം.

*അർജ്ജുന ഉവാച*

**33. യോƒയം യോഗസ്ത്വയാ പ്രോക്ത:**
**സാമ്യേന മധുസൂദന**

**ഏതസ്യാഹം ന പശ്യാമി**
**ചഞ്ചലത്വാത് സ്ഥിതിം സ്ഥിരാം.**

***അർജ്ജുനൻ പറഞ്ഞു:*** ഹേ മധുസൂദനാ, അങ്ങ് സമത്വലക്ഷണയുക്തമായ ഈ യോഗത്തെക്കുറിച്ചു പറഞ്ഞു. അങ്ങാൽ പറയപ്പെട്ടു. ചഞ്ചലസ്വഭാവമായ മനസ്സോടുകൂടിയതിനാൽ ഇതിൽ ഉറച്ചനില സാദ്ധ്യമാകുമോ എന്ന് ഞാൻ സംശയിക്കുന്നു.

**34. ചഞ്ചലം ഹി മന: കൃഷ്ണ**
**പ്രമാഥി ബലവദ് ദൃഢം**
**തസ്യാഹം നിഗ്രഹം മന്യേ**
**വായോരിവ സുദുഷ്കരം.**

അല്ലയോ കൃഷ്ണാ, ഇന്ദ്രിയങ്ങളെ ഇളക്കിമറിക്കുന്നതും, ലൗകികസുഖഭോഗങ്ങളിൽ എപ്പോഴും തത്പരവും, നിയന്ത്രണത്തിന് വഴങ്ങാത്തതുമായ മനസ്സിനെ നിയന്ത്രിക്കുക എന്നത് കാറ്റിനെ പിടിച്ചുനിർത്തുന്നതുപോലെ അത്യന്തം ദുഷ്ക്കരമല്ലേ?

*ശ്രീഭഗവാനുവാച*

**35. അസംശയം മഹാബാഹോ**
**മനോ ദുർനിഗ്രഹം ചലം**
**അഭ്യാസേന തു കൗന്തേയ**
**വൈരാഗ്യേണ ച ഗൃഹ്യതേ**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ മഹാബാഹോ, സംശയമില്ല, കീഴടങ്ങാൻ സമ്മതിക്കാത്തതും, ചഞ്ചലവുമായ മനസ്സിനെ നിയന്ത്രിക്കാൻ പ്രയാസം തന്നെ. എന്നാൽ കുന്തീ

പുത്രാ, അഭ്യാസം കൊണ്ടും, വൈരാഗ്യം കൊണ്ടും അതു സാധിക്കും.

**36. അസംയതാത്മനാ യോഗോ**
**ദുഷ്പ്രാപ ഇതി മേ മതി:**
**വശ്യാത്മനാ തു യതതാ**
**ശക്യോഽവാപ്തുമുപായത:**

മനസ്സിനെ വശപ്പെടുത്താത്തവന് യോഗം അസാദ്ധ്യം എന്ന് തന്നെയാണെന്റെ അഭിപ്രായം. എന്നാൽ മനസ്സിനെ വശത്താക്കി ശരിയായ പ്രയത്നത്തിലൂടെ യോഗപ്രാപ്തി സുസാദ്ധ്യവുമാണ്.

*അർജ്ജുന ഉവാച*

**37. അയതി: ശ്രദ്ധയോപേതോ**
**യോഗാച്ചലിത മാനസ:**
**അപ്രാപ്യ യോഗസംസിദ്ധിം**
**കാം ഗതിം കൃഷ്ണ! ഗച്ഛതി**

***അർജ്ജുനൻ പറഞ്ഞു:*** ഹേ കൃഷ്ണാ, ശ്രദ്ധയോടു കൂടിയവനും, (ഗുരുശാസ്ത്രവാക്യങ്ങളിൽ വിശ്വാസമുള്ളവനും) ചിത്തം പൂർണ്ണമായും നിയന്ത്രണത്തിൽ വരുത്താൻ കഴിയാത്തവനും, യോഗമഭ്യസിച്ചുകൊണ്ടിരിക്കെ പക്വത വരാത്തതുനിമിത്തം മനസ്സ് വിഷയങ്ങളിൽപ്പെട്ട് യോഗഭ്രഷ്ടനാകാൻ ഇടവന്നുപോയവനും ഏതു ഗതിയെ പ്രാപിക്കും?

**38. കച്ചിന്നോഭയവിഭ്രഷ്ട**
**ശ്ഛിന്നാഭ്രമിവ നശ്യതി**

**അപ്രതിഷ്ഠോ മഹാബാഹോ**
**വിമൂഢോ ബ്രഹ്മണഃ പഥി**

ഹേ മഹാബാഹോ, ബ്രഹ്മമാർഗ്ഗത്തിൽ നിന്ന് പതിക്കുന്നവൻ ലൗകിക ജീവിതത്തിലും ആദ്ധ്യാത്മിക ജീവിതത്തിലും നിന്ന് ഒരു പോലെ വഴുതി വീണ് കാറ്റിൽ പെട്ട് ഛിന്നഭിന്നമായ മേഘം പോലെ നശിക്കുകയില്ലേ?

**39. ഏതന്മേ സംശയം കൃഷ്ണ**
**ഛേത്തുമർഹസ്യശേഷതഃ**
**ത്വദന്യഃ സംശയസ്യാസ്യ**
**ഛേത്താ ന ഹ്യുപപദ്യതേ**

ഹേ കൃഷ്ണാ, എന്റെ ഈ സംശയം നിശ്ശേഷം തീർത്തു തരേണമേ. ഈ സംശയം നീക്കുവാൻ അങ്ങല്ലാതെ വേറെ ആരുമില്ല.

*ശ്രീഭഗവാനുവാച*

**40. പാർത്ഥ നൈവേഹ നാമുത്ര**
**വിനാശസ്തസ്യ വിദ്യതേ**
**ന ഹി കല്ല്യാണകൃത് കശ്ചിത്**
**ദുർഗതിം താത ഗച്ഛതി**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ പാർത്ഥ, യോഗമാർഗ്ഗത്തിൽ ചലിക്കുന്ന ഒരുവന് ഇഹത്തിലോ പരത്തിലോ വിനാശം സംഭവിക്കുകയില്ല. ചിത്തശുദ്ധിയെ ലക്ഷ്യമാക്കി ഈശ്വരാർപ്പണമായി കർമ്മമനുഷ്ഠിക്കുന്ന ഒരുവൻ ഒരിക്കലും ദുർഗ്ഗതിയെ പ്രാപിക്കുകയില്ല.

**41. പ്രാപ്യ പുണ്യകൃതാൻ ലോകാൻ**
**ഉഷിത്വാ ശാശ്വതീഃ സമാഃ**

**ശുചീനാം ശ്രീമതാം ഗേഹേ**
**യോഗഭ്രഷ്ടോƒഭിജായതേ**

യോഗമാർഗ്ഗത്തിൽ സഞ്ചരിച്ച് പൂർണ്ണമായ ഫലസിദ്ധി കൈവരാതെ പതിക്കുന്ന യോഗഭ്രഷ്ടൻ ശരീരം ഉപേക്ഷിച്ച ശേഷം പുണ്യകൃത്തുകളുടെ ലോകങ്ങളെ പ്രാപിച്ച് അവിടെ ചിരകാലം വസിച്ച് ഐശ്വര്യസമ്പന്നരും, ശുചികളുമായ ആളുകളുടെ കുടുംബത്തിൽ വന്ന് ജനിക്കുന്നു.

**42. അഥവാ യോഗിനാമേവ**
**കുലേ ഭവതി ധീമതാം**
**ഏതദ്ധി ദുർലഭതരം**
**ലോകേ ജന്മ യദീദൃശം**

അല്ലെങ്കിൽ യോഗമാർഗ്ഗത്തിൽ വളരെയധികം മുന്നേറിയിട്ടുള്ളയാളാണെങ്കിൽ ബ്രഹ്മനിഷ്ഠന്മാരായ യോഗിമാരുടെ കുലത്തിൽത്തന്നെ ജനിച്ചു എന്നുവരും. എന്നാൽ ഇങ്ങനെയുള്ള ജന്മം ലഭിക്കുക എന്നത് ഈ ലോകത്തിൽ അത്യന്തം അപൂർവ്വം തന്നെ.

**43. തത്ര തം ബുദ്ധിസംയോഗം**
**ലഭതേ പൗർവദേഹികം**
**യതതേ ച തതോ ഭൂയ:**
**സംസിദ്ധൗ കുരുനന്ദന**

ഹേ കുരുനന്ദന, അവൻ ഈ പുനർജന്മത്തിൽ മുജ്ജന്മ സംസ്ക്കാരത്തിൽ സിദ്ധിച്ച അതേ ബുദ്ധിയുമായി ചേർന്ന്, വീണ്ടും പരമമായ ലക്ഷ്യത്തിനായി പ്രയത്നിക്കുന്നു.

**44. പൂർവാഭ്യാസേന തേനൈവ**
**ഹ്രിയതേ ഹ്യവശോƒപി സ:**

**ജിജ്ഞാസുരപി യോഗസ്യ**
**ശബ്ദബ്രഹ്മാതിവർത്തതേ**

പൂർവ്വ ജന്മത്തിലെ യോഗാനുഷ്ഠാന സംസ്ക്കാരവുമായി ജനിക്കുന്നയാൾ വിഷയങ്ങൾക്കു തൽക്കാലം അടിമയാകുന്നുവെങ്കിലും, പൂർവ്വജന്മസംസ്ക്കാരം അയാളെ ആത്മാന്വേഷണത്തിനായി പ്രേരിപ്പിക്കുന്നു. ഈ ജന്മത്തിൽ യോഗത്തെ അറിവാൻ അഭിലഷിക്കുന്നവൻ പോലും ശബ്ദബ്രഹ്മത്തെ അതിക്രമിക്കുന്നു.

**45. പ്രയത്നാദ്യതമാനസ്തു**
**യോഗീ സംശുദ്ധകില്ബിഷ:**
**അനേകജന്മസംസിദ്ധിസ്–**
**തതോ യാതി പരാം ഗതിം**

തീവ്രമായി പ്രയത്നിക്കുന്ന യോഗി കർമ്മ വാസനകൾ നശിച്ച്, ഹൃദയം ശുദ്ധമായി അനേകജന്മങ്ങൾ കൊണ്ട് സംസിദ്ധനായശേഷം പരമമായ ഗതിയെ പ്രാപിക്കുന്നു.

**46. തപസ്വിഭ്യോ*f*ധികോ യോഗീ**
**ജ്ഞാനിഭ്യോ*f*പി മതോ*f*ധിക:**
**കർമ്മിഭ്യശ്ചാധികോ യോഗീ**
**തസ്മാദ്യോഗീ ഭവാർജുന**

തുച്ഛമായ ലൗകികസുഖങ്ങൾക്ക് വേണ്ടി തപസ്സിൽ ഏർപ്പെടുന്നവനെക്കാൾ ശ്രേഷ്ഠനാണ് ഈ യോഗി. ജ്ഞാനിയെക്കാൾ ശ്രേഷ്ഠൻ തന്നെയാണയാൾ. ഭൗതിക നേട്ടങ്ങൾക്കു വേണ്ടി യാഗാദികളെ അനുഷ്ഠിക്കുന്ന കർമ്മികളെക്കാളും ശ്രേഷ്ഠനാണ് ഈ യോഗി. അതിനാൽ അർജ്ജുനാ നീ യോഗിയായിത്തീരുക.

**47. യോഗിനാമപി സർവേഷാം**
**മദ്ഗതേനാന്തരാത്മനാ**
**ശ്രദ്ധാവാൻ ഭജതേ യോ മാം**
**സ മേ യുക്തതമോ മത:**

ശ്രദ്ധയോടെ എന്നിൽ അർപ്പിതമായ അന്തരാത്മാവോടുകൂടി സർവ്വദാ എന്നെത്തന്നെ ഭജിക്കുന്നവനാണ് സർവ്വയോഗികളിലും വച്ച് ശ്രേഷ്ഠൻ എന്നാണ് എന്റെ അഭിപ്രായം.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*ആറാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 7

# ജ്ഞാന വിജ്ഞാന യോഗം

*ശ്രീഭഗവാനുവാച*

1. **മയ്യാസക്തമനാ: പാർത്ഥ**
   **യോഗം യുഞ്ജൻ മദാശ്രയ:**
   **അസംശയം സമഗ്രം മാം**
   **യഥാ ജ്ഞാസ്യസി തത് ശൃണു**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ പാർത്ഥാ, എന്നിൽ ആസക്തചിത്തനായി, ജീവിതത്തിന്റെ പരമലക്ഷ്യസ്ഥാനമായ എന്നെ ആശ്രയിച്ച്, ഈ യോഗം അഭ്യസിച്ച യോഗിക്ക് എന്നെ സമ്പൂർണ്ണമായി എങ്ങനെ അറിയാൻ കഴിയുമെന്ന് കേട്ടു കൊള്ളുക.

2. **ജ്ഞാനം തേഽഹം സവിജ്ഞാനം**
   **ഇദം വക്ഷ്യാമ്യശേഷത:**
   **യജ് ജ്ഞാത്വാ നേഹ ഭൂയോഽന്യത്**
   **ജ്ഞാതവ്യമവശിഷ്യതേ**

ഏതൊന്നറിഞ്ഞാൽ ഇവിടെ അറിയേണ്ടതായി മറ്റൊന്നും അവശേഷിക്കുന്നില്ലയോ ആ അറിവ് അനുഭവസഹിതം പൂർണ്ണമായും ഞാൻ നിനക്കുപദേശിക്കാം.

3. **മനുഷ്യാണാം സഹസ്രേഷു**
   **കശ്ചിദ് യതതി സിദ്ധയേ**

**യതതാമപി സിദ്ധാനാം**
**കശ്ചിന്മാം വേത്തി തത്ത്വത:**

അനേകായിരം മനുഷ്യരിൽ ഒരാളായിരിക്കും ആത്മ ജ്ഞാനത്തിനു വേണ്ടി യത്നിക്കുന്നത്. ഇപ്രകാരം യത്നിക്കുന്ന അനേകായിരങ്ങളിൽ ഒരാൾ മാത്രമായിരിക്കും എന്നെ യഥാർത്ഥത്തിൽ അറിയുന്നത്.

4. **ഭൂമിരാപോഽനലോ വായു:**
**ഖം മനോ ബുദ്ധിരേവ ച**
**അഹങ്കാര ഇതീയം മേ**
**ഭിന്നാ പ്രകൃതിരഷ്ടധാ**

പ്രപഞ്ചരൂപത്തിൽ പ്രത്യക്ഷമായ എന്റെ പ്രകൃതി എട്ടു വിധമായി വേർതിരിഞ്ഞിരിക്കുന്നു. അവ ഭൂമി, ജലം, അഗ്നി, വായു, അന്തരീക്ഷം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിവയാണ്.

5. **അപരേയമിതസ്ത്വന്യാം**
**പ്രകൃതിം വിദ്ധി മേ പരാം**
**ജീവഭൂതാം മഹാബാഹോ**
**യയേദം ധാര്യതേ ജഗത്**

ഇത് എന്റെ അപരാപ്രകൃതിയാണെന്ന് മഹാബാഹോ, നീ അറിഞ്ഞാലും. ഇതിൽനിന്നും ഭിന്നമായിരിക്കുന്ന എന്റെ പരാപ്രകൃതിയായ ജീവൻ ഈ ജഗത്തിനെ ധരിച്ചു കൊണ്ടിരിക്കുന്നു.

6. **ഏതദ്യോനീനി ഭൂതാനി**
**സർവാണീത്യുപധാരയ**

**അഹം കൃത്സ്നസ്യ ജഗത:**
**പ്രഭവ: പ്രളയസ്തഥാ**

ഈ രണ്ടു പ്രകൃതികൾ കൂടിക്കലർന്നുണ്ടാകുന്നവയാണ് ഈ ജഗത്തിലെ സർവ്വഭൂതങ്ങളുമെന്ന് അറിയുക. അതുപോലെ സമഗ്രജഗത്തിന്റെയും ഉദ്ഭവസ്ഥാനവും, ലക്ഷ്യസ്ഥാനവും ഞാൻ തന്നെയാണ്.

7. **മത്ത: പരതരം നാന്യത്**
**കിഞ്ചിദസ്തി ധനഞ്ജയ**
**മയി സർവമിദം പ്രോതം**
**സൂത്രേ മണിഗണാ ഇവ**

ഹേ ധനഞ്ജയാ, എന്നിൽനിന്നും അന്യമായിട്ട് ഒന്നും തന്നെയില്ല. ചരടിൽ മുത്തുമണികൾ കോർക്കപ്പെട്ടിരിക്കുന്നതുപോലെ ഈ പ്രപഞ്ചഘടകങ്ങൾ എല്ലാം എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു.

8. **രസോƒഹമപ്സു കൗന്തേയ**
**പ്രഭാസ്മി ശശിസൂര്യയോ:**
**പ്രണവ:സർവവേദേഷു**
**ശബ്ദ: ഖേ പൗരുഷം നൃഷു**

ഹേ കൗന്തേയ, ജലത്തിൽ രസവും, സൂര്യചന്ദ്രൻമാരിൽ പ്രഭയും, വേദങ്ങളിലെല്ലാം ഓംകാരവും, ആകാശത്തിൽ ശബ്ദവും, പുരുഷന്മാരിൽ പൗരുഷവും ഞാനാകുന്നു.

9. **പുണ്യോ ഗന്ധ: പൃഥിവ്യാം ച**
**തേജശ്ചാസ്മി വിഭാവസൗ**
**ജീവനം സർവഭൂതേഷു**
**തപശ്ചാസ്മി തപസ്വിഷു**

ഭൂമിയിൽ പുണ്യമായ ഗന്ധവും, അഗ്നിയിൽ തേജസ്സും ഞാനാകുന്നു. സർവ്വഭൂതങ്ങളിലെ ജീവനശക്തിയും, തപസ്വികളിലെ തപസ്സും ഞാനാകുന്നു.

**10. ബീജം മാം സർവഭൂതാനാം**
**വിദ്ധി പാർത്ഥ സനാതനം**
**ബുദ്ധിർബുദ്ധിമതാമസ്മി**
**തേജസ്തേജസ്വിനാമഹം**

ഹേ പാർത്ഥാ, എല്ലാ ഭൂതങ്ങളുടേയും സനാതനമായ ബീജം ഞാനെന്നു മനസ്സിലാക്കുക. ബുദ്ധിശാലികളുടെ സൂക്ഷ്മബുദ്ധിയും, തേജസ്വികളിലെ തേജസ്സും ഞാനാകുന്നു.

**11. ബലം ബലവതാം ചാഹം**
**കാമരാഗവിവർജ്ജിതം**
**ധർമ്മാവിരുദ്ധോ ഭൂതേഷു**
**കാമോഽസ്മി ഭരതർഷഭ!**

ഹേ ഭരതശ്രേഷ്ഠാ, ബലവാന്മാരുടെ കാമരാഗരഹിതമായ ബലം ഞാനാകുന്നു. അതുപോലെ ജീവികളിൽ ധർമ്മവിരുദ്ധമല്ലാത്ത ലൗകികസുഖാഭിലാഷവും ഞാൻ തന്നെ.

**12. യേ ചൈവ സാത്ത്വികാ ഭാവാ**
**രാജസാസ്താമസാശ്ച യേ**
**മത്ത ഏവേതി താൻ വിദ്ധി**
**ന ത്വഹം തേഷു തേ മയി**

സാത്വികങ്ങളായ ഭാവങ്ങളും ഏതൊക്കെയാണോ താമസവുമായ ഗുണങ്ങളുമെല്ലാം എന്നിൽനിന്നു തന്നെ ഉണ്ടായവയാണെന്നറിയുക. എന്നാൽ അവ എന്നിലാണ്, ഞാൻ അവയിലല്ല.

**13. ത്രിഭിർഗുണമൈയർഭാവൈ–**
**രേഭി: സർവമിദം ജഗത്**
**മോഹിതം നാഭിജാനാതി**
**മാമേഭ്യ: പരമവ്യയം**

ഈ ജഗത്തുമുഴുവനും സാത്വികരാജസതാമസങ്ങളായ മൂന്നു ഭാവങ്ങളാൽ മോഹിതമാണ്. ഈ ഗുണഭാവങ്ങൾക്കപ്പുറം സ്ഥിതിചെയ്യുന്ന അവ്യയനും പരമാത്മാവുമായ എന്നെ ഈ ലോകം അറിയുന്നില്ല.

**14. ദൈവീ ഹ്യേഷാ ഗുണമയീ**
**മമ മായാ ദുരത്യയാ**
**മാമേവ യേ പ്രപദ്യന്തേ**
**മായാമേതാം തരന്തി തേ**

ദിവ്യയും ഗുണമയിയുമായ എന്റെ ഈ മായ കടക്കാൻ പ്രയാസമുള്ളതുതന്നെ. പരമാത്മാവായ എന്നെ പൂർണ്ണമായും ആശ്രയിക്കുന്നവരൊക്കെ ഈ മായയെ തരണം ചെയ്യുന്നു.

**15. ന മാം ദുഷ്കൃതിനോ മൂഢാ:**
**പ്രപദ്യന്തേ നരാധമാ:**
**മായയാപഹൃതജ്ഞാനാ**
**ആസുരം ഭാവമാശ്രിതാ:**

ദുഷ്ക്കൃതികളും, മായയാൽ ജ്ഞാനം അപഹരിക്കപ്പെട്ട വരും, മൂഢന്മാരും, അസുരഭാവം കൈക്കൊണ്ട നരാധമ ന്മാരും എന്നെ ശരണം പ്രാപിക്കുന്നില്ല.

**16. ചതുർവിധാ ഭജന്തേ മാം**
**ജനാ: സുകൃതിനോ*ƒ*ർജുന**
**ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ**
**ജ്ഞാനീ ച ഭരതർഷഭ!**

ഭരതവംശത്തിലെ ശ്രേഷ്ഠനായ അർജുനാ, നാലു തരം സുകൃതികൾ എന്നെ ശരണം പ്രാപിക്കുന്നു. രോഗാദിപീ ഡകളാൽ വിഷമിക്കുന്ന ആർത്തന്മാർ, ഈശ്വരൻ ആര്, ഏത്, എന്ന് അറിയാൻ ശ്രമിക്കുന്ന ജിജ്ഞാസു, ഭൗതിക സമ്പത്തിൽ താത്പര്യമുള്ള അർത്ഥാർത്ഥീ, പരമസത്യത്തെ സാക്ഷാത്ക്കരിച്ച ജ്ഞാനി എന്നിവരാണവർ.

**17. തേഷാം ജ്ഞാനീ നിത്യയുക്ത**
**ഏകഭക്തിർവിശിഷ്യതേ**
**പ്രിയോ ഹി ജ്ഞാനിനോ*ƒ*ത്യർത്ഥം**
**അഹം സ ച മമ പ്രിയ:**

അവരിൽ ശ്രേഷ്ഠൻ നിത്യയുക്തനും, എപ്പോഴും എന്നിൽ മാത്രം മനസ്സുറപ്പിച്ചവനും, സർവ്വത്ര എന്നെ മാത്രം ദർശിക്കുന്നവനുമായ ജ്ഞാനിയാണ്. ജ്ഞാനിക്ക് ഞാൻ മറ്റെല്ലാത്തിനേക്കാളും പ്രിയപ്പെട്ടവനാണ്. എനിക്ക് ആ ജ്ഞാനിയും അത്യന്തം പ്രിയപ്പെട്ടവനാണ്.

**18. ഉദാരാ: സർവ ഏവൈതേ**
**ജ്ഞാനീ ത്വാത്മൈവ മേ മതം**

**ആസ്ഥിത: സ ഹി യുക്താത്മാ**
**മാമേവാനുത്തമാം ഗതിം**

മുൻപറഞ്ഞ നാലുകൂട്ടരും ആദരണീയരാണ്. എന്നാൽ ജ്ഞാനി എന്റെ സ്വരൂപം തന്നെയാണ്. എന്തുകൊണ്ടെന്നാൽ, അയാൾ സ്വന്തം ആത്മാവായിരിക്കുന്ന എന്നെത്തന്നെ ആശ്രയിച്ച്, ജീവിതത്തിന്റെ പരമലക്ഷ്യമായ സ്ഥാനം ഞാൻ തന്നെയെന്നറിയുന്നു.

**19. ബഹൂനാം ജന്മനാമന്തേ**
**ജ്ഞാനവാൻ മാം പ്രപദ്യതേ**
**വാസുദേവ: സർവമിതി**
**സ മഹാത്മാ സുദുർലഭ:**

അനേകം ജന്മങ്ങളിലെ പരിശ്രമം കൊണ്ട് ചിത്തശുദ്ധി വന്ന ജ്ഞാനി ഇക്കാണുന്നതെല്ലാം വാസുദേവനാണ് എന്ന് അനുഭവിച്ചറിയുന്നു. അവൻ എന്നെത്തന്നെ ശരണം പ്രാപിക്കുന്നു. ഇത്തരത്തിലുള്ള മഹാത്മാവ് അത്യന്തം ദുർല്ലഭനാണ്.

**20. കാമൈസ്തൈസ്തൈർഹൃതജ്ഞാനാ:**
**പ്രപദ്യന്തേ/ന്യദേവതാ:**
**തം തം നിയമമാസ്ഥായ**
**പ്രകൃത്യാ നിയതാ: സ്വയാ**

നിരവധി ഭോഗങ്ങളുടെ പിന്നാലെ പാഞ്ഞ് ഈ ജ്ഞാനം മറയ്ക്കപ്പെട്ട ആളുകൾ സത്വരജസ്തമോഗുണങ്ങളാൽ കീഴടക്കപ്പെട്ട്, ഓരോരുത്തരുടെ പ്രകൃതിയ്ക്കനുസരിച്ച് ഓരോ നിയമനുഷ്ഠാനങ്ങളോടെ ഓരോ ദേവന്മാരെ ശരണം പ്രാപിക്കുന്നു.

**21. യോ യോ യാം യാം തനും ഭക്ത:**
**ശ്രദ്ധയാർച്ചിതുമിച്ഛതി**
**തസ്യ തസ്യാചലാം ശ്രദ്ധാം**
**താമേവ വിദധാമ്യഹം**

ഏതേതു ഭക്തൻ ഏതു ദേവനെയാണോ ശ്രദ്ധയോടും ഭക്തിയോടും കൂടി അർച്ചിക്കുന്നത്, ആ ഭക്തന് ആ ദേവതയിലുള്ള ഭക്തിയും, വിശ്വാസവും ആത്മസ്വരൂപനായി വർത്തിക്കുന്ന ഞാൻ തന്നെ സുദൃഢമാക്കുന്നു.

**22. സ തയാ ശ്രദ്ധയാ യുക്തസ്–**
**തസ്യാരാധനമീഹതേ**
**ലഭതേ ച തത: കാമാൻ**
**മയൈവ വിഹിതാൻ ഹിതാൻ**

അങ്ങനെയുള്ള ആ ഭക്തൻ വിശ്വാസപൂർവ്വം ആ ദേവനെ ആരാധിക്കുന്നു. ആ ദേവനിൽനിന്ന് പരമാത്മാവായ എന്നാൽ നൽകപ്പെടുന്ന അയാളുടെ സങ്കല്പമനുസരിച്ചുള്ള ഭോഗങ്ങൾ നേടുകയും ചെയ്യുന്നു.

**23. അന്തവത്തു ഫലം തേഷാം**
**തദ്ഭവത്യല്പമേധസാം**
**ദേവാൻ ദേവയജോ യാന്തി**
**മദ്ഭക്താ യാന്തി മാമപി**

അല്പബുദ്ധികളായ ഇവർക്ക് ലഭിക്കുന്ന ഫലം വേഗം നഷ്ടപ്പെട്ടു പോകുന്നവയാണ്. ഇഷ്ടദേവതാരാധനയിലൂടെ അവർ ഇഷ്ടദേവതകളെ പ്രാപിക്കുന്നു. പരമാത്മാവായ എന്നെ ഭജിക്കുന്നവർ സനാതനമായ മോക്ഷഫലം അനുഭവിക്കുന്നു.

**24. അവ്യക്തം വ്യക്തിമാപന്നം**
**മന്യന്തേ മാമബുദ്ധയ:**
**പരം ഭാവമജാനന്തോ**
**മമാവ്യയമനുത്തമം**

നാശരഹിതവും അത്യന്തം ഉത്തമവുമായ എന്റെ പരമ ഭാവമറിയാത്ത ബുദ്ധിഹീനന്മാർ മനുഷ്യനെപ്പോലെ ജനിച്ച ഒരു വ്യക്തിയായി എന്നെ കരുതുന്നു.

**25. നാഹം പ്രകാശ: സർവസ്യ**
**യോഗമായാസമാവൃത:**
**മൂഢോ*f*യം നാഭിജാനാതി**
**ലോകോ മാമജമവ്യയം**

എന്റെ യോഗമായയാൽ മറയ്ക്കപ്പെട്ട പരമാത്മാവായ ഞാൻ, മായയിൽപ്പെട്ട ആർക്കും പ്രത്യക്ഷനായി ഭവിക്കുന്നില്ല. ആയതിനാൽ മൂഢന്മാർ അവ്യയനും അവിനാശിയും പരമേശ്വരനുമായ എന്നെ നേരിട്ടറിയുന്നില്ല.

**26. വേദാഹം സമതീതാനി**
**വർത്തമാനാനി ചാർജുന**
**ഭവിഷ്യാണി ച ഭൂതാനി**
**മാം തു വേദ ന കശ്ചന**

ഹേ അർജ്ജുനാ, പണ്ടു മറഞ്ഞവയും, ഇപ്പോൾ ഉള്ളവയും, ഇനി ഉണ്ടാകാൻ പോകുന്നവയുമായ എല്ലാ ജീവജാലങ്ങളേയും ഞാൻ നേരിട്ടറിയുന്നു. എന്നാൽ പരമാത്മാവായ എന്നെ ആരും തന്നെ യഥാർത്ഥമായി അറിയുന്നില്ല.

**27. ഇച്ഛാദ്വേഷസമുത്ഥേന**
**ദ്വന്ദ്വമോഹേന ഭാരത**
**സർവഭൂതാനി സംമോഹം**
**സർഗ്ഗേ യാന്തി പരന്തപ**

ഹേ പരന്തപനായ ഭാരത, ഇച്ഛയ്ക്കും, ദ്വേഷത്തിനും അടിമപ്പെട്ട് സുഖദു:ഖാദികളായ ദ്വന്ദ്വഭാവങ്ങളാൽ മോഹിതരായിത്തീർന്നവർ എല്ലാ ജീവജാലങ്ങളിലെയും യഥാർത്ഥ വസ്തു പലതാണെന്ന് കരുതി ദു:ഖിക്കാനിട വരുന്നു.

**28. യേഷാം ത്വന്തഗതം പാപം**
**ജനാനാം പുണ്യകർമ്മണാം**
**തേ ദ്വന്ദ്വമോഹനിർമ്മുക്താ**
**ഭജന്തേ മാം ദൃഢവ്രതാ:**

എന്നാൽ, കർമ്മങ്ങൾ ഈശ്വാരാർപ്പണമായി അനുഷ്ഠിക്കുന്നവർ, കർമ്മവാസന ഒടുങ്ങി ചിത്തശുദ്ധി വന്ന് രാഗ ദ്വേഷമോഹങ്ങളിൽനിന്നും മോചിതരായി, ദൃഢവ്രതരായി എന്നെ എല്ലാ പ്രകാരത്തിലും ഭജിക്കുന്നു.

**29. ജരാമരണമോക്ഷായ**
**മാമാശ്രിത്യ യതന്തി യേ**
**തേ ബ്രഹ്മ തദ്വിദു: കൃത്സ്ന–**
**മധ്യാത്മം കർമ്മ ചാഖിലം**

എന്നെ ശരണം പ്രാപിച്ച് ജനനമരണങ്ങളിൽ നിന്ന് മുക്തരാവാൻ യത്നിക്കുന്നവർ സമ്പൂർണ്ണ ബ്രഹ്മത്തെയും, ജീവനേയും, കർമ്മത്തേയും കുറിച്ച് അറിയുന്നു.

30. **സാധിഭൂതാധിദൈവം മാം**
**സാധിയജ്ഞം ച യേ വിദു:**
**പ്രയാണകാലേƒപി ച മാം**
**തേ വിദുർയുക്തചേതസ:**

അധിഭൂതം, അധിദൈവം, അധിയജ്ഞം എന്നീ ഭാവങ്ങളിൽ എന്നെ മനസ്സിലാക്കുകയാൽ സത്യം പൂർണ്ണമായി അറിയുന്നവർ മരണകാലത്ത് ദേഹം വെടിഞ്ഞ് എന്നെ പ്രാപിക്കുന്നു.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*ഏഴാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 8

# അക്ഷര ബ്രഹ്മ യോഗം

*അർജ്ജുന ഉവാച*

**1. കിം തദ്ബ്രഹ്മ കിമദ്ധ്യാത്മം<br>കിം കർമ്മ പുരുഷോത്തമ<br>അധിഭൂതം ച കിം പ്രോക്തം<br>അധിദൈവം കിമുച്യതേ**

***അർജ്ജുനൻ പറഞ്ഞു:*** ഹേ പുരുഷോത്തമ, എന്താണ് ബ്രഹ്മം? എന്താണ് അദ്ധ്യാത്മം? എന്താണ് കർമ്മം? അധി ഭൂതം എന്ന് പറയുന്നതെന്താണ്? എന്താണ് അധിദൈവം?

**2. അധിയജ്ഞ: കഥം കോഽത്ര<br>ദേഹേഽസ്മിൻ മധുസൂദന<br>പ്രയാണകാലേ ച കഥം<br>ജ്ഞേയോഽസി നിയതാത്മഭി:**

ഹേ മധുസൂദനാ, ആരാണ് ഈ ദേഹത്തിലെ അധിയ ജ്ഞൻ? മൃത്യുകാലത്ത് സംയമചിത്തന്മാരാൽ അങ്ങ് എപ്രകാരം അറിയപ്പെടുന്നു?

*ശ്രീഭഗവാനുവാച*

**3. അക്ഷരം ബ്രഹ്മ പരമം<br>സ്വഭാവോഽദ്ധ്യാത്മമുച്യതേ**

**ഭൂതഭാവോദ്ഭവകരോ**
**വിസർഗ: കർമ്മസംജ്ഞിത:**

*ശ്രീഭഗവാൻ പറഞ്ഞു:* പ്രപഞ്ചത്തിൽ നാശമില്ലാത്തതും, പരമകാരണവുമാണ് ബ്രഹ്മം. അതിന്റെ സ്വരൂപത്തെ, അതായത് ജീവാത്മാവിനെ അദ്ധ്യാത്മം എന്ന് പറയുന്നു. ജീവരാശിയുടെ ഉദ്ഭവത്തിന് കാരണമെന്തോ അതാണ് കർമ്മം.

**4. അധിഭൂതം ക്ഷരോ ഭാവ:**
**പുരുഷശ്ചാധിദൈവതം**
**അധിയജ്ഞോ$f$ഹമേവാത്ര**
**ദേഹേ ദേഹഭൃതാം വര**

ഹേ മനുഷ്യ ശ്രേഷ്ഠനായ അർജ്ജുനാ, ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്ന ജഡഭാവമാണ് അധിഭൂതം, ജഡത്തിൽ ജീവപ്രതിബിംബമുളവാക്കുന്ന ബ്രഹ്മാംശമാണ് അധിദൈവം. ഈ ദേഹത്തിന് അന്തർയാമിയായി വർത്തിക്കുന്ന പരമാത്മാവായ ഞാൻ തന്നെയാണ് അധിയജ്ഞൻ.

**5. അന്തകാലേ ച മാമേവ**
**സ്മരൻ മുക്ത്വാ കളേബരം**
**യ: പ്രയാതി സ മദ്ഭാവം**
**യാതി നാസ്ത്യത്ര സംശയ:**

മരണസമയത്ത് എന്നെ മാത്രം സ്മരിച്ച് ദേഹമുപേക്ഷിക്കുന്നവൻ എന്റെ സ്വരൂപത്തെ പ്രാപിക്കുന്നു. ഇതിൽ സംശയമേ വേണ്ട.

**6. യം യം വാപി സ്മരൻ ഭാവം**
**ത്യജത്യന്തേ കളേബരം**
**തം തമേവൈതി കൗന്തേയ**
**സദാ തദ്ഭാവഭാവിത:**

അല്ലയോ കൗന്തേയ, മരണസമയത്ത് ഏതേതുഭാവത്തെ സ്മരിച്ചുകൊണ്ടാണോ ദേഹം ഉപേക്ഷിക്കുന്നത്, ജീവിതത്തിൽ എല്ലായ്പ്പോഴും ആ ഭാവത്തെ സ്മരിച്ചിരുന്നതിന്റെ ഫലമായി, അയാൾ ആ രൂപത്തെത്തന്നെ പ്രാപിക്കുന്നു.

**7. തസ്മാത് സർവേഷു കാലേഷു**
**മാമനുസ്മര യുദ്ധ്യ ച**
**മയ്യർപ്പിതമനോബുദ്ധിർ–**
**മാമേവൈഷ്യസ്യസംശയം**

അതുകൊണ്ട് എപ്പോഴും എന്നെ സ്മരിച്ചുകൊണ്ട് സ്വധർമ്മമായ യുദ്ധം അനുഷ്ഠിക്കുക. മനസ്സും ബുദ്ധിയും എന്നിൽ അർപ്പിച്ചുകൊണ്ടിരുന്നാൽ നീ എന്നെത്തന്നെ പ്രാപിക്കും. ഇതിൽ യാതൊരു സംശയവും വേണ്ട.

**8. അഭ്യാസയോഗയുക്തേന**
**ചേതസാ നാന്യഗാമിനാ**
**പരമം പുരുഷം ദിവ്യം**
**യാതി പാർത്ഥാനുചിന്തയൻ**

ഹേ പാർത്ഥ, അഭ്യാസം കൊണ്ട് ആത്മാനുഭവം നേടി മനസ്സിനെ ആത്മചിന്തനത്തിൽത്തന്നെ ഉറപ്പിച്ചിരിക്കുന്ന മനുഷ്യൻ സർവ്വത്ര നിറഞ്ഞിരിക്കുന്ന ദിവ്യനായ പരമപുരുഷനെ പ്രാപിക്കുന്നു.

9. **കവിം പുരാണമനുശാസിതാരം**
**അണോരണീയാംസമനുസ്മരേദ്യ:**
**സർവ്വസ്യ ധാതാരമചിന്ത്യരൂപം**
**ആദിത്യവർണം തമസ: പരസ്താത്**

10. **പ്രയാണകാലേ മനസാഽചലേന**
**ഭക്ത്യാ യുക്തോ യോഗബലേന ചൈവ**
**ഭ്രുവോർമദ്ധ്യേ പ്രാണമാവേശ്യ സമ്യക്**
**സ തം പരം പുരുഷമുപൈതി ദിവ്യം**

സർവ്വജ്ഞനും, അനാദിയും, സർവ്വനിയന്താവും, അണുവിലെ അണുവും, എല്ലാറ്റിന്റെയും പരമമായ ആശ്രയവും, അചിന്ത്യവും, സൂര്യതുല്യം ബോധാനുസ്വരൂപനും, അവിദ്യക്ക് അത്യന്തം അതീതനുമായ പരമേശ്വരനെ സ്മരിക്കുന്ന ആ ഭക്തൻ അന്ത്യകാലത്ത് ധ്യാനാഭ്യാസത്താൽ സിദ്ധിച്ച ശക്തിയോടും പ്രാണനെ പുരികങ്ങളൂടെ മദ്ധ്യത്തിൽ അടക്കിനിർത്തി നിശ്ചലമായ മനസ്സോടുംകൂടി ആ ദിവ്യസ്വരൂപനും പരമപുരുഷനുമായ പരമേശ്വരനെത്തന്നെ പ്രാപിക്കാനിടവരുന്നു.

11. **യദക്ഷരം വേദവിദോ വദന്തി**
**വിശന്തി യദ്യതയോ വീതരാഗാ:**
**യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി**
**തത് തേ പദം സംഗ്രഹേണ പ്രവക്ഷ്യേ**

വേദവിത്തുകൾ ഏതൊന്നിനെയാണോ നാശമില്ലാത്തതെന്ന് വിവരിക്കുന്നത്, ഏതൊന്നിലാണോ ആസക്തിരഹിതരും, പരിശ്രമശാലികളുമായ തപസ്വിമാർ പ്രവേശിക്കുന്നത്, ഏതൊന്ന് പ്രാപിക്കുന്നതിനാണോ ബ്രഹ്മചാരികൾ

ബ്രഹ്മചര്യം അനുഷ്ഠിക്കുന്നത്, ആ പരമപദത്തെപ്പറ്റി ഞാൻ നിന്നോട് സംക്ഷേപിച്ചു പറഞ്ഞു തരാം.

**12. സർവ്വദ്വാരാണി സംയമ്യ**
**മനോ ഹൃദി നിരുധ്യ ച**
**മൂർധ്ന്യാധായാത്മനഃ പ്രാണം**
**ആസ്ഥിതോ യോഗധാരണാം**

**13. ഓമിത്യേകാക്ഷരം ബ്രഹ്മ**
**വ്യാഹരൻ മാമനുസ്മരൻ**
**യഃ പ്രയാതി ത്യജൻ ദേഹം**
**സ യാതി പരമാം ഗതിം**

എല്ലാ ഇന്ദ്രിയങ്ങളേയും അവയുടെ വിഷയങ്ങളിൽനിന്ന് പിൻവലിച്ച് ഉള്ളിലൊതുക്കി, മനസ്സിനെ ഹൃദയത്തിൽ സ്ഥിരമാക്കി നിർത്തി, പ്രാണനെ മൂർദ്ധാവിൽ അടക്കിനിർത്തി, ധ്യാനനിഷ്ഠനായി ഓം എന്ന ഏകാക്ഷരരൂപമായ ബ്രഹ്മപ്രതീകത്തെ ഉച്ചരിച്ച്, അതിൽ സർവ്വേശ്വരഭാവന നിലനിർത്തി, ശരീരത്യാഗം ചെയ്യുന്ന പുരുഷൻ പരമമായ ഗതിയെ പ്രാപിക്കുന്നു.

**14. അനന്യചേതാഃ സതതം**
**യോ മാം സ്മരതി നിത്യശഃ**
**തസ്യാഹം സുലഭഃ പാർത്ഥ**
**നിത്യയുക്തസ്യ യോഗിനഃ**

ഹേ പാർത്ഥ, മനസ്സ് മറ്റൊന്നിലും ചെന്നുപറ്റാതെ എപ്പോഴും എന്നെത്തന്നെ സ്മരിച്ച് നിത്യനിരന്തരമായി എന്നിൽ യുക്തനായ ആ യോഗിക്ക് എന്നെ എപ്പോഴും എവിടെയും എളുപ്പത്തിൽ ലഭിക്കുന്നു.

**15. മാമുപേത്യ പുനർജ്ജന്മ**
**ദു:ഖാലയമശാശ്വതം**
**നാപ്നുവന്തി മഹാത്മാന:**
**സംസിദ്ധിം പരമാം ഗതാ:**

പരമാത്മാവായ എന്നെ പ്രാപിച്ച സത്യദർശികൾ ദു:ഖം നിറഞ്ഞതും, ക്ഷണഭംഗുരവുമായ വീണ്ടുമൊരു ജന്മത്തെ പ്രാപിക്കുന്നില്ല.

**16. ആബ്രഹ്മ ഭുവനാല്ലോകാ:**
**പുനരാവർത്തിനോർജുന**
**മാമുപേത്യ തു കൗന്തേയ**
**പുനർജ്ജന്മ ന വിദ്യതേ**

ഹേ അർജ്ജുനാ, ബ്രഹ്മലോകം മുതൽ ഇങ്ങോട്ടുള്ള ലോകം മുഴുവനും ഉണ്ടാകുകയും, മറയുകയും ചെയ്തുകൊണ്ടിരിക്കുകയാണ്. പക്ഷേ എന്നെ പ്രാപിച്ചാൽ അല്ലയോ കൗന്തേയ, ആവർത്തിച്ചുള്ള ജനനമരണം പിന്നെ സംഭവിക്കുന്നതല്ല.

**17. സഹസ്രയുഗപര്യന്തം**
**അഹര്യദ് ബ്രഹ്മണോ വിദു:**
**രാത്രിം യുഗസഹസ്രാന്താം**
**തേ഼ഹോരാത്രവിദോ ജനാ:**

ബ്രഹ്മാവിന്റെ ഒരു പകൽ ആയിരം മഹായുഗങ്ങൾ ചേർന്നതാണെന്നും അതുപോലെ ബ്രഹ്മാവിന്റെ ഒരു രാത്രി ആയിരം മഹായുഗങ്ങൾ ചേർന്നതാണെന്നും അറിയുന്നവർ കാലത്തിന്റെ തത്വത്തെ അറിയുന്നു.

18. **അവ്യക്താദ് വ്യക്തയ: സർവാ:**
**പ്രഭവന്ത്യഹരാഗമേ**
**രാത്ര്യാഗമേ പ്രലീയന്തേ**
**തത്രൈവാവ്യക്തസംജ്ഞകേ**

ബ്രഹ്മാവിന്റെ പകൽ ആരംഭിക്കുമ്പോൾ അവ്യക്തത്തിൽനിന്ന് എല്ലാ പ്രപഞ്ചനാമരൂപങ്ങളും ഒന്നൊന്നായി ആവിർഭവിച്ച് ബ്രഹ്മാവിന്റെ രാത്രി ആരംഭിക്കുന്നതോടെ അവ്യക്തസ്ഥിതിയിൽ ലയിക്കുന്നു.

19. **ഭൂതഗ്രാമ: സ ഏവായം**
**ഭൂത്വാ ഭൂത്വാ പ്രലീയതേ**
**രാത്ര്യാഗമേഽവശ: പാർത്ഥ**
**പ്രഭവത്യഹരാഗമേ**

ഹേ പാർത്ഥ, അതേ ഭൂതസമൂഹം വീണ്ടും വീണ്ടും ഉണ്ടായി, പ്രകൃതിക്ക് വശപ്പെട്ട് രാത്രി ആരംഭിക്കുന്നതോടെ ലയിക്കുകയും ദിവസാരംഭത്തിൽ വീണ്ടും ഉണ്ടാകുകയും ചെയ്യുന്നു.

20. **പരസ്തസ്മാത്തു ഭാവോഽന്യോ**
**അവ്യക്തോഽവ്യക്താത് സനാതന:**
**യ: സ സർവേഷു ഭൂതേഷു**
**നശ്യത്സു ന വിനശ്യതി**

ഈ അവ്യക്തത്തിനുമപ്പുറം ഇന്ദ്രിയങ്ങൾക്കും മനസ്സിനും വ്യക്തമായി അനുഭവിക്കാൻ കഴിയാത്തതും ഒരിക്കലും മറഞ്ഞുപോകാത്തതും ആയ ആ പരമദിവ്യപുരുഷൻ എല്ലാ ഭൂതസമൂഹങ്ങളും നശിച്ചാലും ഒരു കുറവും കൂടാതെ അവശേഷിക്കുന്നു.

**21. അവ്യക്തോഽക്ഷര ഇത്യുക്ത–**
**സ്തമാഹു: പരമാം ഗതിം**
**യം പ്രാപ്യ ന നിവർത്തന്തേ**
**തദ്ധാമ പരമം മമ**

ഇന്ദ്രിയമനസ്സുകൾക്ക് ഗ്രാഹ്യമല്ലാത്ത അവ്യക്തവും അനശ്വരവുമായ അതിനെ എത്തിച്ചേരേണ്ട പരമമായ ലക്ഷ്യമായി സത്യദർശികൾ വിവരിക്കുന്നു. അത് പ്രാപിച്ചാൽ പിന്നെ ജനനമരണങ്ങൾക്ക് അറുതി വരുന്നു. അതാണ് എന്റെ പരമമായ ധാമം.

**22. പുരുഷ: സ പര: പാർത്ഥ**
**ഭക്ത്യാ ലഭ്യസ്ത്വനന്യയാ**
**യസ്യാന്ത:സ്ഥാനി ഭൂതാനി**
**യേന സർവമിദം തതം**

ഹേ പാർത്ഥാ, സർവചരാചരങ്ങളും ഏതൊരു സത്യസ്വരൂപന്റെ ഉള്ളിലാണോ സ്ഥിതിചെയ്യുന്നത്, ഏതൊരുവനാൽ ഈ പ്രപഞ്ചം മുഴുവൻ പരിപൂർണ്ണമായിരിക്കുന്നുവോ, ആ പുരുഷനെ അനന്യമായ ഭക്തിയാൽ പ്രാപിക്കാവുന്നതാണ്.

**23. യത്രകാലേ ത്വനാവൃത്തിം**
**ആവൃത്തിം ചൈവ യോഗിന:**
**പ്രയാതാ യാന്തി തം കാലം**
**വക്ഷ്യാമി ഭരതർഷഭ**

ഏതു കാലത്തിൽ ദേഹം വെടിഞ്ഞുപോകുന്ന യോഗികൾക്കാണ് പുനർജ്ജന്മമില്ലാത്തത്, ഏതുകാലത്തിൽ

ദേഹം വെടിയുന്ന യോഗികളാണ് പുനർജ്ജന്മം പ്രാപിക്കുന്നത്, ഹേ അർജ്ജുനാ, ആ കാലമേതെന്നു ഞാൻ നിനക്ക് പറഞ്ഞുതരാം.

**24. അഗ്നിർ ജ്യോതിരഹ: ശുക്ല:**
**ഷൺമാസാ ഉത്തരായണം**
**തത്ര പ്രയാതാ ഗച്ഛന്തി**
**ബ്രഹ്മ ബ്രഹ്മവിദോ ജനാ:**

അഗ്നി, പ്രകാശം, പകൽ, വെളുത്തപക്ഷം, ഉത്തരായനകാലമായ ആറുമാസം – ഈ കാലങ്ങളിൽ ദേഹമുപേക്ഷിക്കുന്ന ബ്രഹ്മജ്ഞാനികളായ യോഗിമാർ പല ദിവ്യലോകങ്ങൾ കടന്ന് പരമകാരണമായ ബ്രഹ്മത്തെ പ്രാപിക്കുന്നു.

**25. ധൂമോ രാത്രിസ്തഥാ കൃഷ്ണ:**
**ഷൺമാസാ ദക്ഷിണായനം**
**തത്ര ചാന്ദ്രമസം ജ്യോതിർ**
**യോഗീ പ്രാപ്യ നിവർത്തതേ**

പുക, രാത്രി, കറുത്തപക്ഷം, ദക്ഷിണായനകാലമായ ആറുമാസം – ഈ കാലങ്ങളിൽ ദേഹമുപേക്ഷിക്കുന്ന യജ്ഞദാനാദി പുണ്യകർമ്മങ്ങൾ അനുഷ്ഠിച്ചിട്ടുള്ള യോഗി ചന്ദ്രലോകം പ്രാപിച്ച് സ്വർഗ്ഗസുഖങ്ങൾ അനുഭവിച്ച് വീണ്ടും ഭൂമിയിൽ ജനിക്കുന്നു.

**26. ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ**
**ജഗത: ശാശ്വതേ മതേ**
**ഏകയാ യാത്യനാവൃത്തിം**
**അന്യയാവർത്തതേ പുന:**

ദേവയാനം, പിതൃയാനം എന്നീ വെളുപ്പും കറുപ്പുമായ രണ്ടു മാർഗ്ഗങ്ങളും പ്രപഞ്ചഗതി നിയന്ത്രിക്കുന്ന മാറ്റമില്ലാത്ത മാർഗ്ഗങ്ങളാണ്. ഇവയിൽ ഒന്നാമത്തേത് ഭൂലോകത്തിലേക്ക് മടങ്ങിവരാത്തതും രണ്ടാമത്തേത് മടങ്ങിവരുന്നതും ആണ്.

**27. നൈതേ സൃതീ പാർത്ഥ ജാനൻ**
**യോഗീ മുഹ്യതി കശ്ചന**
**തസ്മാത് സർവേഷു കാലേഷു**
**യോഗയുക്തോ ഭവാർജുന**

ഹേ പാർത്ഥാ, ഈ രണ്ടു മാർഗ്ഗത്തേയും അറിയുന്ന യോഗി മോഹത്തിന് അധീനനാകുന്നില്ല. അതിനാൽ, ഹേ അർജ്ജുനാ, നീ എല്ലാ സമയത്തും യോഗയുക്തനായിരിക്കുക.

**28. വേദേഷു യജ്ഞേഷു തപസ്സു ചൈവ**
**ദാനേഷു യത് പുണ്യഫലം പ്രദിഷ്ടം**
**അത്യേതി തത് സർവമിദം വിദിത്വാ**
**യോഗീ പരം സ്ഥാനമുപൈതി ചാദ്യം**

ഈ തത്വമറിഞ്ഞ യോഗി വേദങ്ങൾ, യജ്ഞങ്ങൾ, തപസ്സ്, ദാനങ്ങൾ ഇവകൊണ്ട് ലഭിക്കുന്ന എല്ലാ പുണ്യഫലങ്ങളേയും അതിക്രമിച്ച് പരമമായ ബ്രഹ്മപദത്തെ പ്രാപിക്കുന്നു.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*എട്ടാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 9

# രാജവിദ്യാ രാജഗുഹ്യ യോഗം

*ശ്രീഭഗവാനുവാച*

1. **ഇദം തു തേ ഗുഹ്യതമം**
**പ്രവക്ഷ്യാമ്യനസൂയവേ**
**ജ്ഞാനം വിജ്ഞാനസഹിതം**
**യജ്ജ്ഞാത്വാ മോക്ഷ്യസേഽശുഭാത്**

***ശ്രീഭഗവാൻ പറഞ്ഞു***: പരമരഹസ്യവും വിജ്ഞാന സഹിതവുമായ ഈ ജ്ഞാനത്തെ ദോഷദൃക്കല്ലാത്ത നിനക്ക് ഞാൻ വീണ്ടും ഉപദേശിക്കാം. അത് അറിഞ്ഞാൽ നീ അശുഭത്തിൽ നിന്ന് മുക്തനായിത്തീരും.

2. **രാജവിദ്യാ രാജഗുഹ്യം**
**പവിത്രമിദമുത്തമം**
**പ്രത്യക്ഷാവഗമം ധർമ്മ്യം**
**സുസുഖം കർത്തുമവ്യയം**

ഇത് ജ്ഞാനങ്ങളിൽ വച്ച് ഏറ്റവും ശ്രേഷ്ഠമാണ്. രഹസ്യങ്ങളുടെ രഹസ്യമാണ്, പരമശുദ്ധവും പരമോൽ കൃഷ്ടവുമാണ്. ഇത് നേരിട്ട് അനുഭവിക്കാവുന്നതും ധർമ്മത്തിൽ അധിഷ്ഠിതവും പരിശീലിക്കാൻ എളുപ്പ മുളളതും ഒരിക്കലും നശിക്കാത്തതുമാണ്.

3. **അശ്രദ്ധാനാഃ പുരുഷാ**
**ധർമസ്യാസ്യ പരന്തപ**
**അപ്രാപ്യ മാം നിവർത്തന്തേ**
**മൃത്യുസംസാരവർത്മനി.**

ഹേ പരംതപാ, ഈ വിജ്ഞാനസഹിതമായ ജ്ഞാനത്തിൽ ശ്രദ്ധയില്ലാത്ത മനുഷ്യർ എന്നെ പ്രാപിക്കില്ല. അവർ ജനനമരണരൂപത്തിലുള്ള ഈ സംസാരചക്രത്തിൽ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു.

4. **മയാ തതമിദം സർവ്വം**
**ജഗദവ്യക്തമൂർത്തിനാ**
**മത്സ്ഥാനി സർവഭൂതാനി**
**ന ചാഹം തേഷ്വവസ്ഥിതഃ.**

ഇക്കാണുന്ന സകല പ്രപഞ്ചവും എന്റെ അവ്യക്തരൂപത്താൽ അകവും പുറവും നിറയ്ക്കപ്പെട്ടിരിക്കുന്നു. എല്ലാ പ്രപഞ്ചഘടകങ്ങളും എന്നിൽത്തന്നെയുള്ളവയാണ്. ഞാനാകട്ടെ അവയിൽ സ്ഥിതി ചെയ്യുന്നില്ല.

5. **ന ച മത്സ്ഥാനി ഭൂതാനി**
**പശ്യ മേ യോഗമൈശ്വരം**
**ഭൂതഭൃന്ന ച ഭൂതസ്ഥോ**
**മമാത്മാ ഭൂതഭാവനഃ.**

യഥാർത്ഥത്തിൽ ഭൂതവസ്തുക്കൾ എന്നിൽ സ്ഥിതി ചെയ്യുന്നില്ല. എന്റെ ഈശ്വരീയമായ യോഗവൈഭവം നോക്കിക്കാണൂ. ഭൂതവസ്തുക്കളെ ധരിക്കുകയും ഭരിക്കുകയും മാത്രമല്ല, സൃഷ്ടിക്കുക കൂടി ചെയ്യുന്ന എന്റെ ആത്മാവ് അവയിൽ സ്ഥിതി ചെയ്യുന്നില്ല.

**6. യഥാകാശസ്ഥിതോ നിത്യം**
**വായു: സർവത്രഗോ മഹാൻ**
**തഥാ സർവാണി ഭൂതാനി**
**മത്സ്ഥാനീത്യുപധാരയ.**

എല്ലായിടത്തും എപ്പോഴും വ്യാപിച്ചിരിക്കുന്ന മഹത്തായ വായു സദാ അധിഷ്ഠാനമായ ആകാശത്തിൽ സ്ഥിതി ചെയ്യുന്നതുപോലെ എല്ലാ പ്രപഞ്ചഘടകങ്ങളും എന്നിൽ സ്ഥിതി ചെയ്യുന്നത് എന്ന് ധരിച്ചാലും.

**7. സർവഭൂതാനി കൗന്തേയ**
**പ്രകൃതിം യാന്തി മാമികാം**
**കല്പക്ഷയേ പുനസ്താനി**
**കല്പാദൗ വിസൃജാമ്യഹം**

ഹേ കൗന്തേയ, കല്പത്തിന്റെ അവസാനത്തിൽ എല്ലാ പ്രപഞ്ചഘടകങ്ങളും എന്റെ പ്രകൃതിയിൽ ലയിക്കുന്നു. കല്പത്തിന്റെ ആരംഭത്തിൽ ലയിച്ച പ്രപഞ്ചഘടകങ്ങളെ ഞാൻ വീണ്ടും പുറത്തുവിടുന്നു.

**8. പ്രകൃതിം സ്വാമവഷ്ടഭ്യ**
**വിസൃജാമി പുന: പുന:**
**ഭൂതഗ്രാമമിമം കൃത്സ്നം**
**അവശം പ്രകൃതേർവശാത്.**

സ്വന്തം ശക്തിയായ പ്രകൃതിയെ എനിക്കധീനയാക്കി ക്കൊണ്ട്, അവശമായിരിക്കുന്ന ഈ ഭൂതവസ്തുക്കളെ ഞാൻ വീണ്ടും വീണ്ടും സൃഷ്ടിക്കുന്നു.

**9. ന ച മാം താനി കർമ്മാണി**
**നിബദ്ധ്നന്തി ധനഞ്ജയ.**

**ഉദാസീനവദാസീനം**
**അസക്തം തേഷു കർമ്മസു**

ഹേ ധനഞ്ജയാ, ആ കർമ്മങ്ങളിൽ അസക്തനും, ഉദാസീനനുമെന്നപോലെ പ്രവർത്തിക്കുന്ന എന്നെ പ്രകൃതിയുടെ ആ കർമ്മചലനങ്ങൾ ബന്ധിക്കുന്നില്ല.

**10. മയാധ്യക്ഷേണ പ്രകൃതി:**
**സൂയതേ സചരാചരം**
**ഹേതുനാനേന കൗന്തേയ**
**ജഗദ്വിപരിവർത്തതേ.**

ഹേ കൗന്തേയാ, പ്രകൃതിശക്തി ചരങ്ങളും അചരങ്ങളുമായ എല്ലാറ്റിനെയും സൃഷ്ടിക്കുന്നത് എന്റെ അദ്ധ്യക്ഷതയിലാണ്. എന്റെ സാന്നിദ്ധ്യവും പ്രകൃതിയുടെ പ്രവർത്തനവും ഈ സംസാരചക്രം തിരിച്ചുകൊണ്ടിരിക്കുന്നു.

**11. അവജാനന്തി മാം മൂഢാ**
**മാനുഷീം തനുമാശ്രിതം**
**പരം ഭാവമജാനന്തോ**
**മമ ഭൂതമഹേശ്വരം.**

എല്ലാറ്റിന്റെയും ആശ്രയമായ എന്റെ പരമഭാവം അറിയാത്ത മന്ദബുദ്ധികൾ എന്നെ മനുഷ്യരൂപം കൈകൊണ്ടവനായി തെറ്റിദ്ധരിക്കുന്നു. യഥാർത്ഥത്തിൽ ഞാൻ ഭൂതവസ്തുക്കളുടെയെല്ലാം ഈശ്വരനാണ്.

**12. മോഘാശാ മോഘകർമ്മാണോ**
**മോഘജ്ഞാനാ വിചേതസ:**

**രാക്ഷസീമാസുരീം ചൈവ**
**പ്രകൃതിം മോഹിനീം ശ്രിതാ:**

പൊള്ളയായ ആഗ്രഹം, നിഷ്ഫലമായ കർമ്മങ്ങൾ, നിഷ്ഫലമായ അറിവ് ഇതൊക്കെ ചേർന്നതും, മോഹത്തിൽ നിന്നുണ്ടായ സ്വഭാവമുള്ളവരുമായ ഇവർ രാക്ഷസവും ആസുരവുമായ പ്രകൃതിയെ ആശ്രയിച്ചു കഴിയുന്നു.

13. **മഹാത്മാനസ്തു മാം പാർത്ഥ**
**ദൈവീം പ്രകൃതിമാശ്രിതാ:**
**ഭജന്ത്യനന്യമനസോ**
**ജ്ഞാത്വാ ഭൂതാദിമവ്യയം**

ഹേ പാർത്ഥാ, മഹാത്മാക്കളാകട്ടെ എന്റെ ദൈവിക പ്രകൃതിയെ ആശ്രയിച്ച് എല്ലാ ഭൂതവസ്തുക്കളുടെയും ആദി കാരണം ഞാനാണെന്നും, എനിക്ക് ഒരിക്കലും നാശമില്ലെന്നും മനസ്സിലാക്കി അന്യചിന്തകൂടാതെ എന്നെ ഭജിക്കുന്നു.

14. **സതതം കീർത്തയന്തോ മാം**
**യതന്തശ്ച ദൃഢവ്രതാ:**
**നമസ്യന്തശ്ച മാം ഭക്ത്യാ**
**നിത്യയുക്താ ഉപാസതേ.**

പരമമായ സ്ഥാനം ഞാനാണെന്നറിഞ്ഞ അവർ, സദാ എന്നെ കീർത്തിച്ചും, പ്രയത്നശാലികളായി എന്നിൽത്തന്നെ ഉറപ്പിച്ച മനസ്സോടെ പരമാത്മചിന്ത കൈവിടാതെയും, എന്നെ ഭക്തിയോടെ നമസ്ക്കരിച്ചു് ഉപാസിക്കുന്നു.

**15. ജ്ഞാനയജ്ഞേന ചാപ്യന്യേ**
**യജന്തോ മാമുപാസതേ**
**ഏകത്വേന പൃഥക്ത്വേന**
**ബഹുധാ വിശ്വതോമുഖം**

മറ്റു ചിലർ വിശ്വരൂപനായ എന്നെ ജ്ഞാനമാകുന്ന യജ്ഞം കൊണ്ട് ഏകത്വഭാവനയോടുകൂടിയും ബഹുത്വഭാവനയോടുകൂടിയും ഉപാസിക്കുന്നു.

**16. അഹം ക്രതുരഹം യജ്ഞ:**
**സ്വധാഹമഹമൗഷധം**
**മന്ത്രോ$f$ഹമഹമേവാജ്യം**
**അഹമഗ്നിരഹം ഹുതം**

ദേവന്മാർക്കായികൊണ്ടു ചെയ്യുന്ന യജ്ഞം ഞാനാണ്, ഋഷിയജ്ഞവും ഞാനാണ്, പിതൃക്കൾക്കായി ചെയ്യുന്ന കർമ്മവും ഞാൻ തന്നെ. മരുന്നും മന്ത്രവും ഞാൻ തന്നെ. ഹോമദ്രവ്യങ്ങൾ, നെയ്യ്, അഗ്നി ഇവയും ഞാനാണ്. അഗ്നിയിൽ അവർ അർപ്പിക്കുന്ന ക്രിയയും ഞാൻ തന്നെ.

**17. പിതാഹമസ്യ ജഗതോ**
**മാതാ ധാതാ പിതാമഹ:**
**വേദ്യം പവിത്രമോങ്കാര**
**ഋക് സാമ യജുരേവ ച**

പ്രപഞ്ചത്തിന്റെ പിതാമഹനും, മാതാവും, പിതാവും പരമാത്മാവായ ഞാൻ തന്നെ. അറിയപ്പെടേണ്ടതും പവിത്രവുമായ ഓംകാരം ഞാനാണ്. ഋക്, സാമ, യജ്ജൂർ വേദങ്ങളും ഞാൻ തന്നെയാണ്.

**18. ഗതിർഭർത്താ പ്രഭു: സാക്ഷീ**
**നിവാസ: ശരണം സുഹൃത്**
**പ്രഭവ: പ്രളയ: സ്ഥാനം**
**നിധാനം ബീജമവ്യയം.**

കർമ്മങ്ങൾക്കെല്ലാം ഫലം നല്കുന്നവനും ജഗത്തിനെ ഭരിക്കുന്നവനും നിയന്ത്രിക്കുന്നവനും, എല്ലാം കണ്ടറിഞ്ഞ് സാക്ഷിരൂപത്തിൽ പ്രവർത്തിക്കുന്നവനും, ജഗത്തിന്റെ മുഴുവൻ വാസസ്ഥാനവും, എല്ലാവരുടെയും അഭയ കേന്ദ്രവും, സുഹൃത്തും, എല്ലാറ്റിന്റെയും ഉത്പത്തിയും, നാശവും, എല്ലാറ്റിന്റെയും സൂക്ഷിപ്പുകാരനും ആദികാര ണവും നാശമില്ലായ്കയും ഞാൻ തന്നെ.

**19. തപാമ്യഹമഹം വർഷം**
**നിഗൃഹ്ണാമ്യുത്സൃജാമി ച**
**അമൃതം ചൈവ മൃത്യുശ്ച**
**സദസച്ചാഹമർജ്ജുന**

ഹേ അർജ്ജുനാ, തേജോരൂപം കൈകൊണ്ട് ജഗത്തിനെ തപിപ്പിക്കുന്നവനും മഴ നിരോധിക്കുന്നവനും വർഷി ക്കുന്നവനും ഞാനാകുന്നു. നിഗ്രഹിക്കന്നതും, സൃഷ്ടി ക്കുന്നതും, അമൃതവും മൃത്യുവും ഞാൻ തന്നെ. ഉൺ മയും ഇല്ലായ്മയും ഞാൻ തന്നെ.

**20. ത്രൈവിദ്യാ മാം സോമപാ: പൂതപാപാ**
**യജ്ഞൈരിഷ്ട്വാ സ്വർഗ്ഗതിം പ്രാർത്ഥയന്തേ**
**തേ പുണ്യമാസാദ്യ സുരേന്ദ്രലോകം**
**അശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ**

ഋക്ക്, സാമ യജൂർ വേദങ്ങളിലെ കർമ്മങ്ങൾക്കപ്പുറം മറ്റൊന്നുമില്ല എന്നു കരുതുന്നവർ യാഗങ്ങളിലൂടെ എന്നെ ഇന്ദ്രദേവതാരൂപത്തിൽ യജിച്ച് യജ്ഞാന്ത്യത്തിൽ സോമ രസം പാനം ചെയ്ത് ഇഹലോകത്തിലെ പാപങ്ങൾ ക്ഷയി പ്പിച്ച് സ്വർഗ്ഗപ്രാപ്തി നേടുന്നു. അവരുടെ പുണ്യഫലങ്ങൾ അവരെ ദേവലോകത്തിൽ എത്തിച്ച് അവിടെ ദേവന്മാരു മൊത്ത് സ്വർഗ്ഗസുഖങ്ങൾ അനുഭവിപ്പിക്കുന്നു.

21. **തേ തം ഭുക്ത്വാ സ്വർഗ്ഗലോകം വിശാലം**
**ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി**
**ഏവം ത്രയീധർമ്മമനുപ്രപന്നാ**
**ഗതാഗതം കാമകാമാ ലഭന്തേ**

വേദങ്ങളിലെ കർമ്മകാണ്ഡങ്ങളെ അനുസരിക്കുന്ന യാജ്ഞികർ സ്വർഗ്ഗലോകസുഖം അനുഭവിച്ച് പുണ്യം ക്ഷയിച്ച് മർത്ത്യലോകത്തിൽ തിരിച്ചുവരുന്നു. ഇങ്ങനെ വേദധർമ്മം അനുഷ്ഠിക്കുന്ന ഇവർ വന്നും പോയുമിരി ക്കുന്ന അല്പസുഖങ്ങൾ തേടുന്നു.

22. **അനന്യാശ്ചിന്തയന്തോ മാം**
**യേ ജനാഃ പര്യുപാസതേ**
**തേഷാം നിത്യാഭിയുക്താനാം**
**യോഗക്ഷേമം വഹാമ്യഹം**

പരമാത്മാവായ എന്നെത്തന്നെ ഏകാഗ്രചിത്തരായി നിത്യവും സ്മരിച്ചുകൊണ്ടിരിക്കുന്ന ഏകാന്തഭക്തന്മാരുടെ ലൗകികവും, ആദ്ധ്യാത്മികവുമായ എല്ലാ ക്ഷേമങ്ങളും ഞാൻ ഏറ്റെടുക്കുന്നു.

**23. യേ/പ്യന്യദേവതാഭക്താ**
**യജന്തേ ശ്രദ്ധയാന്വിതാ:**
**തേ/പി മാമേവ കൗന്തേയ**
**യജന്ത്യവിധിപൂർവകം**

ഹേ കൗന്തേയാ, അന്യദേവതകളെ ശ്രദ്ധയോടുകൂടി ഉപാസിക്കുന്നവർ യഥാർത്ഥത്തിൽ എന്നെത്തന്നെയാണ് ആരാധിക്കുന്നത്. എന്നാൽ അത് വിധിപ്രകാരമായ ആരാധനയല്ല എന്നറിയുക.

**24. അഹം ഹി സർവയജ്ഞാനാം**
**ഭോക്താ ച പ്രഭുരേവ ച**
**ന തു മാമഭിജാനന്തി**
**തത്ത്വേനാതശ്ച്യവന്തി തേ**

ഞാനാണ് എല്ലാ ആരാധാനകളുടെയും ഭോക്താവും, ഫലദാതാവുമായ പരമാത്മാവ്. ഫലകാമനയോടുകൂടി ഇഷ്ടദേവതയെ ഉപാസിക്കുന്നതുകൊണ്ട് അവർ പരമാത്മരൂപത്തിൽ എന്നെ അറിയുന്നില്ല. അതു നിമിത്തം അവർ നിപതിച്ചുപോകുന്നു.

**25. യാന്തി ദേവവ്രതാ ദേവാൻ**
**പിതൄൻ യാന്തി പിതൃവ്രതാ:**
**ഭൂതാനി യാന്തി ഭൂതേജ്യാ**
**യാന്തി മദ്യാജിനോ/പി മാം.**

യാഗാദ്യനുഷ്ഠാനങ്ങളോടെ ദേവന്മാരെ ഭജിക്കുന്നവർക്ക് ദേവന്മാരുടെ അനുഗ്രഹം സിദ്ധിക്കുന്നു. ശ്രാദ്ധാദികർമ്മങ്ങളെകൊണ്ട് പിതൃക്കളെ പൂജിക്കുന്നവർ പിതൃക്കളുടെ അനുഗ്രഹത്തിന് പാത്രരാവുന്നു. ഭൂതാദികളെ

ഭജിക്കുന്നവർ ഭൂതങ്ങളാൽ അനുഗൃഹീതരാവുന്നു. നിഷ്കാമന്മാരായി എന്നെ ഭജിക്കുന്നവർ പരാമാത്മാവായ എന്നെയും പ്രാപിക്കുന്നു.

**26. പത്രം പുഷ്പം ഫലം തോയം**
**യോ മേ ഭക്ത്യാ പ്രയച്ഛതി**
**തദഹം ഭക്ത്യുപഹൃതം**
**അശ്നാമി പ്രയതാത്മന:**

നിഷ്കാമമായ പ്രേമത്തോടുകൂടി പരമാത്മാവായ എനിക്ക്, ഇലയോ, പൂവോ, ഫലമോ, ജലമോ സമർപ്പിച്ച്, എന്നിൽത്തന്നെ മനസ്സിനെ ഉറപ്പിക്കുന്ന ആ ഭക്തൻ പ്രേമ പുരസ്സരം സമർപ്പിക്കുന്ന കാഴ്ചദ്രവ്യം ഞാൻ സ്വീകരി ക്കുന്നു.

**27. യത്കരോഷി യദശ്നാസി**
**യജ്ജുഹോഷി ദദാസി യത്**
**യത് തപസ്യസി കൗന്തേയ**
**തത് കുരുഷ്വ മദർപ്പണം**

ഹേ കൗന്തേയ, നീ എന്തൊക്കെയാണോ ചെയ്യുന്നത്, എന്തൊക്കെയാണോ ഭക്ഷിക്കുന്നത്, എന്തൊക്കെയാണോ ഹോമിക്കുന്നത്, എന്തൊക്കെ തപസ്സാണോ അനുഷ്ഠി ക്കുന്നത് അതൊക്കെ എനിക്ക് അർപ്പണമായി ചെയ്യുക.

**28. ശുഭാശുഭഫലൈരേവം**
**മോക്ഷ്യസേ കർമബന്ധനൈ:**
**സംന്യാസയോഗയുക്താത്മാ**
**വിമുക്തോ മാമുപൈഷ്യസി.**

ഇപ്രകാരം എനിക്കർപ്പണമായി ചെയ്യപ്പെടുന്ന കർമ്മങ്ങളുടെ ശുഭാശുഭഫലങ്ങൾ നിന്നെ ബന്ധിക്കില്ല. ഇവയിൽ നിന്ന് മുക്തനായ നീ സന്ന്യാസയോഗയുക്തനായി എന്നെത്തന്നെ പ്രാപിക്കും.

**29. സമോ$f$ഹം സർവഭൂതേഷു**
**ന മേ ദ്വേഷ്യോ$f$സ്തി ന പ്രിയ:**
**യേ ഭജന്തി തു മാം ഭക്ത്യാ**
**മയി തേ തേഷു ചാപ്യഹം**

പരമാത്മാവായ ഞാൻ സർവ്വഭൂതങ്ങളിലും സമനാണ്. എനിക്ക് ദ്വേഷ്യനായോ പ്രിയനായോ ആരുമില്ല. എന്നെ ഭക്തിപുരസ്സരം ആരാധിക്കുന്നവർ എന്നിൽ എത്തിച്ചേരുന്നു. ഞാൻ അവരിലും വിളങ്ങുന്നു.

**30. അപി ചേത് സുദുരാചാരോ**
**ഭജതേ മാമനന്യഭാക്**
**സാധുരേവ സ മന്തവ്യ:**
**സമ്യഗ് വ്യവസിതോ ഹി സ:**

ഏറ്റവും വലിയ ദുരാചാരിയാണെങ്കിൽപ്പോലും അനന്യചിത്തനായി എന്നെ ഭജിക്കുന്നവനെ സാധുവായി ഗണിക്കണം. എന്തെന്നാൽ അയാൾ ശരിയായ വഴിയിലൂടെത്തന്നെയാണ് ചരിക്കുന്നത്.

**31. ക്ഷിപ്രം ഭവതി ധർമാത്മാ**
**ശശ്വച്ഛാന്തിം നിഗച്ഛതി**
**കൗന്തേയ പ്രതിജാനീഹി**
**ന മേ ഭക്തഃ പ്രണശ്യതി**

അവൻ വേഗം ധർമ്മാത്മാവായിത്തീരുന്നു. അവന് ശാശ്വതമായ ശാന്തി ലഭിക്കുന്നു. ഹേ കൗന്തേയാ, എന്റെ ഭക്തന് ഒരു കാലത്തും നാശമില്ല എന്ന് നീ ഉറപ്പിച്ചു കൊള്ളൂ.

**32. മാം ഹി പാർത്ഥ വ്യപാശ്രിത്യ**
**യേ ƒപി സ്യുഃ പാപയോനയഃ**
**സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാഃ**
**തേƒപി യാന്തി പരാം ഗതിം**

ഹേ അർജ്ജുനാ, പാപികളോ, സ്ത്രീകളോ, വൈശ്യരോ, ശൂദ്രരോ ആരുമാകട്ടെ, എന്നെ ആശ്രയിക്കുന്നവർ പരമ ഗതിയെ പ്രാപിക്കുന്നു.

**33. കിം പുനർബ്രാഹ്മണാഃ പുണ്യാ**
**ഭക്താ രാജർഷയസ്തഥാ**
**അനിത്യമസുഖം ലോകം**
**ഇമം പ്രാപ്യ ഭജസ്വ മാം**

പിന്നെ പുണ്യവാന്മാരായ ബ്രാഹ്മണരുടെയും സ്വധർമ്മം അനുഷ്ഠിച്ച് ചിത്തശുദ്ധിവന്ന രാജർഷിമാരുടേയും കാര്യം പറയാനുണ്ടോ. നശിക്കുന്നതും ദുഃഖപ്രദവുമായ ഈ ലോകത്തിൽ വന്നു ചേർന്ന സ്ഥിതിക്ക് നീ പരമാത്മാവായ എന്നെത്തന്നെ ഭജിക്കുക.

**34. മന്മനാ ഭവ മദ്ഭക്തോ**
**മദ്യാജീ മാം നമസ്കുരു**
**മാമേവൈഷ്യസി യുക്ത്വൈവം**
**ആത്മാനം മത്പരായണഃ**

പരമാത്മാവായ എന്നിൽത്തന്നെ മനസ്സിനെ ഉറപ്പിക്കുക. കർമ്മഫലചിന്ത കൈവെടിഞ്ഞ് എന്നെ ആശ്രയിക്കുക. എല്ലാ കർമ്മങ്ങളും എന്റെ ആരാധനയാക്കുക. മനസാ എന്നെ എല്ലാറ്റിലും വണങ്ങുക. എന്നിൽ എത്തിച്ചേരണമെന്ന ലക്ഷ്യത്തിൽ എന്നെത്തന്നെ ആശ്രയിക്കുന്നയാൾ എന്നെത്തന്നെ പ്രാപിക്കും.

***ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ***
***ഒൻപതാം അദ്ധ്യായം സമാപ്തം***

## അദ്ധ്യായം 10

# വിഭൂതി യോഗം

*ശ്രീഭഗവാനുവാച*

**1. ഭൂയ ഏവ മഹാബാഹോ**
**ശൃണു മേ പരമം വച:**
**യത്തേƒഹം പ്രീയമാണായ**
**വക്ഷ്യാമി ഹിതകാമ്യയാ**

***ശ്രീഭഗവാൻ പറഞ്ഞു***: ഹേ മഹാബാഹോ, എന്നിൽ പ്രിയമുള്ളവനായി കാണപ്പെടുന്ന നിനക്ക്, പരമരഹസ്യവും, പ്രഭാവപൂർണ്ണവുമായ എന്റെ വാക്കുകൾ വീണ്ടും നിന്റെ ഹിതത്തിനായി പറയുകയാണ്. അത് കേട്ടുകൊള്ളുക.

**2. ന മേ വിദു: സുരഗണാ:**
**പ്രഭവം ന മഹർഷയ:**
**അഹമാദിർഹി ദേവാനാം**
**മഹർഷീണാം ച സർവശ:**

പരമാത്മാവായ എന്റെ ഉത്പത്തിയെക്കുറിച്ച് ദേവന്മാരോ, ഋഷികളോ അറിയുന്നില്ല . കാരണം ദേവന്മാരുടെയും മഹർഷിമാരുടെയും ഉദ്ഭവസ്ഥാനം ഞാൻ തന്നെയാകുന്നു.

**3. യോ മാമജമനാദിം ച**
**വേത്തി ലോകമഹേശ്വരം**

**അസംമൂഢ: സ മർത്ത്യേഷു**
**സർവപാപൈ: പ്രമുച്യതേ**

ജനിക്കാത്തവനും ആദിയും അന്തവുമില്ലാത്തവനും എല്ലാ ലോകങ്ങളുടെയും നിയന്താവായ മഹേശ്വരനുമാണ് ഞാനെന്നറിയുന്നവനാണ് മനുഷ്യരിൽ വിവേകി. അവൻ എല്ലാ പാപങ്ങളിൽ നിന്നും മുക്തനായിത്തീരുന്നു.

4. **ബുദ്ധിർജ്ഞാനമസംമോഹ:**
   **ക്ഷമാ സത്യം ദമ: ശമ:**
   **സുഖം ദു:ഖം ഭവോ$\int$ഭാവോ**
   **ഭയം ചാഭയമേവ ച**
5. **അഹിംസാ സമതാ തുഷ്ടി:**
   **തപോ ദാനം യശോ$\int$യശ:**
   **ഭവന്തി ഭാവാ ഭൂതാനാം**
   **മത്ത ഏവ പൃഥഗ്വിധാ:**

നിത്യാനിത്യ വസ്തുക്കളെ വേർതിരിച്ചറിയുന്ന ബുദ്ധി, അതുമൂലം വരുന്ന വസ്തുബോധം, ഇതുമൂലമുള്ള മോഹമില്ലായ്മ, എന്തിനെയും ക്ഷമയോടെ നേരിടാനുള്ള കഴിവ്, കാപട്യമില്ലായ്മ, ഇന്ദ്രിയനിഗ്രഹം, മനസ്സിന്റെ ഏകാഗ്രത, സുഖം, ദു:ഖം, ഉണ്മ, ഇല്ലായ്മ, ഭയം, ഭയമില്ലായ്മ, അഹിംസാ, സമഭാവന, സന്തോഷം, തപസ്സ്, ദാനശീലം, യശസ്സ്, അയശസ്സ് എന്നിങ്ങനെ ജീവികളിൽ കാണപ്പെടുന്ന നാനാവിധത്തിലുള്ള ഭാവങ്ങളും എന്നിൽ നിന്നുതന്നെ രൂപം കൊണ്ടവയാണ്.

6. **മഹർഷയ: സപ്ത പൂർവേ**
   **ചത്വാരോ മനവസ്തഥാ**

**മദ്ഭാവാ മാനസാ ജാതാ**
**യേഷാം ലോക ഇമാ: പ്രജാ:**

പണ്ട് ആദ്യമുണ്ടായ സപ്തർഷിമാരും (ഭൃഗു, മരീചി, അത്രി, പുലഹൻ, പുലസ്ത്യൻ, ക്രതു, വസിഷ്ഠൻ) നാലു മനുക്കളും ( ഉത്തമൻ, താമസൻ, രോഹഷൻ, രൈവതൻ) എന്റെ ഭാവം ഉൾകൊണ്ട് എന്റെ മാനസപുത്രന്മാരായി ജനിച്ചവരാണ്. ഇവരുടെ സന്തതികളാണ് ലോകത്തു കാണുന്ന സർവ്വ ജീവജാലങ്ങളും.

7. **ഏതാം വിഭൂതിം യോഗം ച**
**മമ യോ വേത്തി തത്ത്വത:**
**സോ $f$വികമ്പേന യോഗേന**
**യുജ്യതേ നാത്ര സംശയ:**

ഈ വിധമായ എന്റെ വിഭൂതിയേയും യോഗത്തെയും ആര് യാഥാർത്ഥ്യത്തോടെ അറിയുന്നുവോ, അയാൾ സംശയമറ്റവനായി, അചഞ്ചലമായ ഭക്തിയോഗത്താൽ യുക്തനാകും. ഇതിൽ സംശയം വേണ്ട.

8. **അഹം സർവസ്യ പ്രഭവോ**
**മത്ത: സർവം പ്രവർത്തതേ**
**ഇതി മത്വാ ഭജന്തേ മാം**
**ബുധാ ഭാവസമന്വിതാ:**

ഞാൻ എല്ലാറ്റിന്റെയും ഉറവിടമായ പരമാത്മാവാണ്. എല്ലാം പ്രവർത്തിക്കുന്നത് എന്നിലൂടെയാണ്. എന്നെ ഇങ്ങിനെയെന്നു മനസ്സിലാക്കിയ വിവേകികൾ സർവ്വത്ര എന്നെത്തന്നെ ഭാവന ചെയ്തുകൊണ്ട് നിരന്തരം ഭജിക്കുന്നു.

**9. മച്ചിത്താ മദ്ഗതപ്രാണാ**
**ബോധയന്ത: പരസ്പരം**
**കഥയന്തശ്ച മാം നിത്യം**
**തുഷ്യന്തി ച രമന്തി ച**

എന്നിൽ മനസ്സും ഇന്ദ്രിയങ്ങളും പ്രാണനും അർപ്പിച്ച്, അവർ എന്നോടുള്ള ഭക്തിയെപ്പറ്റി അന്യോന്യം ചർച്ച ചെയ്യുന്നതിലും, എന്നെ സംബന്ധിച്ച കാര്യങ്ങളെക്കുറിച്ച് ബോധവാന്മാരാക്കുന്നതിലും സദാ തുഷ്ടരായി പരമാത്മാവായ എന്നിൽ സദാ ആനന്ദിക്കുന്നു.

**10. തേഷാം സതതയുക്താനാം**
**ഭജതാം പ്രീതിപൂർവകം**
**ദദാമി ബുദ്ധിയോഗം തം**
**യേന മാമുപയാന്തി തേ**

ഇപ്രകാരം പ്രേമപൂർവ്വം എന്നെ ഭജിച്ച് ചിത്തത്തിൽ പ്രതിഷ്ഠിച്ച നിഷ്ക്കാമഭക്തന്മാർക്ക് തത്ത്വജ്ഞാനമാകുന്ന ബുദ്ധിയോഗം ഞാൻ നല്കുന്നു. അവർ അതിലൂടെ എന്നെ പ്രാപിക്കുന്നു.

**11. തേഷാമേവാനുകമ്പാർത്ഥം**
**അഹമജ്ഞാനജം തമ:**
**നാശയാമ്യാത്മഭാവസ്ഥോ**
**ജ്ഞാനദീപേന ഭാസ്വതാ**

ഇപ്രകാരമുള്ള ഭക്തന്മാരുടെ നേർക്കുള്ള അനുകമ്പ നിമിത്തം അവരുടെയുള്ളിൽ ആത്മസ്വരൂപനായിരുന്ന് അജ്ഞാനാന്ധകാരത്തെ ജ്ഞാനപ്രകാശം കൊണ്ട് നശിപ്പിക്കുന്നു.

*അർജ്ജുന ഉവാച*

**12. പരം ബ്രഹ്മ പരം ധാമ**
**പവിത്രം പരമം ഭവാൻ**
**പുരുഷം ശാശ്വതം ദിവ്യം**
**ആദിദേവമജം വിഭും**

**13. ആഹുസ്ത്വാമൃഷയ: സർവേ**
**ദേവർഷിർനാരദസ്തഥാ**
**അസിതോ ദേവലോ വ്യാസ:**
**സ്വയം ചൈവ ബ്രവീഷി മേ.**

***അർജ്ജുനൻ പറഞ്ഞു:*** അങ്ങ് പരമമായ ബ്രഹ്മമാകുന്നു. സർവ്വജഗത്തിന്റെയും ആശ്രയസ്ഥാനവും ഏറ്റവും പവിത്രമായവനും പരമപദവും അങ്ങു തന്നെ. ആത്മസാക്ഷാത്കാരം നേടിയ ഋഷീശ്വരന്മാർ അങ്ങയെ ജനനമരണമില്ലാത്തവൻ, ആദിദേവൻ, സർവ്വത്ര നിറഞ്ഞിരിക്കുന്നവൻ എന്നും, സർവ്വശക്തൻ എന്നും ഒക്കെപ്പറയുന്നു. ദേവർഷിയായ നാരദൻ, അസിതൻ ദേവലൻ എന്ന ഋഷിമാരും വ്യാസമഹർഷിയും ഇപ്രകാരം അങ്ങയെപ്പറ്റി പറയുന്നു. ഇപ്പോൾ അങ്ങു സ്വയം അതുതന്നെ എന്നോട് പറയുന്നു.

**14. സർവമേതദൃതം മന്യേ**
**യന്മാം വദസി കേശവ**
**ന ഹി തേ ഭഗവൻ വ്യക്തിം**
**വിദുർദേവാ ന ദാനവാ:**

ഹേ കേശവാ, അങ്ങു പറയുന്ന ഇക്കാര്യങ്ങൾ സത്യം തന്നെ എന്നു ഞാൻ കരുതുന്നു. ഭഗവൻ, അങ്ങയുടെ

യഥാർത്ഥരൂപത്തെ ദേവന്മാർ അറിയുന്നില്ല. ദാനവന്മാരും അറിയുന്നില്ല.

**15. സ്വയമേവാത്മനാത്മാനം**
**വേത്ഥ ത്വം പുരുഷോത്തമ**
**ഭൂതഭാവന ഭൂതേശ**
**ദേവദേവ ജഗത്പതേ**

തന്റെ സങ്കല്പത്താൽ ജീവജാലങ്ങളെ സൃഷ്ടിക്കുന്നവനും, ദേവന്മാരുടെ ദേവനും, ജഗത്തിന്റെ മുഴുവൻ രക്ഷിതാവും ജീവജാലങ്ങൾക്കെല്ലാം അധീശനുമായ പുരുഷോത്തമാ അങ്ങയെ, അങ്ങ് മാത്രം അറിയുന്നു.

**16. വക്തുമർഹസ്യശേഷേണ**
**ദിവ്യാ ഹ്യാത്മവിഭൂതയ:**
**യാഭിർവിഭൂതിഭിർലോകാൻ**
**ഇമാംസ്ത്വം വ്യാപ്യ തിഷ്ഠസി**

ഏതേതു വിശിഷ്ടരൂപങ്ങൾ കൈക്കൊണ്ടാണോ പരമാത്മാവായ അങ്ങ് ജഗത്ത് മുഴുവൻ വ്യാപിച്ച് വർത്തിക്കുന്നത്, ആ ദിവ്യ വിഭൂതികളെ അങ്ങ് സമഗ്രമായി വർണ്ണിക്കുക.

**17. കഥം വിദ്യാമഹം യോഗിം–**
**സ്ത്വാം സദാ പരിചിന്തയൻ**
**കേഷു കേഷു ച ഭാവേഷു**
**ചിന്ത്യോഽസി ഭഗവൻ മയാ**

ഹേ ഭഗവൻ, നിരന്തരധ്യാനത്തിന്റെ ഏതൊരു മാർഗ്ഗത്തിലൂടെയാണ് അങ്ങയെ ഞാൻ അറിയേണ്ടത്. അതുപോലെ ഏതേതു ഭാവങ്ങളിലാണ് അങ്ങയെ ഞാൻ ധ്യാനിക്കേണ്ടത്.

**18. വിസ്തരേണാത്മനോ യോഗം**
**വിഭൂതിം ച ജനാർദ്ദന**
**ഭൂയ: കഥയ തൃപ്തിർഹി**
**ശൃണ്വതോ നാസ്തി മേ/മൃതം**

ഹേ ജനാർദ്ദനാ, അങ്ങയുടെ യോഗശക്തിയെക്കുറിച്ചും , വിഭൂതികളെക്കുറിച്ചും വിസ്തരിച്ചുപറഞ്ഞുതരുക. എന്തുകൊണ്ടെന്നാൽ, അങ്ങയുടെ അമൃതതുല്യങ്ങളായ വാക്കുകൾ എത്രകേട്ടിട്ടും എനിക്കു തൃപ്തിവരുന്നില്ല.

*ശ്രീഭഗവാനുവാച*

**19. ഹന്ത തേ കഥയിഷ്യാമി**
**ദിവ്യാ ഹ്യാത്മവിഭൂതയ:**
**പ്രാധാന്യത: കുരുശ്രേഷ്ഠ**
**നാസ്ത്യന്തോ വിസ്തരസ്യ മേ**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ കുരുശ്രേഷ്ഠാ, എന്റെ ദിവ്യങ്ങളായ വിഭൂതികളിൽ പ്രധാനമായിട്ടുള്ളവ മാത്രം കുറെയൊക്കെ ഞാൻ പറഞ്ഞുതരാം. എന്തെന്നാൽ അവ വിസ്തരിക്കാൻ തുടങ്ങിയാൽ അവസാനമുണ്ടാകുകയില്ല.

**20. അഹമാത്മാ ഗുഡാകേശ**
**സർവഭൂതാശയസ്ഥിത:**
**അഹമാദിശ്ച മധ്യം ച**
**ഭൂതാനാമന്ത ഏവ ച**

ഹേ ഗുഡാകേശ, സർവ്വഭൂതങ്ങളുടെയും ഹൃദയത്തിൽ വസിക്കുന്ന വിശ്വാത്മാവാണ് ഞാൻ. ഭൂതങ്ങളുടെ ആദിയും മദ്ധ്യവും അന്തവും ഞാൻ തന്നെയാണ്.

**21. ആദിത്യാനാമഹം വിഷ്ണുർ–**
**ജ്യോതിഷാം രവിരംശുമാൻ**
**മരീചിർമരുതാമസ്മി**
**നക്ഷത്രാണാമഹം ശശീ**

അദിതിയുടെ പന്ത്രണ്ടുപുത്രന്മാരായ ആദിത്യന്മാരിൽ വിഷ്ണുവാണ് ഞാൻ, ജ്യോതിർമ്മയഗോളങ്ങളിൽ അംശുമാനായ രവിയാണ് ഞാൻ. മരുത്തുക്കളിൽ മരീചിയും, നക്ഷത്രാധിപതിയായ ചന്ദ്രനുമാണ് ഞാൻ.

**22. വേദാനാം സാമവേദോऽസ്മി**
**ദേവാനാമസ്മി വാസവ:**
**ഇന്ദ്രിയാണാം മനശ്ചാസ്മി**
**ഭൂതാനാമസ്മി ചേതനാ**

വേദങ്ങളിൽ ഞാൻ സാമവേദമാണ്. ദേവന്മാരിൽ ഞാൻ ഇന്ദ്രനാണ്. ഇന്ദ്രിയങ്ങളിൽ ഞാൻ മനസ്സും, ജീവജാലങ്ങളിൽ ഞാൻ ചേതനയുമാണ്.

**23. രുദ്രാണാം ശങ്കരശ്ചാസ്മി**
**വിത്തേശോ യക്ഷരക്ഷസാം**
**വസൂനാം പാവകശ്ചാസ്മി**
**മേരു: ശിഖരിണാമഹം**

ഞാൻ പതിനൊന്നു രുദ്രന്മാരിൽ ശങ്കരനും, യക്ഷരാക്ഷസന്മാരിൽ കുബേരനും, അഷ്ടവസുക്കളിൽ അഗ്നിയും, പർവ്വതങ്ങളിൽ മേരുപർവ്വതവും ആണ്.

**24. പുരോധസാം ച മുഖ്യം മാം**
**വിദ്ധി പാർത്ഥ ബൃഹസ്പതിം**

**സേനാനീനാമഹം സ്കന്ദ:**
**സരസാമസ്മി സാഗര:**

ഹേ പാർത്ഥ, പുരോഹിതന്മാരിൽ മുഖ്യനായ ബൃഹസ്പതി ഞാനാണെന്നറിയുക, സേനാപതിമാരിൽ സുബ്രഹ്മണ്യൻ ഞാനാണ്. ജലാശയങ്ങളിൽ സമുദ്രവും ഞാൻ തന്നെ.

**25. മഹർഷീണാം ഭൃഗുരഹം**
**ഗിരാമസ്മ്യേകമക്ഷരം**
**യജ്ഞാനാം ജപയജ്ഞോഽസ്മി**
**സ്ഥാവരാണാം ഹിമാലയ:**

മഹർഷിമാരിൽ ഞാൻ ഭൃഗുവാണ്. വാക്കുകളിൽ ഏകാക്ഷരമായ പ്രണവവും ഞാനാകുന്നു. യജ്ഞങ്ങളിൽ ജപയജ്ഞവും സ്ഥാവരങ്ങളിൽ ഹിമാലയവും ഞാനാകുന്നു.

**26. അശ്വത്ഥ: സർവവൃക്ഷാണാം**
**ദേവർഷീണാം ച നാരദ:**
**ഗന്ധർവാണാം ചിത്രരഥ:**
**സിദ്ധാനാം കപിലോ മുനി:**

എല്ലാ വൃക്ഷങ്ങളിലും വച്ച് ഞാൻ അരയാലാകുന്നു, ദേവർഷികളിൽ നാരദനും, ഗന്ധർവ്വന്മാരിൽ ചിത്രരഥനും, സിദ്ധന്മാരിൽ കപിലമുനിയും ഞാനാകുന്നു.

**27. ഉച്ചൈ:ശ്രവസമശ്വാനാം**
**വിദ്ധി മാമമൃതോദ്ഭവം**
**ഐരാവതം ഗജേന്ദ്രാണാം**
**നരാണാം ച നരാധിപം**

അശ്വങ്ങളിൽ പാലാഴിയിൽ അമൃതിനോടൊപ്പം ഉദ്ഭവിച്ച ഉച്ചൈഃശ്രവസ്സും, ഗജങ്ങളിൽ ഐരാവതവും, നരന്മാരിൽ രാജാവുമാണ് ഞാൻ എന്നറിയുക.

**28. ആയുധാനാമഹം വജ്രം**
**ധേനുനാമസ്മി കാമധുക്**
**പ്രജനശ്ചാസ്മി കന്ദർപ്പഃ**
**സർപ്പാണാമസ്മി വാസുകിഃ**

ഞാൻ ആയുധങ്ങളിൽ വജ്രമാണ്, പശുക്കളിൽ കാമധേനു ഞാനാണ്, സന്താനോപ്തത്തിക്കു ഹേതുവായ കാമദേവനും സർപ്പങ്ങളിൽ വച്ച് വാസുകിയും ഞാനാണ്.

**29. അനന്തശ്ചാസ്മി നാഗാനാം**
**വരുണോ യാദസാമഹം**
**പിതൃണാമര്യമാ ചാസ്മി**
**യമഃ സംയമതാമഹം**

ഞാൻ നാഗങ്ങളിൽ വച്ച് അനന്തനും, ജലജീവികൾക്ക് ജലാധിപതിയായ വരുണനും, പിതൃക്കളിൽ അര്യമാവും, ദണ്ഡനീതി നടത്തുന്നവരിൽ യമരാജനും ആണ്.

**30. പ്രഹ്ലാദശ്ചാസ്മി ദൈത്യാനാം**
**കാലഃ കലയതാമഹം**
**മൃഗാണാം ച മൃഗേന്ദ്രോƒഹം**
**വൈനതേയശ്ച പക്ഷിണാം**

ദൈത്യന്മാരിൽ ഞാൻ പ്രഹ്ലാദനാണ്. കണക്കെടുപ്പുകാരിൽ കാലവും, മൃഗങ്ങളിൽ വച്ച് സിംഹവും, പക്ഷികളിൽ ഗരുഡനും ഞാനാണ്.

**31. പവന: പവതാമസ്മി**
**രാമ: ശസ്ത്രഭൃതാമഹം**
**ഝഷാണാം മകരശ്ചാസ്മി**
**സ്രോതസാമസ്മി ജാഹ്നവീ**

ശുദ്ധീകരിക്കുന്നവരിൽ ഞാൻ കാറ്റാകുന്നു. ആയുധ ധാരികളിൽ ഞാൻ ശ്രീരാമാനാകുന്നു. മത്സ്യങ്ങളിൽ തിമിംഗിലവും നദികളിൽ ഗംഗയും ഞാനാകുന്നു.

**32. സർഗാണാമാദിരന്തശ്ച**
**മധ്യം ചൈവാഹമർജ്ജുന**
**അധ്യാത്മവിദ്യാ വിദ്യാനാം**
**വാദ: പ്രവദതാമഹം.**

ഹേ അർജ്ജുനാ, സർവ്വസൃഷ്ടികളുടേയും ഉത്പ ത്തിയും സ്ഥിതിയും ലയവും ഞാൻ തന്നെയാണ്. വിദ്യ കളിൽ ഞാൻ അദ്ധ്യാത്മവിദ്യയാണ്. തത്ത്വനിർണ്ണയം ചെയ്യുന്നവരുടെ വാദവും ഞാൻ തന്നെയാണ്.

**33. അക്ഷരാണാമകാരോ$f$സ്മി**
**ദ്വന്ദ്വ: സാമാസികസ്യ ച**
**അഹമേവാക്ഷയ: കാലോ**
**ധാതാഹം വിശ്വതോമുഖ:**

അക്ഷരങ്ങളിൽ ഞാൻ അകാരമാകുന്നു. സമാസങ്ങളിൽ ദ്വന്ദ്വസമാസവും ഞാനാണ്. അക്ഷയമായ കാലവും ഞാൻ തന്നെ. വിശ്വതോമുഖനായ ബ്രഹ്മാവും ഞാനാണ്.

**34. മൃത്യു: സർവഹരശ്ചാഹം**
**ഉദ്ഭവശ്ച ഭവിഷ്യതാം**

**കീർത്തി: ശ്രീർവാക്ച നാരീണാം**
**സ്മൃതിർമേധാ ധൃതി: ക്ഷമാ**

എല്ലാറ്റിനെയും നശിപ്പിക്കുന്ന മരണം ഞാനാകുന്നു. ഉണ്ടാകാനിരിക്കുന്നവയുടെ ഉദ്ഭവം ഞാനാണ്. സ്ത്രീ കളുടെ കീർത്തി, ശ്രീ, വാക്ക്, ഓർമ്മശക്തി, ബുദ്ധി, ധൈര്യം, ക്ഷമ എന്നിവയും ഞാൻ ആണ്.

**35. ബൃഹത്സാമ തഥാ സാമ്നാം**
**ഗായത്രീ ഛന്ദസാമഹം**
**മാസാനാം മാർഗ്ഗശീർഷോ$f$ഹം**
**ഋതൂനാം കുസുമാകര:**

സാമവേദഗാനങ്ങളിൽ ബൃഹത്സാമ എന്നറിയപ്പെടുന്ന ഗാനം ഞാനാണ്. ഛന്ദസ്സുകളിൽ ഗായത്രി ഞാനാണ്. മാസങ്ങളിൽ മാർഗ്ഗശീർഷമാസവും ഋതുക്കളിൽ വസന്ത കാലവും ഞാനാണ്.

**36. ദ്യൂതം ഛലയതാമസ്മി**
**തേജസ്തേജസ്വിനാമഹം**
**ജയോ$f$സ്മി വ്യവസായോ$f$സ്മി**
**സത്വം സത്ത്വവതാമഹം**

വഞ്ചിക്കുന്നവർക്കിടയിൽ ഞാൻ ചൂതാട്ടമാകുന്നു. തേജസ്വികളുടെ തേജസ്സും വിജയികളുടെ വിജയവും ഞാൻ തന്നെ. അദ്ധ്വാനശീലരുടെ അദ്ധ്വാനശീലം ഞാനാണ്. സത്തുക്കളുടെ സത്ത്വഗുണം ഞാനാണ്.

**37. വൃഷ്ണീനാം വാസുദേവോ$f$സ്മി**
**പാണ്ഡവാനാം ധനഞ്ജയ:**

**മുനീനാമപ്യഹം വ്യാസ:**
**കവീനാമുശനാ കവി:**

വൃഷ്ണിവംശജന്മാരിൽ ഞാൻ വാസുദേവനാണ്. പാണ്ഡവന്മാരിൽ അർജ്ജുനനും, മുനിമാരിൽ വ്യാസനും, കവികളിൽ ശുക്രാചാര്യനും ഞാൻ തന്നെ.

**38. ദണ്ഡോ ദമയതാമസ്മി**
**നീതിരസ്മി ജിഗീഷതാം**
**മൗനം ചൈവാസ്മി ഗുഹ്യാനാം**
**ജ്ഞാനം ജ്ഞാനവതാമഹം**

ശിക്ഷിക്കുന്നവരുടെ ദണ്ഡം ഞാനാകുന്നു. ജയം ആ ഗ്രഹിക്കുന്നവരുടെ നീതിബോധം ഞാനാകുന്നു. രഹസ്യ ങ്ങൾക്ക് ഞാൻ മൗനം തന്നെ. ജ്ഞാനികളുടെ തത്ത്വ ജ്ഞാനവും ഞാനാണ്.

**39. യച്ചാപി സർവഭൂതാനാം**
**ബീജം തദഹമർജ്ജുന**
**ന തദസ്തി വിനാ യത്സ്യാ–**
**ന്മയാ ഭൂതം ചരാചരം**

ഹേ അർജ്ജുനാ, സർവ്വജീവന്റെയും ഉത്പത്തികാരണ മായ ബീജം ഞാനാണ്. എന്റെ സാന്നിദ്ധ്യം കൂടാതെ ചരമോ അചരമോ ആയ ഒന്നും തന്നെ ഇല്ലേയില്ല.

**40. നാന്തോഽസ്തി മമ ദിവ്യാനാം**
**വിഭൂതീനാം പരന്തപ**
**ഏഷ തൂദ്ദേശത: പ്രോക്തോ**
**വിഭൂതേർവിസ്തരോ മയാ**

ഹേ പരന്തപ, പരമാത്മാവായ എന്റെ ദിവ്യവിഭൂതി കൾക്കവസാനമില്ല. എന്നാൽ പറയപ്പെട്ട ഈ വിവരണം അവയുടെ ചുരുക്കത്തിലുളളതുമാത്രം.

**41. യദ്യദ് വിഭൂതിമത് സത്ത്വം**
**ശ്രീമദുർജ്ജിതമേവ വാ**
**തത്തദേവാവഗച്ഛ ത്വം**
**മമ തേജോംƒശസംഭവം**

ഐശ്വര്യവും, കാന്തിയും, ശക്തിയുമുളള ഏതു വസ്തുക്കളുണ്ടോ, അതെല്ലാം പരമാത്മാവായ എന്റെ തേജസ്സിന്റെ ഒരു അംശം പ്രകടമാക്കുന്നവയെന്ന് നീ വ്യക്തമായി അറിയുക.

**42. അഥവാ ബഹുനൈതേന**
**കിം ജ്ഞാതേന തവാർജ്ജുന**
**വിഷ്ടഭ്യാഹമിദം കൃത്സ്നം**
**ഏകാംശേന സ്ഥിതോ ജഗത്**

ഹേ അർജ്ജുനാ, ഇതെല്ലാം വിശദമായി അറിഞ്ഞതുകൊണ്ട് നിനക്കെന്ത് പ്രയോജനം. എന്റെ യോഗശക്തിയുടെ ഒരംശം കൊണ്ട് മാത്രമാണ് ഈ പ്രപഞ്ചം മുഴുവൻ ഞാൻ ധരിച്ചുനിൽക്കുന്നത് എന്നറിയുക.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പത്താം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 11

# വിശ്വരൂപ ദർശന യോഗം

*അർജ്ജുന ഉവാച*

1. **മദനുഗ്രഹായ പരമം**
**ഗുഹ്യമധ്യാത്മസംജ്ഞിതം**
**യത്ത്വയോക്തം വചസ്തേന**
**മോഹോ്യം വിഗതോ മമ**

***അർജ്ജുനൻ പറഞ്ഞു:*** എന്നെ അനുഗ്രഹിക്കാനായി പരമമായ ലക്ഷ്യം വ്യക്തമാക്കുന്നതും, രഹസ്യവും ആത്മാവിനെ അധികരിച്ചുള്ളതുമായ അങ്ങയുടെ വാക്കുകൾകൊണ്ട് എന്റെ മോഹം നീങ്ങിയിരിക്കുന്നു.

2. **ഭവാപ്യയൗ ഹി ഭൂതാനാം**
**ശ്രുതൗ വിസ്തരശോ മയാ**
**ത്വത്തഃ കമലപത്രാക്ഷ**
**മാഹാത്മ്യമപി ചാവ്യയം**

ഹേ കമലനയനാ, ഭൂതങ്ങളുടെ ഉത്പ്പത്തിലയങ്ങൾ അങ്ങ് സവിസ്തരം പ്രതിപാദിച്ചു. അതുപോലെതന്നെ അങ്ങയുടെ അനശ്വരങ്ങളായ മഹിമകളും.

3. **ഏവമേതദ്യഥാത്ഥ ത്വം**
**ആത്മാനം പരമേശ്വര**

**ദ്രഷ്ടുമിച്ഛാമി തേ രൂപം**
**ഐശ്വരം പുരുഷോത്തമ**

ഹേ പരമേശ്വരാ, അങ്ങ് അങ്ങയെപ്പറ്റി എന്തെല്ലാം പറഞ്ഞുവോ ഞാൻ അത് അങ്ങനെതന്നെ അംഗീകരിക്കുന്നു. ഹേ പുരുഷോത്തമാ, അങ്ങയുടെ ഐശ്വര്യാദി ഗുണങ്ങളോടുകൂടിയ ആ ദിവ്യരൂപം നേരിട്ടുകാണാൻ ഞാൻ ആഗ്രഹിക്കുന്നു.

**4. മന്യസേ യദി തച്ഛക്യം**
**മയാ ദ്രഷ്ടുമിതി പ്രഭോ**
**യോഗേശ്വര തതോ മേ ത്വം**
**ദർശയാത്മാനഽവ്യയം**

ഹേ പ്രഭോ, അങ്ങയുടെ ഈശ്വരരൂപം ഈയുള്ളവന് കാണാൻ കഴിയുമെന്ന് അങ്ങയ്ക്കു തോന്നുന്നു എങ്കിൽ അവ്യയമായ ആ രൂപം പ്രകടമാക്കിയാലും.

*ശ്രീഭഗവാനുവാച*

**5. പശ്യ മേ പാർത്ഥ രൂപാണി**
**ശതശോഽഥ സഹസ്രശഃ**
**നാനാവിധാനി ദിവ്യാനി**
**നാനാവർണാകൃതീനി ച**

***ശ്രീഭഗവാൻ പറഞ്ഞു***: ഹേ പാർത്ഥ, നാനാപ്രകാരത്തിലുള്ള ഗുണഭാവങ്ങൾ നിറഞ്ഞതും നാനാ ആകൃതികളോടുകൂടിയതുമായ ദിവ്യങ്ങളായ എന്റെ നൂറുകണക്കിലും ആയിരക്കണക്കിലും രൂപങ്ങളെ കണ്ടുകൊൾക.

**6. പശ്യാദിത്യാൻ വസൂൻ രുദ്രാൻ**
**അശ്വിനൗ മരുതസ്തഥാ**
**ബഹൂന്യദൃഷ്ടപൂർവാണി**
**പശ്യാശ്ചര്യാണി ഭാരത**

ഹേ ഭാരതാ, ദ്വാദശ ആദിത്യന്മാർ, അഷ്ടവസുക്കൾ, ഏകാദശരുദ്രന്മാർ, അശ്വിനികുമാരന്മാർ, നാല്പത്തി ഒൻപതു മരുത്തുക്കൾ ഇവരെ നീ കണ്ടാലും. ഇതിനു മുൻപ് ഒരിക്കലും കണ്ടിട്ടില്ലാത്ത ആശ്ചര്യങ്ങളായ നിരവധി രൂപങ്ങളെയും നീ ദർശിച്ചാലും.

**7. ഇഹൈകസ്ഥം ജഗത് കൃത്സ്നം**
**പശ്യാദ്യ സചരാചരം**
**മമ ദേഹേ ഗുഡാകേശ**
**യച്ചാന്യദ് ദ്രഷ്ടുമിച്ഛസി**

ഹേ ഗുഡാകേശ, ചരാചരപ്രപഞ്ചം മുഴുവനും, മറ്റെന്തൊക്കെയാണോ നീ കാണാൻ ആഗ്രഹിക്കുന്നത് അവയെല്ലാം, എന്റെ ഈ ദേഹത്തിൽ ഒന്നിച്ചിരിക്കുന്നത് നീ ദർശിച്ചാലും.

**8. ന തു മാം ശക്യസേ ദ്രഷ്ടും**
**അനേനൈവ സ്വചക്ഷുഷാ**
**ദിവ്യം ദദാമി തേ ചക്ഷു:**
**പശ്യ മേ യോഗമൈശ്വരം**

എന്നാൽ നിന്റെ ഈ നേത്രങ്ങൾ കൊണ്ട് നിനക്ക് എന്നെ കാണുവാൻ കഴിയുകയില്ലന്നു തീർച്ച. അതിനാൽ നിനക്കു ദിവ്യങ്ങളായുള്ള നേത്രങ്ങൾ ഞാനിതാ തരുന്നു. അതിലൂടെ എന്റെ ഈശ്വരീയ ശക്തിയെ കണ്ടാലും.

*സഞ്ജയ ഉവാച*

9. **ഏവമുക്ത്വാ തതോ രാജൻ**
**മഹായോഗേശ്വരോ ഹരി:**
**ദർശയാമാസ പാർത്ഥായ**
**പരമം രൂപമൈശ്വരം**

***സഞ്ജയൻ പറഞ്ഞു:*** ഹേ രാജൻ, ഇപ്രകാരം പറഞ്ഞ് മഹായോഗേശ്വരനായ ഹരി തന്റെ പരമമൈശ്വര്യപൂർണ്ണമായ രൂപത്തെ പാർത്ഥനു പ്രകടമാക്കി.

10. **അനേക വക്ത്രനയനം**
**അനേകാദ്ഭുത ദർശനം**
**അനേക ദിവ്യാഭരണം**
**ദിവ്യാനേകോദ്യതായുധം**

11. **ദിവ്യമാലാംബരധരം**
**ദിവ്യഗന്ധാനുലേപനം**
**സർവാശ്ചര്യമയം ദേവം**
**അനന്തം വിശ്വതോമുഖം**

അനവധി മുഖങ്ങൾ, അനേകം കണ്ണുകൾ, അദ്ഭുതകരങ്ങളായ അനേകം ദർശനങ്ങളോടു കൂടിയതും, ദിവ്യങ്ങളായ അനേക ആഭരണങ്ങൾ അണിഞ്ഞതും ദിവ്യങ്ങളായ അനേകം ആയുധങ്ങൾ ഉയർത്തിപ്പിടിച്ചതും, ദിവ്യങ്ങളായ മാലകൾ, വസ്ത്രങ്ങൾ ധരിച്ചതും ദിവ്യങ്ങളായ കുറിക്കൂട്ടുകൾ പൂശിയതും, അത്യാശ്ചര്യപൂർണ്ണവും, ദിവ്യകാന്തിയുള്ളതും അന്തമില്ലാത്തതുമായ ആ രൂപം എല്ലായിടത്തും മുഖത്തോടുകൂടിയതുമായിരുന്നു.

**12. ദിവി സൂര്യസഹസ്രസ്യ**
**ഭവേദ് യുഗപദുത്ഥിതാ**
**യദി ഭാ: സദൃശീ സാ സ്യാദ്**
**ഭാസസ്തസ്യ മഹാത്മന:**

ഒരായിരം സൂര്യന്മാർ പെട്ടെന്നുദിച്ചാൽ ഉണ്ടാകുന്ന ആ പ്രഭാപൂരം – അതുപോലും കഷ്ടിച്ചുമാത്രമേ ആ വിശ്വരൂപത്തിനു തുല്യമായി ഭവിക്കുകയുള്ളൂ.

**13. തത്രൈകസ്ഥം ജഗത് കൃത്സ്നം**
**പ്രവിഭക്തമനേകധാ**
**അപശ്യദ് ദേവദേവസ്യ**
**ശരീരേ പാണ്ഡവസ്തദാ**

വിവിധ രൂപത്തിലുള്ള ഈ ജഗത്ത് മുഴുവനും ആ ദേവദേവന്റെ സ്വരൂപത്തിൽ ഒന്നിച്ചു സ്ഥിതിചെയ്യുന്നതായി അപ്പോൾ അർജ്ജുനൻ കണ്ടു.

**14. തത: സ വിസ്മയാവിഷ്ടോ**
**ഹൃഷ്ടരോമാ ധനഞ്ജയ:**
**പ്രണമ്യ ശിരസാ ദേവം**
**കൃതാഞ്ജലിരഭാഷത**

അപ്പോൾ അദ്ഭുതചകിതനായി, രോമാഞ്ചംകൊണ്ട് പുളകമണിഞ്ഞ അർജ്ജുനൻ നമ്രശിരസ്കനായി ഭഗവാനെ ശിരസാ പ്രണമിച്ചുകൊണ്ട് കൂപ്പുകൈകളോടെ ഇപ്രകാരം പറഞ്ഞു.

*അർജ്ജുന ഉവാച*

**15. പശ്യാമി ദേവാംസ്തവ ദേവ ദേഹേ**
**സർവാംസ്തഥാ ഭൂതവിശേഷസംഘാൻ**

**ബ്രഹ്മാണമീശം കമലാസനസ്ഥം**
**ഋഷീംശ്ച സർവാനുരഗാംശ്ച ദിവ്യാൻ**

***അർജ്ജുനൻ പറഞ്ഞു***: ഹേ ദേവാ, അങ്ങയുടെ ദേഹത്തിൽ സർവ്വദേവന്മാരേയും, സകല ജീവജാലങ്ങളേയും, പ്രപഞ്ചസ്രഷ്ടാവായ അങ്ങയുടെ നാഭിയിൽ നിന്നുദ്ഭവിച്ച പത്മാസനത്തിലിരിക്കുന്ന ബ്രഹ്മദേവനെയും, എല്ലാ ഋഷിമാരേയും, ദിവ്യങ്ങളായ സർപ്പങ്ങളേയും ഞാൻ ദർശിക്കുന്നു.

**16. അനേക ബാഹൂദരവക്ത്രനേത്രം**
**പശ്യാമി ത്വാം സർവതോഽനന്തരൂപം**
**നാന്തം ന മധ്യം ന പുനസ്തവാദിം**
**പശ്യാമി വിശ്വേശ്വര വിശ്വരൂപ**

വിശ്വത്തിന്റെ രൂപം മുഴുവൻ സ്വീകരിച്ചിരിക്കുന്ന ഭഗവാനേ അസംഖ്യം കരങ്ങളും, ഉദരങ്ങളും, മുഖങ്ങളും, കണ്ണുകളും നിറഞ്ഞ സർവ്വത്ര അസംഖ്യരൂപങ്ങൾ കൈകൊണ്ടിരിക്കുന്നവനായി ഞാൻ അങ്ങയെ ദർശിക്കുന്നു. അങ്ങയുടെ ആദിയോ, മദ്ധ്യമോ, അന്തമോ ഞാൻ കാണുന്നില്ല.

**17. കിരീടിനം ഗദിനം ചക്രിണം ച**
**തേജോരാശിം സർവതോ ദീപ്തിമന്തം**
**പശ്യാമി ത്വാം ദുർനിരീക്ഷ്യം സമന്താത്**
**ദീപ്താനലാർക്കദ്യുതിമപ്രമേയം**

കിരീടം, ഗദ, ചക്രായുധം ആദിയായവ ധരിച്ച് എങ്ങും പ്രകാശം പരത്തുന്ന തേജഃപുഞ്ജമായി ജ്വലിക്കുന്ന അഗ്നിയേയും, സൂര്യനേയും പോലെ ആയതിനാൽ ദൃഷ്ടി

ദുർനിരീക്ഷ്യനായി, അപ്രമേയനായി അങ്ങയെ നോക്കുന്നിടത്തെല്ലാം ഞാൻ കാണുന്നു.

**18. ത്വമക്ഷരം പരമം വേദിതവ്യം
ത്വമസ്യ വിശ്വസ്യ പരം നിധാനം
ത്വമവ്യയ: ശാശ്വതധർമ്മഗോപ്താ
സനാതനസ്ത്വം പുരുഷോ മതോ മേ**

അറിയപ്പെടേണ്ട പരമമായ അക്ഷരം അങ്ങാണ്. വിശ്വത്തിന്റ പരമമായ ആശ്രയസ്ഥാനം അങ്ങാണ്. ശാശ്വതധർമ്മത്തിന്റെ സംരക്ഷകനാണവിടുന്ന്. (സദാ ഉണർന്നു വർത്തിച്ച് പ്രകൃതിയെ നിയന്ത്രിക്കുന്ന) സനാതനപുരുഷനാണ് അങ്ങെന്ന് എനിക്കു വ്യക്തമായിരിക്കുന്നു.

**19. അനാദിമധ്യാന്തമനന്തവീര്യം
അനന്തബാഹും ശശിസൂര്യനേത്രം
പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം
സ്വതേജസാ വിശ്വമിദം തപന്തം**

ആദിമദ്ധ്യാന്തരഹിതനായി, അളവറ്റ വീര്യത്തോടുകൂടിയവനായി, അനേകം ബാഹുക്കളും സൂര്യചന്ദ്രന്മാരാകുന്ന നേത്രങ്ങളുമുള്ളവനായി, ജ്വലിക്കുന്ന അഗ്നിയാകുന്ന മുഖത്തോടുകൂടിയവനായി, ഈ പ്രപഞ്ചത്തെ മുഴുവൻ സ്വന്തം തേജസ്സാൽ തപിപ്പിക്കുന്നവനായി ഞാൻ അങ്ങയെ കാണുന്നു.

**20. ദ്യാവാപൃഥിവ്യോരിദമന്തരം ഹി
വ്യാപ്തം ത്വയൈകേന ദിശശ്ച സർവാ:**

**ദൃഷ്ട്വാദ്ഭുതം രൂപമുഗ്രം തവേദം**
**ലോകത്രയം പ്രവ്യഥിതം മഹാത്മൻ**

ആകാശത്തിന്റെയും ഭൂമിയുടെയും ഇടയ്ക്കുള്ള ഭാഗം മുഴുവനും അങ്ങ് നിറഞ്ഞുനില്ക്കുന്നു. എല്ലാ ദിക്കുകളിലും അങ്ങ് നിറഞ്ഞുനിൽക്കുന്നു. വിശ്വരൂപനായ അങ്ങയുടെ ഈ ഭയാനകമായ രൂപം കണ്ടിട്ട് മൂന്നു ലോകവും ഭയന്നുവിറയ്ക്കുന്നു.

**21. അമീ ഹി ത്വാം സുരസംഘാ വിശന്തി**
**കേചിദ് ഭീതാ: പ്രാഞ്ജലയോ ഗൃണന്തി**
**സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസംഘാ:**
**സ്തുവന്തി ത്വാം സ്തുതിഭി: പുഷ്കലാഭി:**

ദേവസമൂഹം ഇതാ അങ്ങയിലേക്കു പ്രവേശിക്കുന്നു. ചിലർ ഭയന്ന് അങ്ങയുടെ നാമാദിമഹിമകൾ ഉരുവിടുന്നു. മഹർഷിമാരുടേയും സിദ്ധന്മാരുടേയും സംഘങ്ങൾ സ്വസ്തിവചനത്തോടു കൂടി ഉത്തമഗീതങ്ങളായ സ്തുതികളാൽ അങ്ങയെ സ്തുതിക്കുന്നു.

**22. രുദ്രാദിത്യാ വസവോ യേ ച സാധ്യാ**
**വിശ്വേƒശ്വിനൗ മരുതശ്ചോഷ്മപാശ്ച**
**ഗന്ധർവയക്ഷാസുരസിദ്ധസംഘാ**
**വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവേ**

ഏകാദശരുദ്രന്മാർ, ദ്വാദശാദിത്യന്മാർ, അഷ്ടവസുക്കൾ, സാദ്ധ്യന്മാർ, വിശ്വേദേവന്മാർ, അശ്വിനീകുമാരന്മാർ, നാല്പത്തിയൊമ്പതു മരുത്തുക്കൾ, പിതൃക്കൾ, ഗന്ധർവ്വന്മാർ, യക്ഷന്മാർ, അസുരന്മാർ, സിദ്ധന്മാർ ഇവരെല്ലാവരും ആശ്ചര്യത്തോടെ അങ്ങയെ നോക്കുന്നു.

**23. രൂപം മഹത് തേ ബഹുവക്ത്രനേത്രം**
**മഹാബാഹോ ബഹുബാഹൂരുപാദം**
**ബഹൂദരം ബഹുദംഷ്ട്രാകരാളം**
**ദൃഷ്ട്വാ ലോകാ: പ്രവ്യഥിതാസ്തഥാഹം**

ഹേ ഭഗവൻ, അങ്ങയുടെ അനേകം മുഖങ്ങൾ, നേത്രങ്ങൾ, ബാഹുക്കൾ, കാലുകൾ, തുടകൾ, ഉദരങ്ങൾ ഇവയോടുകൂടിയുള്ള ഗംഭീരവും ഭയാനകവുമായ രൂപം കണ്ടിട്ട് ലോകം മുഴുവനും ഭയന്നു വിറയ്ക്കുന്നു. എന്റെ അന്തരംഗവും അതുപോലെത്തന്നെ.

**24. നഭ:സ്പൃശം ദീപ്തമനേകവർണം**
**വ്യാത്താനനം ദീപ്തവിശാലനേത്രം**
**ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ**
**ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ**

ആകാശംമുട്ടി വളർന്നുനിൽക്കുന്നവനും തേജസ്സു കൊണ്ട് ജ്വലിച്ചുനിൽക്കുന്നവനും, നാനാവർണ്ണ സമു ജ്ജ്വലനും, വായ് പിളർന്നവനും, ജ്വലിക്കുന്ന വിശാലമായ കണ്ണുകളോടുകൂടിയവനുമായ അങ്ങയെ കണ്ട് ഭയാ കുലചിത്തനായ എനിക്ക് ധൈര്യവും സമാധാനവും പ്രാപിക്കാൻ കഴിയുന്നില്ല.

**25. ദംഷ്ട്രാകരാളാനി ച തേ മുഖാനി**
**ദൃഷ്ട്വൈവ കാലാനലസന്നിഭാനി**
**ദിശോ ന ജാനേ ന ലഭേ ച ശർമ**
**പ്രസീദ ദേവേശ ജഗന്നിവാസ**

ഭയങ്കരങ്ങളായ ദംഷ്ട്രങ്ങളോടുകൂടി പ്രളയകാലാഗ്നി പോലെ ജ്വലിച്ചുനില്ക്കുന്ന അവിടുത്തെ മുഖങ്ങൾകണ്ടിട്ട്

ഞാൻ ദിക്കുകൾപോലുമറിയാത്തവനായിത്തീരുന്നു. എനിക്ക് സ്വസ്ഥതയുമില്ല. ഹേ ജഗദ്വ്യാപിൻ, എന്നിൽ കനിഞ്ഞ് പ്രസന്നനായാലും.

**26. അമീ ച ത്വാം ധൃതരാഷ്ട്രസ്യ പുത്രാ:**
**സർവേ സഹൈവാവനിപാലസംഘൈ:**
**ഭീഷ്മോ ദ്രോണ: സൂതപുത്രസ്തഥാസൗ**
**സഹാസ്മദീയൈരപി യോധമുഖ്യൈ:**

**27. വക്ത്രാണി തേ ത്വരമാണാ വിശന്തി**
**ദംഷ്ട്രാകരാളാനി ഭയാനകാനി**
**കേചിദ്വിലഗ്നാ ദശനാന്തരേഷു**
**സംദൃശ്യന്തേ ചൂർണിതൈരുത്തമാംഗൈ:**

ഈ ധൃതരാഷ്ട്രപുത്രന്മാരെല്ലാവരും, ഭീഷ്മരും, ദ്രോണരും, കർണ്ണനും അതുപോലെ മറ്റ് രാജാക്കന്മാരുടെ കൂട്ടവും ഞങ്ങളുടെ പടനായകന്മാരോടൊപ്പം വളരെ വേഗത്തിൽ ദംഷ്ട്രങ്ങളാൽ ഭയാനകമായിരിക്കുന്ന അങ്ങയുടെ വദനങ്ങളിലേക്ക് പാഞ്ഞുകയറുന്നു. ചിലരാകട്ടെ പല്ലുകളുടെ ഇടയിൽപ്പെട്ട് ഞെരുങ്ങി ശിരസ്സുകൾ പൊടിഞ്ഞ് തകർന്നുപോയവരായും കാണപ്പെടുന്നു.

**28. യഥാ നദീനാം ബഹവോഽംബുവേഗാ:**
**സമുദ്രമേവാഭിമുഖാ ദ്രവന്തി**
**തഥാ തവാമീ നരലോകവീരാ**
**വിശന്തി വക്ത്രാണ്യഭിവിജ്വലന്തി**

പല ദിക്കുകളിൽ നിന്നും വരുന്ന നദീപ്രവാഹങ്ങൾ എപ്രകാരമാണോ സമുദ്രത്തിലേക്ക് അഭിമുഖമായി കുതിക്കുന്നത്, അതുപോലെ മർത്ത്യലോകത്തിലെ ഈ

വീരന്മാരെല്ലാം അങ്ങയുടെ ജ്വലിക്കുന്ന വദനങ്ങളിൽ കട ന്നുകൊണ്ടിരിക്കുന്നു.

**29. യഥാ പ്രദീപ്തം ജ്വലനം പതംഗാ**
**വിശന്തി നാശായ സമൃദ്ധവേഗാ:**
**തഥൈവ നാശായ വിശന്തി ലോകാ–**
**സ്തവാപി വക്ത്രാണി സമൃദ്ധവേഗാ:**

ശലഭങ്ങൾ വിമോഹിരതായി വർദ്ധിച്ച വേഗത്തോടു കൂടി കത്തുന്ന തീയ്യിൽ വീഴുന്നതുപോലെ സ്വന്തം നാശ ത്തിനായി ലോകരെല്ലാം അങ്ങയുടെ മുഖങ്ങളിൽ വർദ്ധിച്ച വേഗത്തിൽ പ്രവേശിക്കുന്നു.

**30. ലേലിഹ്യസേ ഗ്രസമാന: സമന്താത്**
**ലോകാൻ സമഗ്രാൻ വദനൈർജ്വലദ്ഭി:**
**തേജോഭിരാപൂര്യ ജഗത്സമഗ്രം**
**ഭാസസ്തവോഗ്രാ: പ്രതപന്തി വിഷ്ണോ**

ഹേ വിഷ്ണുഭഗവാനേ, ലോകം മുഴുവൻ വിഴു ങ്ങുന്നവനായി ജ്വാലകൾ നിറഞ്ഞ മുഖത്തോടെ അങ്ങു നാലു പാടും നക്കിത്തുടയ്ക്കുന്നു. സർവ്വവ്യാപിയായ അങ്ങ് ഉഗ്രങ്ങളായ കാന്തിപടലങ്ങളാൽ മുഴുവൻ പ്രപഞ്ചത്തെയും തപിപ്പിക്കുന്നതായി കാണുന്നു.

**31. ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ**
**നമോ$f$സ്തു തേ ദേവവര പ്രസീദ**
**വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം**
**ന ഹി പ്രജാനാമി തവ പ്രവൃത്തിം**

ഹേ ദേവശ്രേഷ്ഠാ, ഉഗ്രരൂപിയായ അങ്ങ് ആരാണ് എന്ന് എനിക്കു പറഞ്ഞു തരൂ. അങ്ങേക്ക് പ്രണാമം

ദേവോത്തമാ. എന്നിൽ പ്രസാദിക്കേണമേ, ആദിപുരുഷ നായ അങ്ങ് ആരെന്നറിയാൻ ഞാനാഗ്രഹിക്കുന്നു. അങ്ങ യുടെ പ്രവൃത്തി എന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല.

*ശ്രീഭഗവാനുവാച*

**32. കാലോഽസ്മി ലോകക്ഷയകൃത് പ്രവൃദ്ധോ**
**ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ**
**ഋതേഽപി ത്വാം ന ഭവിഷ്യന്തി സർവേ**
**യേഽവസ്ഥിതാഃ പ്രത്യനീകേഷു യോധാഃ**

***ശ്രീഭഗവാൻ പറഞ്ഞു***: ഞാൻ ഈ ലോകങ്ങളെയെല്ലാം സംഹാരിക്കുന്ന ശക്തനായ കാലമാണ്. ഇവരെയെല്ലാം ഉന്മൂലനം ചെയ്യാൻ എത്തിയതാണ്. നീ നശിപ്പിച്ചില്ലെ ങ്കിൽപ്പോലും ശത്രുപക്ഷത്തിലുള്ള യോദ്ധാക്കളെല്ലാവരും നാശമടയാനുള്ളവരാണ്.

**33. തസ്മാത് ത്വമുത്തിഷ്ഠ യശോ ലഭസ്വ**
**ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം**
**മയൈവൈതേ നിഹതാഃ പൂർവമേവ**
**നിമിത്തമാത്രം ഭവ സവ്യസാചിൻ**

ആയതിനാൽ എഴുനേൽക്കു, യശസ്സു നേടൂ, ശത്രു ക്കളെ കീഴടക്കി സമൃദ്ധമായ ഈ രാജ്യഭോഗങ്ങൾ അനുഭവിക്കൂ. ഈ യോദ്ധാക്കളെയെല്ലാം ഞാൻ നേരത്തെ ത്തന്നെ വധിച്ചതാണ്. ഹേ സവ്യസാചിൻ, നീ ഒരു നിമിത്തം മാത്രമായാൽ മതി.

**34. ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച**
**കർണ്ണം തഥാന്യാനപി യോധവീരാൻ**

**മയാ ഹതാംസ്ത്വം ജഹി മാ വ്യഥിഷ്ഠാ**
**യുദ്ധ്യസ്വ ജേതാസി രണേ സപത്നാൻ**

ദ്രോണർ, ഭീഷ്മർ, ജയദ്രഥൻ, കർണ്ണൻ അതുപോലെ മറ്റു വീരന്മാർ ഇവരെയെല്ലാം നേരത്തെതന്നെ ഞാൻ വധിച്ചതാണ്. യുദ്ധത്തിൽ നീ ഇവരെ വധിക്കുക. വ്യസനം കളയൂ, യുദ്ധം ചെയ്ത് നിന്റെ ശത്രുക്കളെ നീ ജയിക്കും തീർച്ച.

*സഞ്ജയ ഉവാച*

**35. ഏതത് ശ്രുത്വാ വചനം കേശവസ്യ**
**കൃതാഞ്ജലിർവേപമാന: കിരീടീ**
**നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം**
**സഗദ്ഗദം ഭീതഭീത: പ്രണമ്യ**

***സജ്ഞയൻ പറഞ്ഞു***: കേശവന്റെ ഈ വാക്കുകൾ കേട്ട അർജ്ജുനൻ വിറച്ചു കൈകൂപ്പി നമസ്ക്കരിച്ച്, ഭയന്ന് വീണ്ടും വീണ്ടും വണങ്ങി ഗദ്ഗദകണ്ഠനായി പിന്നെയും പറഞ്ഞു.

**36.** *അർജ്ജുന ഉവാച*

**സ്ഥാനേ ഹൃഷീകേശ തവ പ്രകീർത്ത്യാ**
**ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച**
**രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി**
**സർവേ നമസ്യന്തി ച സിദ്ധസംഘാ:**

***അർജ്ജുനൻ പറഞ്ഞു***: ഹേ ഹൃഷീകേശ, അങ്ങയെ പ്രകീർത്തിക്കുന്നതുകൊണ്ട് ലോകം സന്തോഷിക്കുകയും സുഖിക്കുകയും ചെയ്യുന്നു. അത് യുക്തം തന്നെ. രാക്ഷ

സന്മാർ ഭയത്താൽ നാലുപാടും ഓടിമറയുന്നു. സിദ്ധ സംഘങ്ങൾ അങ്ങയെ താണുവണങ്ങുന്നു.

**37. കസ്മാച്ച തേ ന നമേരൻ മഹാത്മൻ**
**ഗരീയസേ ബ്രഹ്മണോഽപ്യാദികർത്രേ**
**അനന്ത ദേവേശ ജഗന്നിവാസ**
**ത്വമക്ഷരം സദസത് തത്പരം യത്**

ഹേ മഹാത്മൻ, ബ്രഹ്മാവിന്റെയും ആദികാരണവും മഹാത്മാക്കളിൽ വച്ച് മഹാത്മാവുമായ അങ്ങയെ അവരെങ്ങനെയാണ് നമസ്ക്കരിക്കാതിരിക്കുക! ഹേ അനന്ത, ദേവേശ, ജഗന്നിവാസ, സത്യമായതും അങ്ങുതന്നെ. അസത്തും അങ്ങുതന്നെ. അതിനപ്പുറം എന്തെങ്കിലുമുണ്ടോ, അതും അങ്ങാണ്.

**38. ത്വാമാദിദേവ: പുരുഷ: പുരാണ–**
**സ്ത്വമസ്യ വിശ്വസ്യ പരം നിധാനം**
**വേത്താസി വേദ്യം ച പരം ച ധാമ**
**ത്വയാ തതം വിശ്വമനന്തരൂപ**

അങ്ങാണ് ആദിദേവൻ, അങ്ങാണ് പുരാണ പുരുഷൻ, അങ്ങാണ് ജഗത്തിന്റെ ആശ്രയസ്ഥാനം. എല്ലാം അറിയുന്നവനും, അറിയപ്പെടേണ്ടവനും, എല്ലാറ്റിന്റെയും ഉറവിടവും അങ്ങുമാത്രമാണ്. ഈ പ്രപഞ്ചം മുഴുവൻ അങ്ങു നിറഞ്ഞു വിളങ്ങുന്നു.

**39. വായുർയമോഽഗ്നിർവരുണ: ശശാങ്ക:**
**പ്രജാപതിസ്ത്വം പ്രപിതാമഹശ്ച**
**നമോ നമസ്തേഽസ്തു സഹസ്രകൃത്വ:**
**പുനശ്ച ഭൂയോഽപി നമോ നമസ്തേ**

വായുവും യമനും അഗ്നിയും വരുണനും ചന്ദ്രനും ബ്രഹ്മാവും, ബ്രഹ്മാവിന്റെ പിതാവും അങ്ങാണ്. വിശ്വരൂപനായ അങ്ങേക്കു നമസ്ക്കാരം. ആയിരമായിരം നമസ്ക്കാരം. വീണ്ടും വീണ്ടും നമസ്ക്കാരം.

**40. നമ: പുരസ്താദഥ പൃഷ്ഠതസ്തേ**
**നമോസ്തു തേ സർവത ഏവ സർവ**
**അനന്തവീര്യാമിതവിക്രമസ്ത്വം**
**സർവം സമാപ്നോഷി തതോ/സി സർവ:**

ഹേ ഭഗവാനേ, അല്ലയോ സർവ്വാത്മാവേ, അങ്ങയ്ക്കു മുൻപിലും പിറകിലും നമസ്ക്കാരം. എല്ലാ ഭാഗത്തും അങ്ങേക്കെന്റെ പ്രണാമങ്ങൾ. അതിരില്ലാത്ത ശക്തികൾക്ക് ഉടമയും അമിത വിക്രമനുമാണ് അങ്ങ്. സർവ്വ വ്യാപിയുമാണങ്ങ്; അതിനാൽ എല്ലാം അങ്ങു തന്നെ.

**41. സഖേതി മത്വാ പ്രസഭം യദുക്തം**
**ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേതി**
**അജാനതാ മഹിമാനം തവേദം**
**മയാ പ്രമാദാത് പ്രണയേന വാപി**

**42. യച്ചാവഹാസാർത്ഥമസത്കൃതോ/സി**
**വിഹാരശയ്യാസനഭോജനേഷു**
**ഏകോ/ഥവാപ്യച്യുത തത് സമക്ഷം**
**തത് ക്ഷാമയേ ത്വാമഹമപ്രമേയം**

ഹേ ഭഗവൻ, അങ്ങയുടെ ഈ മഹത്വമറിയാതെ കൂട്ടുകാരനെന്നു കരുതി, അജ്ഞതകൊണ്ടും സൗഹൃദം കൊണ്ടും ഹേ കൃഷ്ണാ, ഹേ യാദവാ, ഹേ സഖേ എന്നൊക്കെ അനാദരബുദ്ധിയോടെ ഞാൻ പറഞ്ഞു

പോയിട്ടുണ്ട്. അതുപോലെ കളിക്കുമ്പോഴും കിടക്കുമ്പോഴും ഇരിക്കുമ്പോഴും ഭക്ഷിക്കുമ്പോഴും ഒറ്റക്കും കൂട്ടുകാർ കൂടുമ്പോഴുമൊക്കെ പരിഹാസോക്തികളാൽ ഞാൻ അനാദരം കാട്ടിയുട്ടുണ്ട്. ഇതിനെല്ലാം അനന്ത മഹാത്മാവായ അങ്ങയോട് മാപ്പിരക്കുന്നു.

**43. പിതാസി ലോകസ്യ ചരാചരസ്യ**
**ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ**
**ന ത്വത്സമോ$f$സ്ത്യഭ്യധികഃ കുതോ$f$ന്യോ**
**ലോകത്രയേ$f$പ്യപ്രതിമപ്രഭാവ**

അങ്ങ് ഈ ചരാചരപ്രപഞ്ചത്തിന്റെ പിതാവാണ്, അങ്ങ് ഈ ലോകത്തിന് പൂജ്യനും, ശ്രേഷ്ഠനുമായ ഗുരുവാണ്. അതുല്യമായ പ്രഭാവത്തോടു കൂടിയവനേ, അങ്ങക്കു സമനായോ, തുല്ല്യനായോ ഈ മൂന്നൂ ലോകങ്ങളിലും ആരുമില്ല. പിന്നെ അങ്ങയെക്കാൾ ശ്രേഷ്ഠനായ ആരാണ് ഉണ്ടാവുന്നത്!

**44. തസ്മാത്പ്രണമ്യ പ്രണിധായ കായം**
**പ്രസാദയേ ത്വാമഹമീശമീഡ്യം**
**പിതേവ പുത്രസ്യ സഖേവ സഖ്യുഃ**
**പ്രിയഃ പ്രിയായാർഹസി ദേവ സോഢും**

ആയതിനാൽ ഹേ ദേവദേവാ, സർവ്വേശനും, പൂജ്യനുമായ അങ്ങയുടെ പാദങ്ങളിൽ ഞാൻ സാഷ്ടാംഗം നമസ്ക്കരിക്കുന്നു. അങ്ങു കനിഞ്ഞാലും. പിതാവ് പുത്രൻേറയും, സ്നേഹിതൻ സ്നേഹിതൻേറയും, ഭർത്താവ് ഭാര്യയുടേയും അപരാധങ്ങൾ ക്ഷമിക്കുന്നതു പോലെ അങ്ങ് എന്റെ സകല തെറ്റുകളും ക്ഷമിക്കേണമേ.

**45. അദൃഷ്ടപൂർവ്വം ഹൃഷിതോ/സ്മി ദൃഷ്ട്വാ**
**ഭയേന ച പ്രവ്യഥിതം മനോ മേ**
**തദേവ മേ ദർശയ ദേവ രൂപം**
**പ്രസീദ ദേവേശ ജഗന്നിവാസ**

മുൻപൊരിക്കലും കണ്ടിട്ടില്ലാത്ത അങ്ങയുടെ ഈ രൂപം കണ്ടിട്ട് ഞാൻ ആനന്ദഭരിതനായി. എന്നാൽ എന്റെ മനസ്സ് ഭയചകിതമായിരിക്കുന്നു. അതുകൊണ്ട് ഭഗവാനേ, അങ്ങയുടെ ആ വിഷ്ണുരൂപം ദയവായി എനിക്കുകാട്ടിത്തരുക. ദേവാദിദേവാ, ജഗദീശ്വരാ പ്രസാദിച്ചാലും.

**46. കിരീടിനം ഗദിനം ചക്രഹസ്തം**
**ഇച്ഛാമി ത്വാം ദ്രഷ്ടുമഹം തഥൈവ**
**തേനൈവ രൂപേണ ചതുർഭുജേന**
**സഹസ്രബാഹോ ഭവ വിശ്വമൂർത്തേ**

മുൻപിലത്തെപോലെ അങ്ങയെ കിരീടം വച്ച്നായും, ഗദ, ചക്രം എന്നിവ കൈകളിൽ ഏന്തിയവനായി കാണാൻ ഞാൻ ആഗ്രഹിക്കുന്നു. ഹേ വിശ്വരൂപാ, സഹസ്രബാഹോ, ചതുർഭുജരൂപത്തിൽ വീണ്ടും പ്രത്യക്ഷനായാലും.

*ശ്രീഭഗവാനുവാച*

**47. മയാ പ്രസന്നേന തവാർജുനേദം**
**രൂപം പരം ദർശിതാമാത്മയോഗാത്**
**തേജോമയം വിശ്വമനന്തമാദ്യം**
**യന്മേ ത്വദന്യേന ന ദൃഷ്ടപൂർവം**

***ശ്രീഭഗവാൻ പറഞ്ഞു***: ഹേ അർജ്ജുനാ, നിന്നിൽ ഞാൻ സന്തുഷ്ടനായി. തേജോമയവും അനാദിയുമായ ഈ

വിശ്വരൂപം എന്റെ യോഗശക്തികൊണ്ട് നിനക്ക് പ്രകടമാക്കി. നീയല്ലാതെ ആരും മുൻപ് ഒരിക്കലും ഇതു കണ്ടിട്ടില്ല.

**48. ന വേദയജ്ഞാധ്യയനൈർന്നദാനൈഃ**
**ന ച ക്രിയാഭിർ ന തപോഭിരുഗ്രൈഃ**
**ഏവംരൂപഃ ശക്യ അഹം നൃലോകേ**
**ദ്രഷ്ടും ത്വദന്യേന കുരുപ്രവീര**

ഹേ കുരുപ്രവീര, മർത്ത്യലോകത്തിൽ നിനക്കല്ലാതെ മറ്റൊരുവനും വേദാദ്ധ്യായനാദികൾ കൊണ്ടോ, യജ്ഞം കൊണ്ടോ ദാനങ്ങൾ കൊണ്ടോ, കർമ്മങ്ങൾ കൊണ്ടോ ഉഗ്രമായ തപസ്സനുഷഠിച്ചതുകൊണ്ടോ ഈ രുപംകാണാൻ സാദ്ധ്യമല്ല.

**49. മാ തേ വ്യഥാ മാ ച വിമൂഢഭാവോ**
**ദൃഷ്ട്വാ രൂപം ഘോരമീദൃങ്മമേദം**
**വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം**
**തദേവ മേ രൂപമിദം പ്രപശ്യ**

എന്റെ ഭയാനകമായ ഈ വിശ്വരൂപം കണ്ട് നീ അസ്വസ്ഥചിത്തനാകേണ്ട. മൗഢ്യം വെടിഞ്ഞ്, ഭയമെല്ലാം കളഞ്ഞ്, മനസ്സു തെളിഞ്ഞ് നീ മുൻപു കണ്ടിരുന്ന രൂപം ഇതാ കണ്ടുകൊൾക.

*സഞ്ജയ ഉവാച*

**50. ഇത്യർജ്ജുനം വാസുദേവസ്തഥോക്ത്വാ**
**സ്വകം രൂപം ദർശയാമാസ ഭൂയഃ**
**ആശ്വാസയാമാസ ച ഭീതമേനം**
**ഭൂത്വാ പുനഃ സൗമ്യവപുർമഹാത്മാ**

***സഞ്ജയൻ പറഞ്ഞു***: ഇപ്രകാരം പറഞ്ഞിട്ട് ഭഗവാൻ വാസുദേവൻ തന്റെ രൂപം മുൻപുണ്ടായിരുന്നതുപോലെ അർജ്ജുനനു പ്രകടമാക്കി, എന്നിട്ട് ആ മഹാത്മാവ് ഭയപ്പെട്ടുനിന്നിരുന്ന അർജ്ജുനനെ സൗമ്യശരീരനായി സമാശ്വാസിപ്പിച്ചു.

*അർജ്ജുന ഉവാച*

**51. ദൃഷ്ട്വേദം മാനുഷം രൂപം**
**തവ സൗമ്യം ജനാർദ്ദന**
**ഇദാനീമസ്മി സംവൃത്തഃ**
**സചേതാഃ പ്രകൃതിം ഗതഃ**

***അർജ്ജുനൻ പറഞ്ഞു***: ഹേ ജനാർദ്ദനാ, അങ്ങയുടെ സൗമ്യമായ മാനുഷരൂപം കണ്ട് ഞാൻ ശാന്തഹൃദയനായി. എന്റെ യഥാർത്ഥ അവസ്ഥ എനിക്ക് ലഭിച്ചിരിക്കുന്നു.

*ശ്രീഭഗവാനുവാച*

**52. സുദുർദർശമിദം രൂപം**
**ദൃഷ്ടവാനസി യന്മമ**
**ദേവാ അപ്യസ്യ രൂപസ്യ**
**നിത്യം ദർശനകാംക്ഷിണഃ**

***ശ്രീഭഗവാൻ പറഞ്ഞു:*** നീ കണ്ട എന്റെ വിശ്വരൂപം കാണാൻ കഴിയുന്നത് അത്യധികം പ്രയാസമുള്ളതാണ്. ദേവന്മാർപോലും ഈ രൂപത്തിന്റെ ദർശനകാംക്ഷികളാണ്.

**53. നാഹം വേദൈർന തപസാ**
**ന ദാനേന ന ചേജ്യയാ**
**ശക്യ ഏവംവിധോ ദ്രഷ്ടും**
**ദൃഷ്ടവാനസി മാം യഥാ**

വിശ്വരൂപനായ എന്നെ നീ ദർശിച്ചപ്രകാരം എന്നെ കാണുന്നതിന് വേദാദ്ധ്യായനങ്ങൾ കൊണ്ടോ, തപസ്സു കൊണ്ടോ, ദാനം കൊണ്ടോ, യാഗങ്ങളാലോ സാദ്ധ്യമല്ല.

**54. ഭക്ത്യാ ത്വനന്യയാ ശക്യ**
**അഹമേവംവിധോഽർജ്ജുന**
**ജ്ഞാതും ദ്രഷ്ടും ച തത്ത്വേന**
**പ്രവേഷ്ടും ച പരന്തപ**

ഹേ അർജ്ജുനാ, ഹേ പരംതപാ, നീ കണ്ടതുപോലെയുള്ള വിശ്വരൂപനായ എന്നെ അനന്യഭക്തികൊണ്ട് അറിയാനും കാണാനും, എന്നിൽ പ്രവേശിച്ച് ഏകീഭവിക്കാനും കഴിയുന്നതാണ്.

**55. മത്കർമ്മകൃൻമത്പരമോ**
**മദ്ഭക്ത: സംഗവർജ്ജിത:**
**നിർവൈര: സർവഭൂതേഷു**
**യ: സ മാമേതി പാണ്ഡവ**

കർമ്മങ്ങളെല്ലാം എന്നിൽ അർപ്പിച്ച്, എന്നെ പ്രാപിക്കേണ്ടത് പരമമായ ജീവിതലക്ഷ്യമാക്കി, ഒന്നിലും ആസക്തിയില്ലാതെയും, ഒരു പ്രാണിയോടും വൈരമില്ലാതെയും സർവ്വത്ര എന്നെ കണ്ടുകൊണ്ടു ഭജിക്കുന്ന ഭക്തൻ എന്നെ പ്രാപിക്കുന്നു.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പതിനൊന്നാം അദ്ധ്യായം സമാപ്തം*

# അദ്ധ്യായം 12

# ഭക്തി യോഗം

*അർജ്ജുന ഉവാച*

1. **ഏവം സതതയുക്താ യേ**
**ഭക്താസ്ത്വാം പര്യുപാസതേ**
**യേ ചാപ്യക്ഷരമവ്യക്തം**
**തേഷാം കേ യോഗവിത്തമാ:**

***അർജ്ജുനൻ പറഞ്ഞു:*** മുൻപു പറഞ്ഞ വിധത്തിൽ അങ്ങയിൽ സദാ പരിപൂർണ്ണമായ ഭക്തിയോടെ ഭക്തർ സഗുണരൂപത്തിൽ അങ്ങയെ ഉപാസിക്കുന്നു. മറ്റു ചിലർ നിർഗുണവും നിരാകാരവും നിത്യവുമായ ബ്രഹ്മത്തെ ഉപാസിക്കുന്നു. ഇവരിൽ ആരാണ് യോഗിശ്രേഷ്ഠന്മാർ?

*ശ്രീഭഗവാനുവാച*

2. **മയ്യാവേശ്യ മനോ യേ മാം**
**നിത്യയുക്താ ഉപാസതേ**
**ശ്രദ്ധയാ പരയോപേതാ–**
**സ്തേ മേ യുക്തതമാ മതാ:**

***ശ്രീഭഗവാൻ പറഞ്ഞു***: പരമമായ ശ്രദ്ധയോടെ മനസ്സിനെ പൂർണ്ണമായി ഉറപ്പിച്ച്, ഭഗവത്പ്രാപ്തി ലക്ഷ്യമാക്കി നിരന്തരം സ്മരണയോടെ എന്നെ ഉപാസിക്കുന്നവർ ഉത്തമയോഗികൾ തന്നെയാണ്.

3. **യേ ത്വക്ഷരമനിർദ്ദേശ്യം**
**അവ്യക്തം പര്യുപാസതേ**
**സർവത്രഗമചിന്ത്യം ച**
**കൂടസ്ഥമചലം ധ്രുവം**

4. **സംനിയമ്യേന്ദ്രിയഗ്രാമം**
**സർവ്വത്ര സമബുദ്ധയ:**
**തേ പ്രാപ്നുവന്തി മാമേവ**
**സർവഭൂതഹിതേ രതാ:**

ഇന്ദ്രിയങ്ങളെ പൂർണ്ണമായി നിയന്ത്രിച്ച് സകലതിലും സമഭാവനയോടെ, സർവ്വജീവികളുടേയും ഹിതത്തിൽ തത്പരരായി, ഇന്ദ്രിയവേദ്യമല്ലാത്തതും, മനസ്സുകൊണ്ട് ചിന്തിച്ചറിയാൻ സാധിക്കാത്തതുമായ, സർവ്വവ്യാപിയും, അചിന്ത്യവും, അനശ്വരവും, അനിർവചനീയവും, അവ്യക്തവുമായ ബ്രഹ്മത്തെ ഉപാസിക്കുന്നവരും എന്നെത്തന്നെ പ്രാപിക്കുന്നു.

5. **ക്ലേശോഽധികതരസ്തേഷാം**
**അവ്യക്താസക്തചേതസാം**
**അവ്യക്താ ഹി ഗതിർദു:ഖം**
**ദേഹവദ്ഭിരവാപ്യതേ**

മനസ്സിനും ഇന്ദ്രിയങ്ങൾക്കും അപ്പുറമുള്ള നിർഗുണ ബ്രഹ്മത്തെ ഉപാസിക്കാൻ പ്രയാസമുള്ള കാര്യമാണ്. കാരണം ദേഹാഭിമാനികൾക്ക് കഷ്ടപ്പാടോടുകൂടിയ അവ്യക്തോപാസന എളുപ്പമല്ല.

6. **യേ തു സർവാണി കർമ്മാണി**
**മയി സംന്യസ്യ മത്പരാ:**

**അനന്യേനൈവ യോഗേന**
**മാം ധ്യായന്ത ഉപാസതേ**

**7. തേഷാമഹം സമുദ്ധർത്താ**
**മൃത്യുസംസാരസാഗരാത്**
**ഭവാമി ന ചിരാത് പാർത്ഥ**
**മയ്യാവേശിതചേതസാം**

ഹേ പാർത്ഥാ, സകലകർമ്മങ്ങളേയും എന്നിലർപ്പിച്ച് പരമാത്മപ്രാപ്തി പരമലക്ഷ്യമായി കരുതി, മറ്റൊന്നിലും മനസ്സ് ചെന്നു പറ്റാതെ, എന്നെത്തന്നെ ധ്യാനിക്കുകയും ഉപാസിക്കുകയും ചെയ്യുന്നവരെ ജനനമരണരൂപമായ ഈ സംസാരസാഗരത്തിൽ നിന്ന് ഞാൻ താമസമില്ലാതെ സമുദ്ധരിക്കുന്നതാണ്.

**8. മയ്യേവ മന ആധത്സ്വ**
**മയി ബുദ്ധിം നിവേശയ**
**നിവസിഷ്യസി മയ്യേവ**
**അത ഊർദ്ധ്വം ന സംശയ:**

എന്നിൽത്തന്നെ മനസ്സുറപ്പിക്കുക, ബുദ്ധിയെ എന്നിൽ പ്രവേശിപ്പിക്കുക. എന്നാൽ നീ മേലിൽ എന്നിൽത്തന്നെ വസിക്കും. ഇതിൽ സംശയം വേണ്ട.

**9. അഥ ചിത്തം സമാധാതും**
**ന ശക്നോഷി മയി സ്ഥിരം**
**അഭ്യാസയോഗേന തതോ**
**മാമിച്ഛാപ്തും ധനഞ്ജയ**

ഹേ ധനഞ്ജയ, മനസ്സിനെ എന്നിൽത്തന്നെ ഉറപ്പിക്കാനായി നീ ശക്തനാകുന്നില്ലെങ്കിൽ അഭ്യാസയോഗം ശീലിച്ച് എന്നെ പ്രാപിക്കാൻ ഇച്ഛിക്കുക.

**10. അഭ്യാസേഽപ്യസമർഥോഽസി
മത് കർമ്മപരമോ ഭവ
മദർഥമപി കർമ്മാണി
കുർവൻ സിദ്ധിമവാപ്സ്യസി**

അഭ്യാസത്തിലും നീ സമർത്ഥനല്ലെങ്കിൽ, എനിക്കുവേണ്ടി കർമ്മങ്ങൾ ചെയ്യുന്നവനായിത്തീരുക. എനിക്കുവേണ്ടി കർമ്മങ്ങളനുഷ്ഠിച്ചാലും നീ സിദ്ധിയെ പ്രാപിക്കും.

**11. അഥൈതദപ്യശക്തോഽസി
കർത്തും മദ്യോഗമാശ്രിത:
സർവകർമ്മഫലത്യാഗം
തത: കുരു യതാത്മവാൻ**

എന്നെ സാക്ഷാത്കരിക്കാനുളള മാർഗ്ഗത്തിൽ ഇതു പോലും അനുഷ്ഠിക്കുന്നതിന് നിനക്കു സാധിക്കുന്നില്ലെങ്കിൽ, മനസ്സിനെ നിയന്ത്രിച്ച് എല്ലാ കർമ്മങ്ങളുടെയും ഫലത്തെ ത്യജിക്കാൻ യത്നിക്കു.

**12. ശ്രേയോ ഹി ജ്ഞാനമഭ്യാസാത്
ജ്ഞാനാദ്ധ്യാനം വിശിഷ്യതേ
ധ്യാനാത് കർമ്മഫലത്യാഗ–
സ്ത്യാഗാച്ഛാന്തിരനന്തരം**

അഭ്യാസത്തേക്കാൾ ജ്ഞാനം ശ്രേഷ്ഠമാണ്. ജ്ഞാനത്തേക്കാൾ ധ്യാനം വിശിഷ്ടമാണ്. ധ്യാനത്തേക്കാൾ ഉത്തമമാണ് സർവ്വകർമ്മഫലത്യാഗം. സർവ്വകർമ്മങ്ങളു

ടെയും ഫലം ത്യജിക്കുന്നതിലൂടെ ശാന്തി അനുഭവിക്കുന്നു.

**13. അദ്വേഷ്ടാ സർവഭൂതാനാം**
**മൈത്ര: കരുണ ഏവ ച**
**നിർമ്മമോ നിരഹങ്കാര:**
**സമദു:ഖസുഖ: ക്ഷമീ.**
**14. സന്തുഷ്ട: സതതം യോഗീ**
**യതാത്മാ ദൃഢനിശ്ചയ:**
**മയ്യർപ്പിതമനോബുദ്ധിർ**
**യോ മദ് ഭക്ത: സ മേ പ്രിയ:**

എല്ലാ ജീവികളോടും ദ്വേഷമില്ലാതെ, സ്നേഹഭാവത്തിൽ വർത്തിക്കുന്നവനും, ക്ലേശിക്കുന്നവരിലെല്ലാം കാരുണ്യമുളളവനും, ഒന്നിനോടും മമതാബന്ധം പുലർത്താത്തവനും, ഞാനെന്നഭാവം വെടിഞ്ഞവനും, സുഖത്തിലും ദു:ഖത്തിലും സമഭാവന പുലർത്തുന്നവനും, എന്തും സഹിക്കുന്നവനും ഏതു സാഹചര്യത്തിലും മനസ്സന്തുഷ്ടി പുലർത്തുന്നവനും, മനസ്സിനെ എന്നിൽത്തന്നെ ഏകാഗ്രപ്പെടുത്തിയവനും, ആത്മനിയന്ത്രണമുളളവനും, ദൃഢനിശ്ചയനും മനസ്സും ബുദ്ധിയും എന്നിൽ അർപ്പിച്ചവനും, എന്നെത്തന്നെ സദാ ആശ്രയിക്കുന്നവനുമായ ഭക്തൻ എനിക്ക് പ്രിയപ്പെട്ടവനാകുന്നു.

**15. യസ്മാന്നോദ്വിജതേ ലോകോ**
**ലോകാന്നോദ്വിജതേ ച യ:**
**ഹർഷാമർഷഭയോദ്വേഗൈർ**
**മുക്തോ യ: സ ച മേ പ്രിയ:**

ആർക്കും ഒരു തരത്തിലും ഭയത്തിന് ഇടവരുത്താത്തവനും, ആരാലും വ്യാകുലനായി തീരാത്തവനും, സന്തോഷം, വെറുപ്പ്, ഭയം, ഉദ്വേഗം എന്നിവയിൽ നിന്ന് സദാ വിട്ടുനില്ക്കുന്നവനുമായ ഭക്തൻ എനിക്കു പ്രിയപ്പെട്ടവനാണ്.

**16. അനപേക്ഷ: ശുചിർദ്ദക്ഷ**
**ഉദാസീനോ ഗതവ്യഥ:**
**സർവാരംഭപരിത്യാഗീ**
**യോ മദ്ഭക്ത: സ മേ പ്രിയ:**

ഒന്നിലും ആഗ്രഹമില്ലാത്തവനും, ബാഹ്യമായും ആന്തരികമായും കളങ്കമില്ലാത്തവനും, കൃത്യനിഷ്ഠനും, ഒന്നിലും പക്ഷപാതമില്ലാത്തവനും, മനഃക്ലേശം വെടിഞ്ഞവനും, എല്ലാ കർമ്മങ്ങളുടേയും കർത്തൃത്വഭാവം വെടിഞ്ഞവനുമായ എന്റെ ഭക്തൻ എനിക്കു പ്രിയപ്പെട്ടവനാണ്.

**17. യോ ന ഹൃഷ്യതി ന ദ്വേഷ്ടി**
**ന ശോചതി ന കാങ്ക്ഷതി**
**ശുഭാശുഭപരിത്യാഗീ**
**ഭക്തിമാൻ യ: സ മേ പ്രിയ:**

സന്തോഷിക്കുകയോ, ദ്വേഷിക്കുകയോ, ദു:ഖിക്കുകയോ ഒന്നും അഗ്രഹിക്കുകയോ ചെയ്യാതെ ശുഭവും അശുഭവുമായ കർമ്മങ്ങളെ ഉപേക്ഷിച്ചിരിക്കുന്ന ഭക്തൻ എനിക്കു പ്രിയപ്പെട്ടവനാകുന്നു.

**18. സമ: ശത്രൗ ച മിത്രേ ച**
**തഥാ മാനാപമാനയോ:**

**ശീതോഷ്ണസുഖദു:ഖേഷു**
**സമ: സംഗവിവർജ്ജിത:**
**19. തുല്യനിന്ദാസ്തുതിർമൗനീ**
**സന്തുഷ്ടോ യേനകേനചിത്**
**അനികേത: സ്ഥിരമതിർ**
**ഭക്തിമാൻ മേ പ്രിയോ നര:**

ശത്രുവിലും മിത്രത്തിലും, അതുപോലെ മാനത്തിലും അപമാനത്തിലും, ശീതത്തിലും ഉഷ്ണത്തിലും, സുഖത്തിലും ദു:ഖത്തിലും സമഭാവനയോടെ, ഒന്നിനോടും ആസക്തിയില്ലാതെ, നിന്ദയിലും സ്തുതി യിലും ഒരേപോലെ വർത്തിക്കുന്നവനും, സങ്കല്പവും സംഭാഷണവും ചുരുക്കി, യാദൃച്ഛികമായി എന്തുകിട്ടു ന്നുവോ അതിൽ തൃപ്തനും, ഒരിക്കലും ഒരിടത്തും സ്ഥിരമായി വസിക്കാത്തവനും, എന്നിൽത്തന്നെ ചിത്തത്തെ ഉറപ്പിച്ചവനും, ഭക്തിമാനുമായ മനുഷ്യൻ എനിക്കു പ്രിയപ്പെട്ടവനാകുന്നു.

**20. യേ തു ധർമ്മ്യാമൃതമിദം**
**യഥോക്തം പര്യുപാസതേ**
**ശ്രദ്ദധാനാ മത്പരമാ**
**ഭക്താസ്തേഽതീവ മേ പ്രിയാ:**

മേൽപ്പറഞ്ഞ ധർമ്മാമൃതം നിറഞ്ഞ ഉപദേശം ശ്രദ്ധിച്ച്, എന്നിൽ പൂർണ്ണവിശ്വാസത്തോടെ എന്നെത്തന്നെ പരമല ക്ഷ്യവുമാക്കി അനുഷ്ഠിക്കുന്നവരൊക്കെ എനിക്കു അത്യന്തം പ്രിയപ്പെട്ടവരാണ്.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പന്ത്രണ്ടാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 13

# ക്ഷേത്ര ക്ഷേത്രജ്ഞ വിഭാഗ യോഗം

*ശ്രീഭഗവാനുവാച*

1. **ഇദം ശരീരം കൗന്തേയ**
**ക്ഷേത്രമിത്യഭിധീയതേ**
**ഏതദ് യോ വേത്തി തം പ്രാഹു:**
**ക്ഷേത്രജ്ഞ ഇതി തദ്വിദ:**

***ശ്രീഭഗവാൻ പറഞ്ഞു:*** ഹേ കൗന്തേയ, ഈ ശരീരം ക്ഷേത്രമെന്നറിയപ്പെടുന്നു. ഇതിനെ അറിയുന്നയാളാണ് ക്ഷേത്രജ്ഞൻ എന്ന് തത്ത്വമറിഞ്ഞവർ പറയുന്നു.

2. **ക്ഷേത്രജ്ഞം ചാപി മാം വിദ്ധി**
**സർവ ക്ഷേത്രേഷു ഭാരത**
**ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം**
**യത്തത് ജ്ഞാനം മതം മമ**

ഹേ ഭാരത, എല്ലാ ക്ഷേത്രങ്ങളിലും അവയെ അറിഞ്ഞു കൊണ്ട് ക്ഷേത്രജ്ഞനായി സ്ഥിതി ചെയ്യുന്നത് ഞാൻ തന്നെയെന്ന് അറിയുക. ക്ഷേത്രത്തിന്റെയും ക്ഷേത്രജ്ഞ ന്റേയും സ്വരൂപം വ്യക്തമായി അറിയുന്നതാണ് ജ്ഞാനം എന്നാണെന്റെ അഭിപ്രായം.

**3. തത് ക്ഷേത്രം യച്ച യാദൃക് ച**
**യദ്വികാരി യതശ്ച യത്**
**സ ച യോ യത് പ്രഭാവശ്ച**
**തത് സമാസേന മേ ശൃണു**

ഈ ക്ഷേത്രം എന്താണെന്നും ഏതു സ്വരൂപത്തോടുകൂടിയതാണെന്നും, എന്തെല്ലാം മാറ്റങ്ങളാണ് അതിനുണ്ടാകുന്നതെന്നും, ഏതിൽ നിന്നാണ് ആവിർഭവിക്കുന്നതെന്നും, എന്തുകൊണ്ടാണ് ഉണ്ടായതെന്നും, ആ ക്ഷേത്രജ്ഞൻ ആരെന്നും എന്തു പ്രഭാവമുളളവനാണെന്നും ഞാൻ പറയാം, കേട്ടുകൊൾക.

**4. ഋഷിഭിർ ബഹുധാ ഗീതം**
**ഛന്ദോഭിർവിവിധൈ: പൃഥക്**
**ബ്രഹ്മസൂത്രപദൈശ്ചൈവ**
**ഹേതുമദ്ഭിർവിനിശ്ചിതൈ:**

ക്ഷേത്രത്തിന്റെയും ക്ഷേത്രജ്ഞന്റെയും തത്വം സത്യദർശികളായ ഋഷികൾ പല പ്രകാരത്തിലും പറഞ്ഞിട്ടുണ്ട്. വേദമന്ത്രങ്ങളിൽ തരം തിരിച്ച് പറയപ്പെട്ടിട്ടുണ്ട്. യുക്തിയുക്തങ്ങളായി സുനിശ്ചിതങ്ങളായ ബ്രഹ്മസൂത്രപദങ്ങൾകൊണ്ടും ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്.

**5. മഹാഭൂതാന്യഹങ്കാരോ**
**ബുദ്ധിരവ്യക്തമേവ ച**
**ഇന്ദ്രിയാണി ദശൈകം ച**
**പഞ്ച ചേന്ദ്രിയഗോചരാ:**

പഞ്ചമഹാഭൂതങ്ങളും ഭൂതതന്മാത്രകളുടെ കാരണങ്ങളായ അഹങ്കാരവും, അഹങ്കാരകാരണമായ ബുദ്ധിയും,

ബുദ്ധികാരണമായ മൂലപ്രകൃതിയും, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, മനസ്സ് ഇങ്ങിനെ പതിനൊന്ന് ഇന്ദ്രിയങ്ങളും, പഞ്ചേന്ദ്രിയങ്ങൾക്കു വിഷയമായ സ്പർശം, രൂപം, ശബ്ദം, രസം, ഗന്ധം എന്നിവയും,

**6. ഇച്ഛാ ദ്വേഷ: സുഖം ദു:ഖം**
**സംഘാതശ്ചേതനാ ധൃതി:**
**ഏതത് ക്ഷേത്രം സമാസേന**
**സവികാരമുദാഹൃതം**

അതുപോലെത്തന്നെ ഇച്ഛ, ദ്വേഷം, സുഖം, ദു:ഖം, ദേഹേന്ദ്രിയങ്ങളുടെ ഒരുമിച്ചുള്ള സ്ഥിതി, ചേതന, ധൃതി ഇങ്ങനെ വികാരസഹിതമായ ഈ ക്ഷേത്രത്തെപ്പറ്റി പറഞ്ഞിരിക്കുന്നു.

**7. അമാനിത്വമദംഭിത്വം**
**അഹിംസാ ക്ഷാന്തിരാർജ്ജവം**
**ആചാര്യോപാസനം ശൗചം**
**സ്ഥൈര്യമാത്മവിനിഗ്രഹ:**

ആത്മപ്രശംസയില്ലായ്മ, കഴിവിൽ ഗർവ്വില്ലായ്മ, എന്തും സഹിക്കാനുള്ള കഴിവ്, അഹിംസ, എന്തിനും നേരായ മാർഗ്ഗത്തിലൂടെയുള്ള സമീപനം, തത്ത്വജ്ഞാനിയായ ഗുരുവിന്റെ സേവകൊണ്ട് ജ്ഞാനം ഗ്രഹിക്കൽ, സദാ ഹൃദയശുദ്ധി പുലർത്തൽ, ലക്ഷ്യത്തിൽ നിന്നും പിൻമാറാതിരിക്കൽ, മനോനിയന്ത്രണം,

**8. ഇന്ദ്രിയാർത്ഥേഷു വൈരാഗ്യം**
**അനഹങ്കാര ഏവ ച**

**ജന്മമൃത്യുജരാവ്യാധി**
**ദു:ഖദോഷാനുദർശനം**

ഇന്ദ്രിയവിഷയങ്ങളിൽ ആസക്തിയില്ലായ്മ, കർമ്മങ്ങളിൽ കർത്തൃത്ത്വഭോക്ത്തൃത്വ അഭിമാനമില്ലായ്മ, ജന്മം, മൃത്യു, ജര, വ്യാധി തുടങ്ങിയ ദു:ഖങ്ങൾകൊണ്ടു നിറഞ്ഞതാണ് ഈ ദേഹം എന്ന് സദാ ചിന്തിക്കൽ,

9. **അസക്തിരനഭിഷ്വങ്ഗ:**
**പുത്രദാരഗൃഹാദിഷു**
**നിത്യം ച സമചിത്തത്വം**
**ഇഷ്ടാനിഷ്ടോപപത്തിഷു**

പുത്രൻ, ഭാര്യ, ധനം, ഗൃഹം മുതലായവയിൽ ആസക്തിയില്ലായ്മ, തന്റേതെന്ന് വികാരമില്ലായ്മ, ഇഷ്ടമോ അനിഷ്ടമോ എന്തുമായിക്കൊള്ളട്ടെ, സദാ സമചിത്തനായി വർത്തിക്കൽ,

10. **മയി ചാനന്യയോഗേന**
**ഭക്തിരവ്യഭിചാരിണീ**
**വിവിക്തദേശസേവിത്വം**
**അരതിർജനസംസദി**

പരമാത്മാവായ എന്നിൽത്തന്നെ മനസ്സുറപ്പിച്ചുകൊണ്ട് മറ്റൊന്നിലേക്കും വഴുതിമാറാത്ത ഭക്തി, ഏകാന്തസ്ഥാനങ്ങളിൽ കഴിഞ്ഞു കൂടുന്ന സ്വഭാവം, ജനക്കൂട്ടത്തിൽ കഴിയുന്നതിന് താത്പര്യമില്ലായ്മ,

11. **അദ്ധ്യാത്മജ്ഞാനനിത്യത്വം**
**തത്ത്വജ്ഞാനാർത്ഥദർശനം**

**ഏതജ് ജ്ഞാനമിതിപ്രോക്തം**
**അജ്ഞാനം യദതോഽന്യഥാ**

അദ്ധ്യാത്മജ്ഞാനത്തിൽ നിരന്തരനിഷ്ഠ, തത്ത്വബോധത്തോടുകൂടിയുള്ള വസ്തുദർശനം ഇവയെല്ലാമാണ് ജ്ഞാനം. ഇതിനു വിപരീതമായി എന്തുണ്ടോ അതാണ് അജ്ഞാനം എന്നു പറഞ്ഞിട്ടുള്ളത്.

**12. ജ്ഞേയം യത് തത് പ്രവക്ഷ്യാമി**
**യത് ജ്ഞാത്വാമൃതമശ്നുതേ**
**അനാദിമത്പരം ബ്രഹ്മ**
**ന സത് തന്നാസദുച്യതേ**

യാതൊന്നാണോ അറിയേണ്ടത്, യാതൊന്ന് അറിയുമ്പോഴാണോ അമൃതത്ത്വം പ്രാപിക്കുന്നത് അതും ഞാൻ നേരാംവണ്ണം പറഞ്ഞുതരാം. അനാദിയായ ആ പരബ്രഹ്മം സത്തെന്നോ അസത്തെന്നോ പറയപ്പെടുന്നില്ല.

**13. സർവത: പാണിപാദം തത്**
**സർവതോഽക്ഷിശിരോമുഖം**
**സർവത: ശ്രുതിമല്ലോകേ**
**സർവമാവൃത്യ തിഷ്ഠതി**

ആ പരമസത്യത്തിന് എല്ലായിടത്തും കൈകാലുകളുണ്ട്. എല്ലായിടത്തും കണ്ണ്, തല, മൂക്ക്, കാത് ഇവയുണ്ട്. എന്തുകൊണ്ടെന്നാൽ അത് ഈ ലോകം മുഴുവനും വ്യാപിച്ച് സ്ഥിതി ചെയ്യുന്നു.

**14. സർവേന്ദ്രിയഗുണാഭാസം**
**സർവേന്ദ്രിയവിവർജിതം**

**അസക്തം സർവഭൃച്ചൈവ**
**നിർഗുണം ഗുണഭോക്തൃ ച**

കർമ്മജ്ഞാനേന്ദ്രിയ വിഷയങ്ങൾ അറിയുന്നവനും എന്നാൽ അവയിൽ നിന്നും വേറിട്ടുനിൽക്കുന്നവനും, ആസക്തിയില്ലാതിരിക്കെ എല്ലാറ്റിനേയും ഭരിക്കുകയും ധരിക്കുകയും ചെയ്യുന്നവനും, ഗുണസ്പർശമില്ലാതെ ഗുണങ്ങളെ അനുഭവിക്കുന്നവനുമാണ് പരബ്രഹ്മം.

**15. ബഹിരന്തശ്ച ഭൂതാനാം**
**അചരം ചരമേവ ച**
**സൂക്ഷ്മത്വാത് തദവിജ്ഞേയം**
**ദൂരസ്ഥം ചാന്തികേ ച തത്**

ചരാചരങ്ങളുടെയെല്ലാം അകത്തും പുറത്തും നിറഞ്ഞു നിൽക്കുന്നതും, ചലിക്കുന്നതും എന്നാൽ ചലിക്കാത്തതും, സൂക്ഷ്മമാകയാൽ അറിയാൻ സാധിക്കാത്തതും, അടുത്തും അകലെയും സ്ഥിതി ചെയ്യുന്നതും ആ പരബ്രഹ്മം തന്നെയാണ്.

**16. അവിഭക്തം ച ഭൂതേഷു**
**വിഭക്തമിവ ച സ്ഥിതം**
**ഭൂതഭർത്തൃ ച തജ്ജ്ഞേയം**
**ഗ്രസിഷ്ണു പ്രഭവിഷ്ണു ച**

ഭൂതങ്ങളിൽ ആ പരമാത്മാവ് വിഭാഗരഹിതനാണ്. എന്നാൽ വേറെ വേറെ സ്ഥിതി ചെയ്യുന്നതായി തോന്നുന്നു. ആ ബ്രഹ്മം ജീവജാലങ്ങളെ നിയന്ത്രിക്കുന്നു, സംഹരിക്കുന്നു, സൃഷ്ടിക്കുകയും ചെയ്യുന്നു എന്നറിയുക.

**17. ജ്യോതിഷാമപി തജ്ജ്യോതി–
സ്തമസ: പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം
ഹൃദി സർവസ്യ വിഷ്ഠിതം**

ആ ബ്രഹ്മം ജോതിസ്സുകളുടെ ജ്യോതിസ്സാണ്. അത് മായയ്ക്ക് അപ്പുറത്താണെന്ന് പറയപ്പെടുന്നു. അതു പരമമായ അറിവാണ്. അറിയപ്പെടേണ്ടതും, തത്ത്വജ്ഞാനം കൊണ്ട് പ്രാപിക്കേണ്ടതുമായ പരമാത്മാവ് എല്ലാവരുടേയും ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നു.

**18. ഇതി ക്ഷേത്രം തഥാ ജ്ഞാനം
ജ്ഞേയം ചോക്തം സമാസത:
മദ്ഭക്ത ഏതദ് വിജ്ഞായ
മദ്ഭാവായോപപദ്യതേ**

ഇപ്രകാരം ക്ഷേത്രത്തെക്കുറിച്ചും ജ്ഞാനത്തെക്കുറിച്ചും അറിയേണ്ട സനാതനമായ പരമാത്മസ്വരൂപത്തെപ്പറ്റിയും പറഞ്ഞു. എന്റെ ഭക്തൻ ഈ തത്വം അറിഞ്ഞാൽ എന്റെ ഭാവത്തെ പ്രാപിക്കും.

**19. പ്രകൃതിം പുരുഷം ചൈവ
വിദ്ധ്യനാദീ ഉഭാവപി
വികാരാംശ്ച ഗുണാംശ്ചൈവ
വിദ്ധി പ്രകൃതിസംഭവാൻ**

പ്രകൃതിയും പുരുഷനും രണ്ടും അനാദിയാണെന്ന് അറിയുക. രാഗദ്വേഷാദി വികാരങ്ങളും, സത്വരജസ് തമോഗുണാത്മകമായ എല്ലാ പദാർത്ഥങ്ങളും പ്രകൃതിയിൽ നിന്നുണ്ടായവയെന്ന് അറിയുക.

**20. കാര്യകാരണകർത്തൃത്വേ**
**ഹേതു: പ്രകൃതിരുച്യതേ**
**പുരുഷ: സുഖദു:ഖാനാം**
**ഭോക്തൃത്വേ ഹേതുരുച്യതേ**

കാര്യങ്ങളായ വിഷയങ്ങളേയും ഉപകരണങ്ങളേയും രൂപപ്പെടുത്തുന്നത് പ്രകൃതിയും, സുഖദു:ഖങ്ങൾ അനുഭവിക്കുന്ന കാര്യത്തിൽ പുരുഷനുമാണ് ഹേതു എന്നു പറയപ്പെടുന്നു.

**21. പുരുഷ: പ്രകൃതിസ്ഥോ ഹി**
**ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ**
**കാരണം ഗുണസംഗോസ്യ**
**സദസദ്യോനിജന്മസു.**

പുരുഷൻ പ്രകൃതിയിൽ സ്ഥിതി ചെയ്തുകൊണ്ട് പ്രകൃതിജന്യങ്ങളായ സത്വരജസ്സ്തമോ ഗുണാത്മകമായ സുഖദു:ഖങ്ങൾ അനുഭവിക്കുന്നു. ഈ ഗുണങ്ങളുടെ സംഗം മൂലം ജീവാത്മാവ് ഉത്കൃഷ്ടവും, നീചവുമായ യോനികളിൽ ജനിക്കുന്നു.

**22. ഉപദ്രഷ്ടാനുമന്താ ച**
**ഭർത്താ ഭോക്താ മഹേശ്വര:**
**പരമാത്മേതി ചാപ്യുക്തോ**
**ദേഹേƒസ്മിൻ പുരുഷ: പര:**

എല്ലാ കർമ്മങ്ങളും സാക്ഷിരൂപേണ അടുത്തിരുന്നു കാണുന്നതുകൊണ്ട് ഉപദ്രക്ഷ്ടാവും, എല്ലാറ്റിനും ആജ്ഞ നൽകുന്നതുകൊണ്ട് അനുമന്താവും, എല്ലാവരേയും പരിപാലിക്കുന്നതുകൊണ്ട് ഭർത്താവും, ജീവരൂപേണ

എല്ലാറ്റിന്റേയും ഭോക്താവും, ലോകത്തിന്റെ മുഴുവൻ ഈശ്വരനാകയാൽ മഹേശ്വരനും, പ്രകൃതിക്കപ്പുറത്തു വിളങ്ങുന്ന പരമാത്മാവുമായി ഈ ദേഹത്തിൽ സ്ഥിതി ചെയ്യുന്ന പരമപുരുഷൻ പറയപ്പെടുന്നു.

**23. യ ഏവം വേത്തി പുരുഷം**
**പ്രകൃതിം ച ഗുണൈഃ സഹ**
**സർവഥാ വർത്താമാനോƒപി**
**ന സ ഭൂയോƒഭിജായതേ**

ഇപ്രകാരം പുരുഷനേയും പ്രകൃതിയേയും പ്രകൃതിഗുണങ്ങളേയും വേർതിരിച്ചറിയുന്നയാൾ എല്ലാത്തരത്തിലുമുള്ള കർമ്മം അനുഷ്ഠിക്കുന്നവനാണെങ്കിൽ കൂടിയും വീണ്ടും ജനിക്കുന്നില്ല.

**24. ധ്യാനേനാത്മനി പശ്യന്തി**
**കേചിദാത്മാനമാത്മനാ**
**അന്യേ സാംഖ്യേന യോഗേന**
**കർമ്മയോഗേന ചാപരേ**

ഈ പരമാത്മാവിനെ ചിലർ ധ്യാനം പരിശീലിച്ച് ബോധസ്വരൂപനായ ആത്മാവിനെ ചിത്തൈകാഗ്രതയിലൂടെ സ്വന്തം ഹൃദയത്തിൽ കണ്ടെത്തുന്നു. ചിലർ ജ്ഞാനം കൊണ്ട് ആത്മദർശനം നേടുന്നു. മറ്റു ചിലർ കർമ്മങ്ങളെല്ലാം ഭഗവദർപ്പണം ചെയ്തു ഫലേച്ഛ വെടിഞ്ഞ് ആത്മാവിനെ കണ്ടെത്തുന്നു.

**25. അന്യേ ത്വേവമജാനന്തഃ**
**ശ്രുത്വാന്യേഭ്യ ഉപാസതേ**

**തേഽപി ചാതിതരന്ത്യേവ**
**മൃത്യും ശ്രുതിപരായണാഃ**

എന്നാൽ അറിവുകുറഞ്ഞ മറ്റു ചിലർ ഇപ്രകാരം മനസ്സിലാക്കാതെ അവയെക്കുറിച്ച് അറിയാവുന്നവർ പറഞ്ഞുകേട്ട അറിവോടെ എന്നെ ഉപാസിക്കുന്നു. ശ്രദ്ധാലുക്കളായ അവരും മരണത്തെ അതിജീവിക്കുന്നു.

**26. യാവത് സംജായതേ കിഞ്ചിത്**
**സത്ത്വം സ്ഥാവരജംഗമം**
**ക്ഷേത്രക്ഷേത്രജ്ഞസംയോഗാത്**
**തദ്വിദ്ധി ഭരതർഷഭ**

ഹേ ഭരതർഷഭാ, സ്ഥാവരജംഗമങ്ങളായ ഏതൊക്കെ ജീവികളുണ്ടോ അവയെല്ലാം ക്ഷേത്രക്ഷേത്രജ്ഞസം യോഗത്തിലൂടെ ജനിച്ചതാണെന്നറിഞ്ഞാലും.

**27. സമം സർവേഷു ഭൂതേഷു**
**തിഷ്ഠന്തം പരമേശ്വരം**
**വിനശ്യത്സ്വവിനശ്യന്തം**
**യഃ പശ്യതി സ പശ്യതി**

നശ്വരങ്ങളായ ഈ ചരാചരഭൂതങ്ങളിൽ പരമേശ്വരനെ അനശ്വരനായും സമഭാവത്തിൽ വർത്തിക്കുന്നവനുമായി കാണുന്നവൻ യഥാർത്ഥത്തിൽ കാണുന്നു.

**28. സമം പശ്യൻ ഹി സർവത്ര**
**സമവസ്ഥിതമീശ്വരം**

**ന ഹിനസ്ത്യാത്മനാത്മാനം**
**തതോ യാതി പരാം ഗതിം**

ജഗത്തിലൂടനീളം സമഭാവനയോടെ വർത്തിക്കുന്ന പരമേശ്വരനെ കാണുന്നവൻ ആത്മാവിനെ ഹനിക്കുന്നില്ല. അവൻ പരമഗതിയെ പ്രാപിക്കുന്നു.

**29. പ്രകൃത്യൈവ ച കർമ്മാണി**
**ക്രിയമാണാനി സർവശ:**
**യ: പശ്യതി തഥാത്മാനം**
**അകർത്താരം സ പശ്യതി**

എല്ലാ കർമ്മങ്ങളും പ്രകൃതിയാണ് ചെയ്യുന്നതെന്നും, ആത്മാവ് അകർത്താവാണെന്നും കാണുന്നവനാണ് സത്യം ദർശിച്ചവൻ.

**30. യദാ ഭൂതപൃഥഗ്ഭാവം**
**ഏകസ്ഥമനുപശ്യതി**
**തത ഏവ ച വിസ്താരം**
**ബ്രഹ്മ സംപദ്യതേ തദാ**

ഭൂതങ്ങളിൽ കാണപ്പെടുന്ന പരസ്പരവ്യത്യാസഭാവം ഒരേ ഒരു പരമാത്മാവിൽ സ്ഥാപിതമാണെന്നും, ആ പരമാത്മാവിൽ നിന്നാണ് സർവ്വഭൂതങ്ങളും വിസ്താര മാർന്നതെന്നും അറിയുന്ന ആ നിമിഷം അയാൾ ബ്രഹ്മത്തെ പ്രാപിക്കുന്നു.

**31. അനാദിത്വാത് നിർഗുണത്വാത്**
**പരമാത്മായമവ്യയ:**

**ശരീരസ്ഥോ॑പി കൗന്തേയ**
**ന കരോതി ന ലിപ്യതേ**

ഹേ കൗന്തേയ, അനാദിയും നിർഗുണനുമാണ് ഈ പരമാത്മാവ് എന്നതുകൊണ്ട്, ശരീരത്തിൽ സ്ഥിതിചെയ്യുന്നവനായിട്ടും വാസ്തവത്തിൽ ഒന്നും ചെയ്യുന്നില്ല. ഒന്നുമായി ബന്ധപ്പെടുന്നുമില്ല.

**32. യഥാ സർവഗതം സൗക്ഷ്മ്യാത്**
**ആകാശം നോപലിപ്യതേ**
**സർവത്രാവസ്ഥിതോ ദേഹേ**
**തഥാത്മാ നോപലിപ്യതേ**

സർവ്വത്രനിറഞ്ഞുനില്ക്കുന്ന ആകാശം സൂക്ഷ്മമായതുകൊണ്ട് അതിൽ ഒന്നും പുരളാതിരിക്കുന്നു. അതുപോലെ ദേഹത്തിന്റെ അകത്തും പുറത്തും സ്ഥിതിചെയ്യുന്ന ആത്മാവ് നിർഗുണമാകയാൽ ദേഹഗുണങ്ങളിലൊന്നും കലരുന്നില്ല.

**33. യഥാ പ്രകാശയത്യേക:**
**കൃത്സ്നം ലോകമിമം രവി:**
**ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം**
**പ്രകാശയതി ഭാരത**

ഹേ ഭാരതാ, ഏകനായ സൂര്യൻ ഈ മുഴുവൻ ജഗത്തിനേയും പ്രകാശിപ്പിക്കുന്നതുപോലെ ക്ഷേത്രജ്ഞനായ ഈ ആത്മാവ് ദേഹമാകുന്ന ഈ ക്ഷേത്രത്തേയും പ്രകാശിപ്പിക്കുന്നു.

**34. ക്ഷേത്രക്ഷേത്രജ്ഞയോരേവം**
**അന്തരം ജ്ഞാനചക്ഷുഷാ**

**ഭൂതപ്രകൃതിമോക്ഷം ച**
**യേ വിദുർയാന്തി തേ പരം**

ഇപ്രകാരം ക്ഷേത്രവും ക്ഷേത്രജ്ഞനും തമ്മിലുള്ള വ്യത്യാസത്തേയും ഭൂതവസ്തുക്കൾ നിറഞ്ഞ പ്രകൃതിയിൽ നിന്നുള്ള മോക്ഷത്തേയും പ്രത്യക്ഷജ്ഞാനത്തിലൂടെ അനുഭവിച്ചറിയുന്നവർ പരമമായ അവസ്ഥയെ പ്രാപിക്കുന്നു.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പതിമൂന്നാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 14

# ഗുണത്രയ വിഭാഗ യോഗം

*ശ്രീഭഗവാനുവാച*

1. **പരം ഭൂയ: പ്രവക്ഷ്യാമി**
**ജ്ഞാനാനാം ജ്ഞാനമുത്തമം**
**യജ്ജ്ഞാത്വാ മുനയ: സർവേ**
**പരാം സിദ്ധിമിതോ ഗതാ:**

***ശ്രീഭഗവാൻ പറഞ്ഞു***: അറിവുകളിൽ വച്ച് പരമമായ അറിവ് വീണ്ടും ഞാൻ നിനക്ക് ഉപദേശിക്കുന്നു. ഏതൊരറിവു നേടിയാണോ സത്യാമ്പേഷികൾ ഈ സംസാരത്തിൽ നിന്ന് പരമമുക്തിയെ പ്രാപിച്ചിട്ടുളളത് ആ അറിവാണത്.

2. **ഇദം ജ്ഞാനമുപാശ്രിത്യ**
**മമ സാധർമ്മ്യമാഗതാ:**
**സർഗ്ഗേഽപി നോപജായന്തേ**
**പ്രളയേ ന വ്യഥന്തി ച**

ഈ ജ്ഞാനം ആശ്രയിച്ച് എന്റെ അവസ്ഥയെ പ്രാപിച്ചവൻ സൃഷ്ടിയുടെ ആരംഭത്തിൽ വീണ്ടും ജനിക്കുന്നില്ല. പ്രളയകാലത്തിൽ ദു:ഖിക്കുന്നില്ല.

3. **മമ യോനിർമഹദ്ബ്രഹ്മ**
**തസ്മിൻ ഗർഭം ദധാമ്യഹം**
**സംഭവ: സർവഭൂതാനാം**
**തതോ ഭവതി ഭാരത**

ഹേ ഭാരത, എന്റെ മഹത്തായ ബ്രഹ്മരൂപമാകുന്ന മൂലപ്രകൃതി സമസ്തഭൂതങ്ങളുടെയും ഗർഭസ്ഥാനമാകുന്നു. വിശ്വപ്രാണനായ ഞാൻ ആ ഗർഭത്തിൽ ബീജം എന്നതുപോലെ വർത്തിക്കുന്നു. ഈ സമസ്തചരാചരങ്ങളുടെയും ആവിർഭാവം ബീജരൂപനായ എന്നിൽ നിന്നാണെന്നറിയുക.

**4. സർവ്വയോനിഷു കൗന്തേയ**
**മൂർത്തയ: സംഭവന്തി യാ:**
**താസാം ബ്രഹ്മ മഹദ്യോനി–**
**രഹം ബീജപ്രദ: പിതാ**

ഹേ കൗന്തേയ, ഏതേതു പ്രകാരത്തിലുള്ള ദേഹധാരികളായ ജീവികൾ ആവിർഭവിക്കുന്നുവോ അവക്കെല്ലാം മൂല കാരണം ബ്രഹ്മമാണ്. ഞാൻ ബീജം പ്രദാനം ചെയ്യുന്ന പിതാവാണ്.

**5. സത്ത്വം രജസ്തമ ഇതി**
**ഗുണാ: പ്രകൃതി സംഭവാ:**
**നിബധ്നന്തി മഹാബാഹോ**
**ദേഹേ ദേഹിനമവ്യയം**

ഹേ മഹാബാഹോ, സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾ പ്രകൃതിയിൽ നിന്നും രൂപം പ്രാപിച്ചിട്ടുള്ളവയാണ്. അനശ്വരനായ ദേഹിയെ ഇവ ദേഹവുമായി ബന്ധിപ്പിക്കുന്നു.

**6. തത്ര സത്ത്വം നിർമലത്വാത്**
**പ്രകാശകമനാമയം**

**സുഖസംഗേന ബധ്നാതി**
**ജ്ഞാനസംഗേന ചാനഘ**

ഹേ അനഘാ, ഇവയിൽ സത്ത്വഗുണം നിർമ്മലമായതിനാൽ ആത്മജ്യോതിസ്സ് കൂടുതൽ പ്രകാശിപ്പിക്കുന്നതും വികാരരഹിതവുമാണ്. ഈ സത്വഗുണം ആത്മസുഖം അനുഭവിക്കുന്നതിനുള്ള ആഗ്രഹം മൂലവും വസ്തു സാക്ഷാത്കാരം പൂർണ്ണമാകണമെന്നുള്ള ആഗ്രഹം നിമിത്തവും ജീവനെ ബന്ധിക്കുന്നു.

7. **രജോ രാഗാത്മകം വിദ്ധി**
**തൃഷ്ണാസംഗസമുദ്ഭവം**
**തന്നിബധ്നാതി കൗന്തേയ**
**കർമ്മസംഗേന ദേഹിനം**

ഹേ കൗന്തേയ, രാഗാത്മകമായ രജോഗുണം കാമത്തിൽ നിന്നും ആസക്തിയിൽ നിന്നും ഉദ്ഭവിച്ചതാണെന്നറിയുക. ഇത് ജീവാത്മാവിനെ കർമ്മങ്ങളും ഫലങ്ങളുമായി ബന്ധിക്കുന്നു.

8. **തമസ്ത്വജ്ഞാനജം വിദ്ധി**
**മോഹനം സർവദേഹിനാം**
**പ്രമാദാലസ്യനിദ്രാഭി–**
**സ്തന്നിബധ്നാതി ഭാരത**

ഹേ ഭാരത, എല്ലാ ജീവജാലങ്ങളെയും മോഹിപ്പിക്കുന്ന തമോഗുണം ജ്ഞാനത്തിൽനിന്നും ഉദ്ഭവിക്കുന്നു. അജ്ഞാനത്തിൽ നിന്നും ജനിച്ച തമോഗുണം ജീവനെ പ്രമാദം, ആലസ്യം, നിദ്ര എന്നിവകൊണ്ട് ബന്ധിപ്പിക്കുന്നു.

**9. സത്ത്വം സുഖേ സഞ്ജയതി**
**രജ: കർമ്മണി ഭാരത**
**ജ്ഞാനമാവൃത്യ തു തമ:**
**പ്രമാദേ സഞ്ജയത്യുത**

ഹേ ഭാരതാ, സത്ത്വഗുണം സുഖത്തിലും, രജസ്സ് കർമ്മാനുഷ്ഠാനത്തിലും ജീവനെ ബദ്ധമാക്കുന്നു. തമസ്സാകട്ടെ ജ്ഞാനത്തെ ആവരണം ചെയ്തു പ്രമാദത്തിൽ സംഗബദ്ധമാക്കുന്നു.

**10. രജസ്തമശ്ചാഭിഭൂയ**
**സത്ത്വം ഭവതി ഭാരത**
**രജ: സത്ത്വം തമശ്ചൈവ**
**തമ: സത്ത്വം രജസ്തഥാ**

ഹേ ഭാരതാ, സത്ത്വഗുണം രജസ്സിനേയും തമസ്സിനേയും കീഴപ്പെടുത്തി, രജോഗുണം സത്വത്തിനേയും തമസ്സിനേയും കീഴ്പ്പെടുത്തി, തമോഗുണം സത്വത്തേയും രജസ്സിനേയും കീഴ്പ്പെടുത്തി പ്രബലമായി ഭവിക്കുന്നു.

**11. സർവദ്വാരേഷു ദേഹേഽസ്മിൻ**
**പ്രകാശ ഉപജായതേ**
**ജ്ഞാനം യദാ തദാ വിദ്യാത്**
**വിവൃദ്ധം സത്ത്വമിത്യുത**

ഈ ശരീരത്തിൽ എല്ലാ ഇന്ദ്രിയങ്ങളിലും അന്ത:കരണത്തിലും അറിവിന്റെ പ്രകാശം വ്യാപിക്കുന്നത് അനുഭവപ്പെടുമ്പോൾ സത്വഗുണം വർദ്ധിച്ചിരിക്കുന്നതായി അറിയണം.

**12. ലോഭ: പ്രവൃത്തിരാരംഭ:**
**കർമ്മണാമശമ: സ്പൃഹാ**
**രജസ്യേതാനി ജായന്തേ**
**വിവൃദ്ധേ ഭരതർഷഭ**

ഹേ ഭരതശ്രേഷ്ഠാ, രജോഗുണം വർദ്ധിക്കുമ്പോൾ ധനസമ്പാദനത്തിനുള്ള തൃഷ്ണ, പ്രവൃത്തി, കർമ്മാരംഭം, കർമ്മം ചെയ്യൽ, ഇതുമൂലം അസ്വസ്ഥത, ഭൗതികാസക്തി ഇവയുണ്ടാകുന്നു.

**13. അപ്രകാശോ*f*പ്രവൃത്തിശ്ച**
**പ്രമാദോ മോഹ ഏവ ച**
**തമസ്യേതാനി ജായന്തേ**
**വിവൃദ്ധേ കുരുനന്ദന**

തമസ്സ് വർദ്ധിക്കുമ്പോൾ അന്ത:കരണങ്ങളും ഇന്ദ്രിയ ങ്ങളും മങ്ങുന്നു. ഇതുമൂലം തെറ്റുകളിൽ നിന്ന് തെറ്റു കളിലേക്ക് പതനം, എന്തുചെയ്യണമെന്ന നിശ്ചയമില്ലായ്മ, പരിഭ്രമം ഇതെല്ലാം സംഭവിക്കുന്നു.

**14. യദാ സത്ത്വേ പ്രവൃദ്ധേ തു**
**പ്രലയം യാതി ദേഹഭൃത്**
**തദോത്തമവിദാം ലോകാൻ**
**അമലാൻ പ്രതിപദ്യതേ**

സത്ത്വഗുണം വർദ്ധിച്ചിരിക്കുമ്പോഴാണ് മരിക്കുന്നതെ ങ്കിൽ ആ ദേഹി സത്യം അറിയുന്നവരുടെ പരിശുദ്ധങ്ങ ളായ ലോകങ്ങളെ പ്രാപിക്കുന്നു.

**15. രജസി പ്രലയം ഗത്വാ**
**കർമ്മസംഗിഷു ജായതേ**
**തഥാ പ്രലീനസ്തമസി**
**മൂഢയോനിഷു ജായതേ**

രജസ്സു വർദ്ധിക്കുമ്പോഴാണ് ദേഹി ദേഹമുപേക്ഷിക്കുന്നതെങ്കിൽ കർമ്മത്തിൽ ആസക്തി പൂണ്ടവരുടെ ലോകത്തിൽ ജനിക്കുന്നു. അതുപോലെ തമസ്സിലാണ് മരണമെങ്കിൽ വിവേകം തീരെയില്ലാത്ത മൂഢയോനികളിൽ ജനിക്കാനിടയാകുന്നു.

**16. കർമ്മണ: സുകൃതസ്യാഹു:**
**സാത്ത്വികം നിർമ്മലം ഫലം**
**രജസസ്തു ഫലം ദു:ഖം**
**അജ്ഞാനം തമസ: ഫലം**

പുണ്യകർമ്മങ്ങളുടെ ഫലം സാത്ത്വികവും നിർമ്മലവുമാകുന്നു. രാജസകർമ്മത്തിന്റെ ഫലം ദു:ഖവും, താമസപ്രവൃത്തികളുടെ ഫലം അവിവേകവുമാകുന്നു.

**17. സത്ത്വാത് സംജായതേ ജ്ഞാനം**
**രജസോ ലോഭ ഏവ ച**
**പ്രമാദമോഹൗ തമസോ**
**ഭവതോഽജ്ഞാനമേവ ച**

സത്വഗുണത്തിൽ നിന്ന് ജ്ഞാനം സംജാതമാകുന്നു. രജസ്സിൽ നിന്ന് ലോഭം നിശ്ചയമാണ്. പ്രമാദവും മോഹവും അജ്ഞാനവും തമസ്സിൽ നിന്ന് ജനിക്കുന്നു.

**18. ഊർദ്ധ്വം ഗച്ഛന്തി സത്ത്വസ്ഥാ**
**മധ്യേ തിഷ്ഠന്തി രാജസാ:**
**ജഘന്യഗുണവൃത്തിസ്ഥാ**
**അധോ ഗച്ഛന്തി താമസാ:**

സത്ത്വഗുണത്തിൽ സ്ഥിതി ചെയ്യുന്നവർ ഉയർന്ന ലോകങ്ങളെ പ്രാപിക്കുന്നു. രജഃസ്വഭാവമുള്ളവർ മദ്ധ്യ ലോകത്തിൽ അതായത് ഭൂമിയിൽ നിലകൊള്ളുന്നു. തമോഗുണമുള്ളവർ പ്രമാദം, നിദ്ര, ആലസ്യം തുടങ്ങിയ അധമഗുണങ്ങളെ അംഗീകരിച്ചിരിക്കുന്നതുകൊണ്ട് അധോലോകങ്ങളെ പ്രാപിക്കുന്നു.

**19. നാന്യം ഗുണേഭ്യ: കർത്താരം**
**യദാ ദ്രഷ്ടാനുപശ്യതി**
**ഗുണേഭ്യശ്ച പരം വേത്തി**
**മദ്ഭാവം സോ/ധിഗച്ഛതി**

ഗുണങ്ങളിൽ നിന്ന് അന്യമായ ഒരു കർത്താവിനെ കാണാതിരിക്കുകയും, ഗുണങ്ങൾക്കതീതനായി പരമാത്മാവായ എന്നെ തത്ത്വത്തിൽ അറിയുകയും ചെയ്യുന്നയാൾ എന്റെ സ്വരൂപത്തെ പ്രാപിക്കുന്നു.

**20. ഗുണാനേതാനതീത്യ ത്രീൻ**
**ദേഹീ ദേഹസമുദ്ഭവാൻ**
**ജന്മമൃത്യുജരാദു:ഖൈർ**
**വിമുക്തോ/മൃതമശ്നുതേ**

ദേഹത്തിന്റെ ഉദ്ഭവകാരണമായ ഗുണങ്ങൾക്ക് അതീതനായി ജനനമരണജരാദു:ഖങ്ങളിൽ നിന്ന് മുക്ത

നായി നിന്ന് ജീവാത്മാവ് അമൃതത്ത്വത്തെ അനുഭവിക്കുന്നു.

*അർജ്ജുന ഉവാച*

**21. കൈർലിങ്ഗൈസ്ത്രീൻ ഗുണാനേതാൻ**
**അതീതോ ഭവതി പ്രഭോ**
**കിമാചാര: കഥം ചൈതാൻ**
**ത്രീൻ ഗുണാനതിവർത്തതേ**

*അർജ്ജുനൻ പറഞ്ഞു:* ഹേ പ്രഭോ, ഈ ഗുണങ്ങളെ അതിക്രമിച്ചയാളുടെ ലക്ഷണങ്ങൾ എന്തെല്ലാമാണ്? മനുഷ്യന് ഈ മൂന്നു ഗുണങ്ങൾക്ക് അതീതനാകാൻ കഴിയുന്നതെങ്ങിനെയാണ്?

*ശ്രീഭഗവാനുവാച*

**22. പ്രകാശം ച പ്രവൃത്തിം ച**
**മോഹമേവ ച പാണ്ഡവ**
**ന ദ്വേഷ്ടി സംപ്രവൃത്താനി**
**ന നിവൃത്താനി കാംക്ഷതി**

*ശ്രീഭഗവാൻ പറഞ്ഞു*: സത്ത്വഗുണത്തിന്റെ സ്വരുപമായ പ്രകാശവും, രജസ്സിന്റെ സ്വരൂപമായ കർമ്മപ്രവണതയും, തമസ്സിന്റെ സ്വരൂപമായ മോഹവും, പ്രകടമാകുമ്പോൾ അവയെ ദ്വേഷിക്കുകയും, നിവർത്തിക്കുമ്പോൾ കാംക്ഷിക്കുകയും ചെയ്യാതെ–

**23. ഉദാസീനവദാസീനോ**
**ഗുണൈർയോ ന വിചാല്യതേ**

**ഗുണാ വർത്തന്ത ഇത്യേവ**
**യോവതിഷ്ഠതി നേങ്ഗതേ**

ഉദാസീനനെപ്പോലെ വർത്തിച്ചുകൊണ്ട് ഗുണങ്ങളാൽ ചലിക്കപ്പെടാതെ ഗുണങ്ങൾ ഗുണങ്ങളിൽ മാത്രമാണ് വർത്തിക്കുന്നതെറിഞ്ഞ് പരമാത്മാവിൽ ഏകീഭാവത്തിൽ സ്ഥിതിചെയ്യുകയും ആ സ്ഥിതിയിൽ നിന്നും ഇളകാതെ–

**24. സമദു:ഖസുഖ: സ്വസ്ഥ:**
**സമലോഷ്ടാശ്മകാഞ്ചന:**
**തുല്യപ്രിയാപ്രിയോ ധീര:**
**തുല്യനിന്ദാത്മസംസ്തുതി:**

സുഖത്തിലും ദു:ഖത്തിലും മനസ്സിന്റെ സമനിലകൈ വിടാതെയും ഉറച്ച ആത്മനിഷ്ഠയോടെയും; കല്ല്, മൺകട്ട, സ്വർണ്ണം ഇവ തുല്യഭാവത്തിൽ കാണുകയും, സ്തുതി നിന്ദ ഇവയിൽ ഒരേഭാവം പുലർത്തുകയും, മിത്രം ശത്രു എന്നീ വകഭേദങ്ങളില്ലാതേയും വർത്തിച്ച്,

**25. മാനാപമാനയോസ്തുല്യ**
**സ്തുല്യോ മിത്രാരിപക്ഷയോ:**
**സർവാരംഭപരിത്യാഗീ**
**ഗുണാതീത: സ ഉച്യതേ**

മാനത്തിലും അപമാനത്തിലും തുല്യഭാവം പുലർത്തി, ശത്രുവിലും മിത്രത്തിലും ഭേദഭാവനയില്ലാതെ എല്ലാ ഉദ്യമങ്ങളിലും കർത്തൃത്വഭാവത്തെ വെടിയുന്നയാളത്രെ ഗുണാതീതൻ.

**26. മാം ച യോഽവ്യഭിചാരേണ**
**ഭക്തിയോഗേന സേവതേ**
**സ ഗുണാൻ സമതീതൈ്യതാൻ**
**ബ്രഹ്മഭൂയായ കല്പതേ**

അചഞ്ചലമായ ഭക്തിയോടെ എന്നെ ഉപാസിക്കുന്നയാൾ എല്ലാം ഗുണങ്ങളെയും അതിക്രമിച്ച് ബ്രഹ്മമായി ഭവിക്കുന്നു.

**27. ബ്രഹ്മണോ ഹി പ്രതിഷ്ഠാഹം**
**അമൃതസ്യാവ്യയസ്യ ച**
**ശാശ്വതസ്യ ച ധർമ്മസ്യ**
**സുഖസ്യൈകാന്തികസ്യ ച**

എന്തുകൊണ്ടെന്നാൽ, ബ്രഹ്മത്തിന്റെയും അമൃതത്ത്വത്തിന്റെയും ശാശ്വതമായ ധർമ്മത്തിന്റെയും അനുബന്ധമായ സുഖത്തിന്റെയും ആധാരം ഞാനാകുന്നു.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പതിനാലാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 15

# പുരുഷോത്തമ യോഗം

*ശ്രീഭഗവാനുവാച*

1. **ഊർധ്വമൂലമധഃ ശാഖം**
**അശ്വത്ഥം പ്രാഹുരവ്യയം**
**ഛന്ദാംസി യസ്യ പർണ്ണാനി**
**യസ്തം വേദ സ വേദവിത്**

***ശ്രീഭഗവാൻ പറഞ്ഞു:*** മുകളിൽ വേരുകളും താഴെ ശാഖകളുമുള്ള നശിക്കാത്ത ഒരു അരയാലാണീപ്രപഞ്ച മെന്ന് തത്വദർശികൾ പറയുന്നു. വേദങ്ങൾ അതിന്റെ ഇലകളാണ്. ഈ സംസാരരൂപവൃക്ഷത്തെക്കുറിച്ച് വ്യക്ത മായി അറിയുന്നവനാണ് അറിയേണ്ടതിനെ അറിഞ്ഞവൻ.

2. **അധശ്ചോർധ്വം പ്രസൃതാസ്തസ്യ ശാഖാ**
**ഗുണപ്രവൃദ്ധാ വിഷയപ്രവാളാഃ**
**അധശ്ച മൂലാന്യനുസംതതാനി**
**കർമ്മാനുബന്ധീനി മനുഷ്യലോകേ**

ഈ സംസാരവൃക്ഷത്തിന്റെ സത്വരജസ്തമോ ഗുണ ങ്ങളാൽ പടർന്നു പന്തലിച്ചതും വിഷയഭോഗങ്ങളാകുന്ന തളിരണിഞ്ഞതുമായ ശാഖകൾ പ്രപഞ്ചമെന്ന അരയാ ലിൽ പൊട്ടിമുളച്ച് താഴെയും മുകളിലുമായി എല്ലായി

ടത്തും വ്യാപിച്ചു കിടക്കുന്നു. മനുഷ്യലോകത്തിൽ കർമ്മങ്ങളനുസരിച്ച് ബന്ധിക്കുന്ന അഹന്തയും മമതയും വാസനയുമാകുന്ന വേരുകൾ താഴെയും മേലെയും വ്യാപിച്ചു കിടക്കുന്നു.

**3. ന രൂപമസ്യേഹ തഥോപലഭ്യതേ**
**നാന്തോ ന ചാദിർന ച സംപ്രതിഷ്ഠാ**
**അശ്വത്ഥമേനം സുവിരൂഢമൂലം**
**അസംഗശസ്ത്രേണ ദൃഢേന ഛിത്വാ**

ഈ അരയാലിന്റെ മുൻ വിവരിച്ച രൂപം പൂർണ്ണമായി കാണാൻ കഴിയുന്നില്ല. അതിന് ആദിയും അന്തവും ഇല്ല, സ്ഥിരമായ പ്രതിഷ്ഠയും ഇല്ല. വിവിധ പ്രകാരത്തിൽ നല്ലതുപോലെ വേരുറച്ച പ്രപഞ്ചമാകുന്ന ഈ അരയാലിനെ അസംഗം എന്ന ആയുധമുപയോഗിച്ച് മുറിച്ച് മാറ്റേണ്ടതാണ്. എന്നിട്ട്...

**4. തത: പദം തത്പരിമാർഗ്ഗിതവ്യം**
**യസ്മിൻ ഗതാ ന നിവർത്തന്തി ഭൂയ:**
**തമേവ ചാദ്യം പുരുഷം പ്രപദ്യേ**
**യത: പ്രവൃത്തി: പ്രസൃതാ പുരാണീ**

ഏതൊരു സ്ഥാനത്തെത്തിയവരാണോ വീണ്ടും ഈ ലോകത്തേക്ക് മടങ്ങിവരാതിരിക്കുന്നത് ആസ്ഥാനം അന്വേഷിച്ചു കണ്ടെത്തേണ്ടതാണ്. ആരിൽ നിന്നാണോ പണ്ടു മുതൽ തന്നെ അനാദിയായ സൃഷ്ടി ഉദ്ഭവിച്ചത് അതിൽ ശരണം പ്രാപിച്ച് ധ്യാനിക്കേണ്ടതാണ്.

**5. നിർമ്മാനമോഹാ ജിതസംഗദോഷാ**
**അദ്ധ്യാത്മനിത്യാ വിനിവൃത്തകാമാഃ**
**ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖ സംജ്ഞൈർ–**
**ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്.**

മാനവും, മോഹവും അകന്നവരും എന്റേത് എന്ന സംഗദോഷം ജയിച്ചവരും. അദ്ധ്യാത്മം മാത്രമാണ് നിത്യം എന്നറിഞ്ഞ്, ചിത്തത്തെ അതിൽ ഉറപ്പിച്ചവരും ഭൗതിക സുഖങ്ങളിലൊന്നും താൽപ്പര്യമില്ലാത്തവരും, സുഖദുഃഖാദികളായ ദ്വന്ദ്വാനുഭവങ്ങളിൽ വിചലിതമായ മനസ്സോടു കൂടിയവരും നാശരഹിതമായ ആ പദത്തിലെത്തിച്ചേരുന്നു.

**6. ന തദ്ഭാസയതേ സൂര്യോ**
**ന ശശാങ്കോ ന പാവകഃ**
**യദ്ഗത്വാ ന നിവർത്തന്തേ**
**തദ്ധാമ പരമം മമ**

ആ അവ്യയമായ സ്ഥാനം സൂര്യചന്ദ്രാദികൾ പ്രകാശിപ്പിക്കുന്നില്ല, അഗ്നിയും പ്രകാശിപ്പിക്കുന്നില്ല. ഏതു സ്ഥാനം പ്രാപിച്ചാൽ പിന്നീട് മടങ്ങി വരാനിടയാകുന്നില്ലയോ അതാണ് എന്റെ പരമമായ ധാമം.

**7. മമൈവാംശോ ജീവലോകേ**
**ജീവഭൂതഃ സനാതനഃ**
**മനഃ ഷഷ്ഠാനീന്ദ്രിയാണി**
**പ്രകൃതിസ്ഥാനികർഷതി.**

ഈ ലോകത്തിൽ, ജീവനായി അറിയപ്പെടുന്ന ജീവാത്മാവ് എന്റെ സനാതനമായ അംശമാകുന്നു. ഇത്

പ്രകൃതിയിൽ നിന്ന് ജീവിച്ച മനസ്സുൾപ്പെടെ ആറ് ഇന്ദ്രിയങ്ങളെ പോകുന്നിടങ്ങളിലെല്ലാം കൊണ്ടുപോകുന്നു.

**8. ശരീരം യദവാപ്നോതി**
**യച്ചാപ്യുത്ക്രാമതീശ്വരഃ**
**ഗൃഹീത്വൈതാനി സംയാതി**
**വായുർഗന്ധാനിവാശയാത്.**

കാറ്റ് പൂവിൽനിന്നും ഗന്ധത്തെ വഹിച്ചുകൊണ്ടു പോകുന്നതുപോലെ ഈശ്വരനായ ഈ ജീവാത്മാവ് ദേഹങ്ങളെ സ്വീകരിക്കുകയോ ഉപേക്ഷിക്കുകയോ ചെയ്യുമ്പോൾ ഈ ആറിന്ദ്രിയങ്ങളേയും കൊണ്ട് അതതു ദേഹത്തിൽ പ്രവേശിക്കുകയും ഇറങ്ങി പ്പോവുകയും ചെയ്യുന്നു.

**9. ശ്രോത്രം ചക്ഷുഃ സ്പർശനം ച**
**രസനം ഘ്രാണമേവ ച**
**അധിഷ്ഠായ മനശ്ചായം**
**വിഷയാനുപസേവതേ.**

ഇപ്രകാരം ഈ ജീവാത്മാവ് ശരീരങ്ങളിൽ വസിക്കുമ്പോൾ ചെവി, കണ്ണ്, തൊലി, നാക്ക്, മൂക്ക് എന്നിവയെയും മനസ്സിനെയും ആശ്രയിച്ച് വിഷയങ്ങളെ അനുഭവിക്കുന്നു.

**10. ഉത്ക്രാമന്തം സ്ഥിതം വാപി**
**ഭുഞ്ജാനം വാ ഗുണാന്വിതം**
**വിമൂഢാ നാനുപശ്യന്തി**
**പശ്യന്തി ജ്ഞാനചക്ഷുഷഃ**

ദേഹങ്ങളെ ഉപേക്ഷി ക്കുന്നവനും ദേഹത്തിൽ പ്രവേശിക്കുന്നവനും, പ്രകൃതിജങ്ങളായ സത്വരജസ്തമോ

ഗുണങ്ങളെ ആശ്രയിച്ച് ഭോഗങ്ങളെ അനുഭവിക്കുന്ന വനുമാണ് ജീവാത്മാവെന്ന് മൂഢാത്മാക്കൾ വേർതിരിച്ചു കാണുന്നില്ല. എന്നാൽ സത്യം ദർശിച്ച ജ്ഞാനികൾ ഇതിനെ വേർതിരിച്ചു കാണുന്നു.

**11. യതന്തോ യോഗിനശ്ചൈനം**
**പശ്യന്ത്യാത്മന്യവസ്ഥിതം**
**യതന്തോ *f*പ്യകൃതാത്മാനോ**
**നൈനം പശ്യന്ത്യചേതസഃ**

ചിത്തവൃത്തികളെ നിരോധിച്ച ജ്ഞാനനിഷ്ഠരായ യോഗികൾ ഈ സത്യത്തെ വ്യക്തമായി വേർതി രിച്ചറിയുന്നു. യത്നിക്കുന്നവരാണെങ്കിൽകൂടി, ചിത്ത ശുദ്ധി വരാത്തതിനാൽ അജ്ഞന്മാർ ഈ സത്യത്തെ വേർതിരിച്ചു കാണുന്നില്ല.

**12. യദാദിത്യഗതം തേജോ**
**ജഗദ്ഭാസയതേ *f*ഖിലം**
**യച്ചന്ദ്രമസി യച്ചാഗ്നൗ**
**തത്തേജോ വിദ്ധി മാമകം**

ആദിത്യനിൽ പ്രവേശിച്ച് ഈ ജഗത്തിനെ പ്രകാശ മാനമാക്കുകയും ചന്ദ്രനിൽ പ്രവേശിച്ച് പ്രകാശി പ്പിക്കുകയും അഗ്നിയെ പ്രകാശിപ്പിക്കുകയും ചെയ്യുന്ന ആ തേജസ്സ് എന്റേതാണെന്നറിയുക.

**13. ഗാമാവിശ്യ ച ഭൂതാനി**
**ധാരയാമ്യഹമോജസാ**

**പുഷ്ണാമി ചൗഷധീ: സർവ്വാ:**
**സോമോ ഭൂത്വാ രസാത്മക:**

ഞാൻ തന്നെയാണ് ഭൂമിയിൽ പ്രവേശിച്ച് സ്വന്തം ശക്തിയാൽ ജീവജാലങ്ങളെ വഹിക്കുന്നതും സംരക്ഷിക്കുന്നതും രസരൂപനായ ചന്ദ്രനായി ഭവിച്ചിട്ട് എല്ലാ സസ്യങ്ങളെയും പോഷിപ്പിച്ചു വളർത്തുന്നതും.

14. **അഹം വൈശ്വാനരോ ഭൂത്വാ**
**പ്രാണിനാം ദേഹമാശ്രിത:**
**പ്രാണാപാനസമായുക്ത:**
**പചാമ്യന്നം ചതുർവ്വിധം**

ഞാൻ തന്നെയാണ് സമസ്ത പ്രാണികളുടേയും ശരീരത്തിൽ ജീവരൂപേണ കടന്ന് ജഠരാഗ്നിയായി ഭവിച്ചിട്ട് പ്രാണൻ, അപാനൻ എന്നീ വായുക്കളോട് ചേർന്ന് നാലു പ്രകാരത്തിലുള്ള ഭക്ഷണപദാർത്ഥങ്ങളെ (ഭക്ഷ്യം, ഭോജ്യം, ലേഹ്യം, പേയം) ദഹിപ്പിക്കുന്നത്.

15. **സർവസ്യ ചാഹം ഹൃദി സന്നിവിഷ്ടോ**
**മത്ത: സ്മൃതിർജ്ഞാനമപോഹനം ച**
**വേദൈശ്ച സർവൈരഹമേവ വേദ്യോ**
**വേദാന്തകൃദ്വേദവിദേവ ചാഹം**

പരമാത്മാവായ ഞാൻ ജീവികളുടെ ഹൃദയത്തിൽ അന്തർയാമിയായി കുടികൊള്ളുന്നു. എന്നിൽ നിന്നാണ് ഓർമ്മയും, മറവിയും, അറിവും, നിരാകരണവും ഉണ്ടാകുന്നത്. എല്ലാ വേദങ്ങളിലും അറിയപ്പെടേണ്ട വസ്തു ഞാൻ തന്നെയാണ്. ഞാൻ തന്നെയാണ് വേദാന്തകർത്താവും, വേദജ്ഞനും.

**16. ദ്വാവിമൗ പുരുഷൗ ലോകേ**
**ക്ഷരശ്ചാക്ഷര ഏവ ച**
**ക്ഷര: സർവാണി ഭൂതാനി**
**കൂടസ്ഥോƒക്ഷര ഉച്യതേ**

ഈ ലോകത്ത് നശിക്കുന്നതും നശിക്കാത്തതുമായ രണ്ടു പുരുഷന്മാർ ഉണ്ട്. എല്ലാ ഭൂതങ്ങളുടേയും ബാഹ്യശരീരം നശിക്കുന്നതും ജീവാത്മാവ് അനശ്വരവുമാണെന്ന് പറയപ്പെടുന്നു.

**17. ഉത്തമ: പുരുഷസ്ത്വന്യ:**
**പരമാത്മേത്യുദാഹൃത:**
**യോ ലോകത്രയമാവിശ്യ**
**ബിഭർത്ത്യവ്യയ ഈശ്വര:**

ഇവരിൽ നിന്നും അന്യനായി ഉത്തമപുരുഷൻ ജഗത്തിന്റെ അകവും പുറവും വ്യാപിച്ചും മൂന്നു ലോകങ്ങളേയും ധരിച്ചും ഭരിച്ചും വിളങ്ങുന്നു. സത്യദർശികൾ ഉത്തമപുരുഷനെ പരമാത്മാവ് എന്നു പറയുന്നു.

**18. യസ്മാത് ക്ഷരമതീതോƒഹം**
**അക്ഷരാദപി ചോത്തമ:**
**അതോƒസ്മി ലോകേ വേദേ ച**
**പ്രഥിത: പുരുഷോത്തമ:**

എന്തുകൊണ്ടെന്നാൽ നശ്വരവസ്തുക്കൾക്ക് അതീതനാണ് ഞാൻ. അനശ്വരനായ ആത്മാവിനും അതീതനാണ് ഞാൻ. അതുകൊണ്ടാണ് ലോകത്തിലും വേദങ്ങളിലും പുരുഷോത്തമൻ എന്നു ഞാൻ പ്രസിദ്ധനായത്.

**19. യോ മാമേവമസംമൂഢോ**
**ജാനാതി പുരുഷോത്തമം**
**സ സർവ്വവിദ് ഭജതി മാം**
**സർവ്വഭാവേന ഭാരത**

ഹേ ഭാരത, പ്രപഞ്ചസുഖങ്ങളിൽ ഭ്രമിക്കാതെ ഇപ്രകാരം തത്ത്വത്തിൽ പുരുഷോത്തമനായി വിളങ്ങുന്ന എന്നെ അനുഭവം കൊണ്ടോ ബുദ്ധി കൊണ്ടോ അറിയുന്നയാൾ എല്ലാമറിയുന്നു. എല്ലാ പ്രകാരത്തിലും എന്നെ ഭജിക്കുന്നു.

**20. ഇതി ഗുഹ്യതമം ശാസ്ത്രം**
**ഇദമുക്തം മയാനഘ**
**ഏതദ്ബുദ്ധ്വാ ബുദ്ധിമാൻ സ്യാത്**
**കൃതകൃത്യശ്ച ഭാരത**

ഹേ ഭാരത, പാപരഹിതനായ നിന്നോട് പരമമായ രഹസ്യം ഞാൻ പറഞ്ഞു. ഇത് തത്ത്വത്തിൽ അറിഞ്ഞാൽ മനുഷ്യൻ ബുദ്ധിമാനാകും. ചെയ്യേണ്ടത് ചെയ്തു എന്ന കൃതകൃത്യഭാവവും വന്നുചേരും.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പതിനഞ്ചാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 16

# ദൈവാസുര സമ്പദ് വിഭാഗ യോഗം

*ശ്രീഭഗവാനുവാച*

1. **അഭയം സത്ത്വസംശുദ്ധിർ**
**ജ്ഞാനയോഗവ്യവസ്ഥിതി:**
**ദാനം ദമശ്ച യജ്ഞശ്ച**
**സ്വാധ്യായസ്തപ ആർജവം**

2. **അഹിംസാ സത്യമക്രോധഃ**
**ത്യാഗഃ ശാന്തിരപൈശുനം**
**ദയാ ഭൂതേഷ്വലോലുപ്ത്വം**
**മാർദ്ദവം ഹ്രീരചാപലം**

3. **തേജ: ക്ഷമാ ധൃതി: ശൗചം**
**അദ്രോഹോ നാതിമാനിതാ**
**ഭവന്തി സമ്പദം ദൈവീം**
**അഭിജാതസ്യ ഭാരത**

***ശ്രീഭഗവാൻ പറഞ്ഞു:*** ഭയമില്ലായ്മ, അന്ത:കരണത്തിന്റെ ശുദ്ധി, തന്നിൽ നിന്ന് അന്യമായി ഒന്നുമില്ലാ എന്ന ദൃഢവിശ്വാസം, എന്തും പങ്കിടാനുള്ള മനസ്സ്, ഇന്ദ്രിയനിയന്ത്രണം, ഈശ്വരാർപ്പണമായി പ്രവൃത്തി ചെയ്യൽ, വേദപഠനം, നാമഗുണകീർത്തനം, ഏകാഗ്രതാ പരിശീലനം, കടപ്പാടില്ലായ്മ–

മനസ്സുകൊണ്ടും ശരീരം കൊണ്ടും വാക്കുകൊണ്ടും ആരെയും പീഡിപ്പിക്കാതിരിക്കൽ, സത്യസന്ധമായ പ്രവൃത്തി, ദ്വേഷമില്ലായ്മ, കർമ്മഫലങ്ങൾ ഈശ്വരന് അർപ്പിക്കൽ, സ്ഥിരചിത്തത, ആരെയും അപമാനിക്കാതിരിക്കൽ, എല്ലാ ജീവജാലങ്ങളിലും ദയ, യാതൊന്നിലും ആഗ്രഹമില്ലായ്മ, മൃദുവായ പെരുമാറ്റം, അധർമ്മാചരണത്തിൽ വിമുഖത, ചാപല്യമില്ലായ്മ–

മനോബലം, എന്തും സഹിക്കാനും പൊറുക്കാനുമുള്ള കഴിവ്, ധൈര്യം, ബാഹ്യ–ആന്തരികശുദ്ധി, ആരേയും ദ്രോഹിക്കാതിരിക്കൽ, ദുരഭിമാനമില്ലായ്മ, ഇവയെല്ലാം ദൈവിക സമ്പത്തോടുകൂടി ജനിച്ച പുരുഷന്റെ ലക്ഷണങ്ങളാണ്.

**4. ദംഭോ ദർപ്പോ*f*ഭിമാനശ്ച
ക്രോധ: പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ
പാർത്ഥ സമ്പദമാസുരീം**

ഹേ പാർത്ഥാ, ദംഭം, സ്ഥാനമാനങ്ങളെക്കുറിച്ചുള്ള അഭിമാനം, ദുരഭിമാനം, ക്രോധം, പരുഷമായ പെരുമാറ്റം, സത്യത്തെക്കുറിച്ചറിവില്ലായ്മ ഇവയൊക്കെയാണ് ആസുര സമ്പത്തോടുകൂടി ജനിച്ച പുരുഷലക്ഷണം.

**5. ദൈവീ സമ്പദ്വിമോക്ഷായ
നിബന്ധായാസുരീ മതാ
മാ ശുച: സമ്പദം ദൈവീം
അഭിജാതോ*f*സി പാണ്ഡവ**

ദൈവികസമ്പത്ത് മോക്ഷത്തിനും, ആസുരികസമ്പത്ത് സംസാരബന്ധനത്തിനും കാരണമാണ്. ഹേ പാണ്ഡവാ, നീ ദൈവികസമ്പത്തോടുകൂടി ജനിച്ചവനാണ്. ദു:ഖിക്കേണ്ട.

**6. ദ്വൗ ഭൂതസർഗ്ഗൗ ലോകേ/സ്മിൻ**
**ദൈവ ആസുര ഏവ ച**
**ദൈവോ വിസ്തരശഃ പ്രോക്ത**
**ആസുരം പാർത്ഥ മേ ശൃണു**

ഹേ പാർത്ഥാ, ഈ ലോകത്തിൽ ദൈവികവും ആസുരീകവുമായ രണ്ടുവർഗ്ഗങ്ങളാണുള്ളത്. അതിൽ ദൈവികഗുണങ്ങളെപ്പറ്റി ഞാൻ വിസ്തരിച്ചു പറഞ്ഞു കഴിഞ്ഞു. ഇനി അസുരസമ്പത്തിനെപ്പറ്റി വിസ്തരിച്ചു പറയാം, കേൾക്കുക.

**7. പ്രവൃത്തിം ച നിവൃത്തിം ച**
**ജനാ ന വിദുരാസുരാഃ**
**ന ശൗചം നാപി ചാചാരോ**
**ന സത്യം തേഷു വിദ്യതേ**

അസുരസമ്പത്തുള്ള ജനങ്ങൾ എന്താണ് ചെയ്യേണ്ടതെന്നോ എന്താണു ചെയ്യാൻ പാടില്ലാത്തതെന്നോ തിരിച്ചറിയുന്നില്ല. അവരിൽ മന: ശുദ്ധിയോ സ്വഭാവശുദ്ധിയോ സത്യമോ കാണാനുണ്ടാവില്ല.

**8. അസത്യമപ്രതിഷ്ഠം തേ**
**ജഗദാഹുരനീശ്വരം**

**അപരസ്പരസംഭൂതം**
**കിമന്യത് കാമഹൈതുകം**

ആസുരികസമ്പത്തുള്ളവർ ഈ ജഗത്ത് അസത്യ മാണെന്നും ആശ്രയരഹിതമാണെന്നും ഇവിടെ ഈശ്വ നില്ലെന്നും, ഇത് പ്രകൃതിപുരുഷസംയോഗം കൊണ്ടുണ്ടാ യതല്ലെന്നും, കാമപൂർത്തിക്കായി മാത്രം നിലകൊള്ളുന്ന താണെന്നും പറയുന്നു.

**9. ഏതാം ദൃഷ്ടിമവഷ്ടഭ്യ**
**നഷ്ടാത്മാനോ*f*ല്പബുദ്ധയഃ**
**പ്രഭവന്ത്യുഗ്രകർമ്മാണഃ**
**ക്ഷയായ ജഗതോ *f*ഹിതാഃ**

ഇപ്രകാരമുള്ള വീക്ഷണത്തോടെ ആത്മാവ് നഷ്ടപ്പെട്ട വരും അല്പബുദ്ധികളുമായ ഇക്കൂട്ടർ ക്രൂരപ്രവൃത്തികൾ ചെയ്തു തങ്ങൾക്കും ലോകത്തിനും അഹിതം ചെയ്ത് ജഗത്തിന് ആപത്തുണ്ടാക്കി ജീവിക്കുന്നു.

**10. കാമമാശ്രിത്യ ദുഷ്പൂരം**
**ദംഭമാനമദാന്വിതാഃ**
**മോഹാദ് ഗൃഹീത്വാ*f*സദ്ഗ്രാഹാൻ**
**പ്രവർത്തന്തേ*f*ശുചിവ്രതാഃ**

ഒരിക്കലും തൃപ്തി വരാത്ത ലൗകികസുഖങ്ങളെ പിൻതുടർന്ന് ദംഭം, ദുരഭിമാനം, കുലധനാദികളിൽ അഭിമാനം എന്നിവയെ ആഗ്രഹിച്ച് അജ്ഞാനം മൂലം അസത്തായ ആഗ്രഹങ്ങളെ കൈക്കൊണ്ട് അശുദ്ധങ്ങളായ വ്രതങ്ങളിൽ ഏർപ്പെട്ട് അവർ ലോകത്തിൽ ദുഷ്ട കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു.

**11. ചിന്താമപരിമേയാം ച**
**പ്രളയാന്താമുപാശ്രിതാ:**
**കാമോപഭോഗപരമാ**
**ഏതാവദിതി നിശ്ചിതാ:**

മരണകാലം വരെ നീണ്ടുനിൽക്കുന്ന അസംഖ്യം ചിന്തകളെ ആഗ്രഹിക്കുന്ന അവർ ലൗകികങ്ങളായ ആഗ്രഹങ്ങളിൽ കവിഞ്ഞൊന്നും നേടാനില്ല എന്നു കരുതുന്നവരാണ്.

**12. ആശാപാശശതൈർബദ്ധാ:**
**കാമക്രോധപരായണാ:**
**ഈഹന്തേ കാമഭോഗാർത്ഥം**
**അന്യായേനാർത്ഥസഞ്ചയാൻ**

ആശകളുടെ നൂറുനൂറുപാശങ്ങളാൽ ബന്ധിതരായി കാമക്രോധങ്ങളിൽ മുഴുകി, ഇന്ദ്രിയസുഖങ്ങൾക്കായി അവർ അന്യായമാർഗ്ഗങ്ങളിലൂടെ ധനവും മറ്റും സമ്പാദിക്കുന്നതിന് അതിയായി കൊതിക്കുന്നു.

**13. ഇദമദ്യ മയാ ലബ്ധം**
**ഇദം പ്രാപ്സ്യേ മനോരഥം**
**ഇദമസ്തീദമപി മേ**
**ഭവിഷ്യതി പുനർധനം**

ഇന്ന് ഞാൻ ഇതു നേടി. ഇപ്പോൾ എന്റെ മനോരഥങ്ങൾ ഞാൻ സാധിക്കും, ഇന്ന് ഇത്രയധികം സമ്പത്തുകൾ വന്നു ചേർന്നു, ഇനി ഇത്രയും കൂടി വീണ്ടും വന്നുചേരും.

**14. അസൗ മയാ ഹത: ശത്രുർ**
**ഹനിഷ്യേ ചാപരാനപി**
**ഈശ്വരോ/ഹമഹം ഭോഗീ**
**സിദ്ധോ/ഹം ബലവാൻ സുഖീ**

ഇന്ന് ആ ശത്രുവിനെ ഞാൻ വധിച്ചു. മറ്റുള്ളവരേയും ഞാൻ കൊന്നൊടുക്കും, ഞാനാണെല്ലാറ്റിനേയും നിയന്ത്രിക്കുന്നത്, എല്ലാ ഐശ്വര്യങ്ങളും അനുഭവിക്കുന്നതും ഞാനാണ്, ഞാൻ സിദ്ധനും ബലവാനും, സുഖിമാനുമാണ്–

**15. ആഢ്യോ/ഭിജനവാനസ്മി**
**കോ/ന്യോ/സ്തി സദൃശോ മയാ**
**യക്ഷ്യേ ദാസ്യാമി മോദിഷ്യ**
**ഇത്യജ്ഞാനവിമോഹിതാ:**

ഞാൻ ഉന്നതകുലജാതനാണ്, എനിക്കു തുല്ല്യനായി ആരാണുള്ളത്, ഞാൻ യജ്ഞങ്ങൾ നടത്തും, ദാനം ചെയ്യും, ഞാൻ സന്തോഷിക്കും ഇപ്രകാരം ചിന്തിച്ച് ഇവർ അജ്ഞാനമോഹിതരായി കഴിയുന്നു.

**16. അനേകചിത്തവിഭ്രാന്താ**
**മോഹജാലസമാവൃതാ:**
**പ്രസക്താ: കാമഭോഗേഷു**
**പതന്തി നരകേ/ശുചൗ**

നാനാതരത്തിലുള്ള ചിത്തവിഭ്രാന്തികളിൽപ്പെട്ട് അജ്ഞാനം മൂലമുണ്ടായ മോഹങ്ങളാൽ ഭൗതികങ്ങളായ സുഖചിന്തകളിൽ ആസക്തി പൂണ്ട് ആസുരസ്വഭാവമുള്ള ഇവർ മലിനമായ നരകങ്ങളിൽ പതിക്കാനിടവരുന്നു.

**17. ആത്മസംഭാവിതാ: സ്തബ്ധാ**
**ധനമാനമദാന്വിതാ:**
**യജന്തേ നാമ യജ്ഞൈസ്തേ**
**ദംഭേനാവിധിപൂർവകം**

സ്വയം പ്രശംസിച്ച് അഹങ്കരിക്കുന്ന അവർ സമ്പത്തിലും സ്ഥാനമാനങ്ങളിലും മദിച്ച് അഹംഭാവത്തിലൂടെ ശാസ്ത്രവിഹിതമല്ലാത്ത വിധം യജ്ഞം ചെയ്യുന്നു പോലും.

**18. അഹങ്കാരം ബലം ദർപ്പം**
**കാമം ക്രോധം ച സംശ്രിതാ:**
**മാമാത്മപരദേഹേഷു**
**പ്രദ്വിഷന്തോऽഭ്യസൂയകാ:**

അഹംഭാവം, ബലം, തനിക്കു തുല്ല്യരായി ആരുമില്ല എന്ന ഭാവം, ഭൗതികസുഖലോഭം ക്രോധം എന്നിവ സ്വീകരിച്ച് തനിക്ക് അനുകൂലമല്ലാത്തവരോട് തികഞ്ഞ അസഹിഷ്ണുത പുലർത്തുന്ന ഇക്കൂട്ടർ അവരിലും അന്യരിലും സ്ഥിതിചെയ്യുന്ന ആത്മാവായ എന്നെ ദ്വേഷിക്കുന്നവരാണ്.

**19. താനഹം ദ്വിഷത: ക്രൂരാൻ**
**സംസാരേഷു നരാധമാൻ**
**ക്ഷിപാമ്യജസ്രമശുഭാൻ**
**ആസുരീഷ്വേവ യോനിഷു**

ദ്വേഷിക്കുന്നവരും, ക്രൂരന്മാരും, നരാധമന്മാരും അശുഭന്മാരുമായ ഇവരെ ഞാൻ വീണ്ടും വീണ്ടും ആസുര യോനികളിൽ ജനിപ്പിക്കുന്നു.

**20. ആസുരീം യോനിമാപന്നാ**
**മൂഢാ ജന്മനി ജന്മനി**
**മാമപ്രാപ്യൈവ കൗന്തേയ**
**തതോ യാന്ത്യധമാം ഗതിം**

ഹേ കൗന്തേയ, വീണ്ടും വീണ്ടും ആസുരയോനികളിൽ ജനിക്കുന്ന ഈ മൂഢന്മാർ എന്നെ പ്രാപിക്കാതെ വീണ്ടും അധമമായ ഗതിയെ പ്രാപിക്കുന്നു.

**21. ത്രിവിധം നരകസ്യേദം**
**ദ്വാരം നാശനമാത്മന:**
**കാമ: ക്രോധസ്തഥാ ലോഭ:**
**തസ്മാദേതത് ത്രയം ത്യജേത്**

കാമം, ക്രോധം, ലോഭം ഇവ മൂന്നും നരകത്തിലേക്കു നയിക്കുന്ന വഴികളും, അതിനാൽ ആത്മനാശത്തിന് കാരണവുമാകുന്നു. അതുകൊണ്ട് ഇവ മൂന്നും ത്യജിക്കണം.

**22. ഏതൈർവിമുക്ത: കൗന്തേയ**
**തമോദ്വാരൈസ്ത്രിഭിർനര:**
**ആചരത്യാത്മന: ശ്രേയ:**
**തതോ യാതി പരാം ഗതിം**

ഹേ കൗന്തേയ, നാശത്തിലേക്കുള്ള ഈ മൂന്നു വഴികളിൽനിന്നു വിമുക്തനായ മനുഷ്യൻ ആത്മ ശ്രേയസ്ക്കരമായ കാര്യങ്ങളെ ആചരിക്കുന്നു. ആയതിനാൽ പരമഗതിയെ പ്രാപിക്കുന്നു.

**23. യ: ശാസ്ത്രവിധിമുത്സൃജ്യ**
**വർത്തതേ കാമകാരത:**
**ന സ സിദ്ധിമവാപ്നോതി**
**ന സുഖം ന പരാം ഗതിം**

ശാസ്ത്രവിധികൾ ഉപേക്ഷിച്ച് സ്വന്തം കാമങ്ങളാൽ പ്രേരിതനായി ജീവിക്കുന്നവന് ലക്ഷ്യപ്രാപ്തിയോ, സുഖമോ, പരമമായ ഗതിയോ ലഭിക്കുന്നില്ല.

**24. തസ്മാച്ഛാസ്ത്രം പ്രമാണം തേ**
**കാര്യാകാര്യവ്യവസ്ഥിതൗ**
**ജ്ഞാത്വാ ശാസ്ത്രവിധാനോക്തം**
**കർമ്മ കർത്തുമിഹാർഹസി**

അതിനാൽ എന്തു ചെയ്യണം, എന്തു ചെയ്യരുത് എന്ന കാര്യത്തിൽ ശാസ്ത്രത്തെ പ്രമാണമായി സ്വീകരിക്കുക. ശാസ്ത്രവിധികളെ അറിഞ്ഞ് അതനുസരിച്ച് നീ കർമ്മങ്ങളെ അനുഷ്ഠിക്കുക.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പതിനാറാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 17

# ശ്രദ്ധാത്രയ വിഭാഗ യോഗം

*അർജ്ജുന ഉവാച*

1. **യേ ശാസ്ത്രവിധിമുത്സൃജ്യ**
**യജന്തേ ശ്രദ്ധയാന്വിതാ:**
**തേഷാം നിഷ്ഠാ തു കാ കൃഷ്ണ**
**സത്ത്വമാഹോ രജസ്തമ:**

***അർജ്ജുനൻ പറഞ്ഞു:*** ഹേ കൃഷ്ണാ, ശാസ്ത്ര വിധികൾ പാലിക്കാതെ, പക്ഷേ ശ്രദ്ധയോടെ പൂജിക്കുന്നവരുടെ നിഷ്ഠ സാത്ത്വികം, രാജസം, താമസം, ഇതിൽ ഏതാണ്?

*ശ്രീഭഗവാനുവാച*

2. **ത്രിവിധാ ഭവതി ശ്രദ്ധാ**
**ദേഹിനാം സാ സ്വഭാവജാ**
**സാത്ത്വികീ രാജസീ ചൈവ**
**താമസീ ചേതി താം ശൃണു**

***ശ്രീഭഗവാൻ പറഞ്ഞു:*** മനുഷ്യരുടെ സ്വഭാവമനുസരിച്ച് മൂന്നുവിധം ശ്രദ്ധ ഉണ്ടാകുന്നു. സാത്ത്വികം, രാജസം, താമസം, അതിനെക്കുറിച്ചുകേൾക്കുക.

3. **സത്ത്വാനുരൂപാ സർവസ്യ**
**ശ്രദ്ധാ ഭവതി ഭാരത**

**ശ്രദ്ധാമയോऽയം പുരുഷോ**
**യോ യച്ഛ്രദ്ധ: സ ഏവ സ:**

ഹേ അർജ്ജുനാ, അവരവരുടെ സംസ്ക്കാരമനുസരിച്ച് എല്ലാവർക്കും ശ്രദ്ധയുണ്ടാകുന്നു. പുരുഷൻ ശ്രദ്ധാമയ നെന്ന് പറയപ്പെടുന്നു. ഒരുവൻെറ ശ്രദ്ധ ഏതു തര ത്തിലാണോ, അവൻ അതുവിധമായിത്തീരുന്നു.

4. **യജന്തേ സാത്ത്വികാ ദേവാൻ**
**യക്ഷരക്ഷാംസി രാജസാ:**
**പ്രേതാൻ ഭൂതഗണാംശ്ചാന്യേ**
**യജന്തേ താമസാ: ജനാ:**

സാത്ത്വിക ഗുണമുള്ളവർ ദേവന്മാരെ പൂജിക്കുന്നു. രാജസ ഗുണമുള്ളവർ യക്ഷന്മാരെയും, രാക്ഷസന്മാ രെയും പൂജിക്കുന്നു. താമസഗുണമുള്ളവർ ഭൂതപ്രേത ഗണങ്ങളെ പൂജിക്കുന്നു.

5. **അശാസ്ത്രവിഹിതം ഘോരം**
**തപ്യന്തേ യേ തപോജനാ:**
**ദംഭാഹങ്കാരസംയുക്താ:**
**കാമരാഗബലാന്വിതാ:**

ശാസ്ത്രവിധിക്കനുസരിക്കാതെ തനിക്കു തോന്നിയ പോലെ ഘോരതപസ്സനുഷ്ഠിക്കുന്നവർ തന്നെക്കാൾ വലിയവനില്ല എന്ന അഹംഭാവത്തോടുകൂടി കാമം, രാഗം, ബലം എന്നിവക്ക് വശംവദരാകുന്നു.

6. **കർശയന്ത: ശരീരസ്ഥം**
**ഭൂതഗ്രാമമചേതസ:**

**മാം ചൈവാന്ത: ശരീരസ്ഥം**
**താൻ വിദ്ധ്യാസുരനിശ്ചയാൻ**

ദേഹത്തിന്റെ നിലനില്പിനെ സഹായിക്കുന്ന പഞ്ചഭൂതസമൂഹത്തെയും ദേഹത്തിനുള്ളിൽ സ്ഥിതി ചെയ്യുന്ന എന്നെയും കഠിനസാധനകളാൽ പീഡിപ്പിക്കുന്നവർ ആസുരസ്വഭാവക്കാരെന്നറിയുക.

7. **ആഹാരസ്ത്വപി സർവസ്യ**
**ത്രിവിധോ ഭവതി പ്രിയ:**
**യജ്ഞസ്തപസ്തഥാ ദാനം**
**തേഷാം ഭേദമിമം ശൃണു**

പ്രിയമുള്ള ആഹാരംപോലും ഗുണങ്ങളുടെ വ്യത്യാസമനുസരിച്ച് മൂന്നു വിധമായി ഭവിക്കുന്നു. അതുപോലെ യജ്ഞം, ദാനം, തപസ്സ് എന്നിവയുടെയും മൂന്നു വിധം ഭേദം ഞാൻ പറയുന്നത് ശ്രദ്ധയോടെ കേൾക്കുക.

8. **ആയു: സത്ത്വബലാരോഗ്യ–**
**സുഖപ്രീതിവിവർദ്ധനാ:**
**രസ്യാ: സ്നിഗ്ധാ: സ്ഥിരാ ഹൃദ്യാ**
**ആഹാരാ: സാത്ത്വികപ്രിയാ:**

ആയുസ്സ്, ഉത്സാഹം, ദേഹമനോബലം, സുഖം, ഇന്ദ്രിയതൃപ്തി ഇവ വരുത്തുന്നതും, സ്വാദുള്ളതും മൃദുവും കേടുവരാത്തതുമായ ഭക്ഷണമാണ് സാത്ത്വികന്മാർക്ക് പ്രിയം.

9. **കട്വമ്ലലവണാത്യുഷ്ണ–**
**തീക്ഷ്ണരൂക്ഷവിദാഹിന:**

**ആഹാരാ രാജസസ്യേഷ്ടാ**
**ദു:ഖശോകാമയപ്രദാ:**

ചവർപ്പ്, ഉപ്പ്, പുളി എന്നിവയുള്ളതും എരിവ് കൂടിയതും, കാഠിന്യമുള്ളതും തീക്ഷ്ണവും രൂക്ഷവും ദുഃഖം ശോകം പലതരം രോഗങ്ങൾ ഇവ ഉളവാക്കു ന്നതുമായ ആഹാരങ്ങൾ ആണ് രാജസന്മാർക്ക് പ്രിയം.

10. **യാതയാമം ഗതരസം**
**പൂതിപര്യുഷിതം ച യത്**
**ഉച്ഛിഷ്ടമപി ചാമേധ്യം**
**ഭോജനം താമസപ്രിയം**

പാചകം ചെയ്ത് യാമങ്ങൾ കഴിഞ്ഞതും, രസം നശിച്ചതും, ദുർഗ്ഗന്ധമുള്ളതും, ജീർണ്ണിച്ചതും, ഉച്ഛിഷ്ടമായതും, ശുദ്ധിയില്ലാത്തതുമായ ആഹാരം താമസന്മാർ ഇഷ്ടപ്പെടുന്നു.

11. **അഫലാകാംക്ഷിഭിർയജ്ഞോ**
**വിധിദൃഷ്ടോ യ ഇജ്യതേ**
**യഷ്ടവ്യമേവേതി മന:**
**സമാധായ സ സാത്ത്വിക:**

ഫലകാംക്ഷകൂടാതെ യജ്ഞം അനുഷ്ഠിക്കേണ്ട താണെന്നുറച്ച് തനിക്ക് വിധിച്ചിട്ടുള്ള യജ്ഞം അനുഷ്ഠിക്കപ്പെടുന്നു എന്നു വന്നാൽ അത് സാത്വികമായി ഭവിക്കുന്നു.

12. **അഭിസന്ധായ തു ഫലം**
**ദംഭാർഥമപി ചൈവ യത്**

**ഇജ്യതേ ഭരതശ്രേഷ്ഠ**
**തം യജ്ഞം വിദ്ധി രാജസം**

ഹേ അർജ്ജുനാ, ഫലകാംക്ഷയോടുകൂടെ താൻ വലിയവനാണെന്ന് കാണിക്കുന്നതിനുവേണ്ടി അനുഷ്ഠിക്കപ്പെടുന്ന യജ്ഞം രാജസം എന്നറിയുക.

**13. വിധിഹീനമസൃഷ്ടാന്നം**
**മന്ത്രഹീനമദക്ഷിണം**
**ശ്രദ്ധാവിരഹിതം യജ്ഞം**
**താമസം പരിചക്ഷതേ**

യജ്ഞവിധിയോട് കൂടാതെയും അന്നദാനം നടത്താതെയും, മന്ത്രോച്ചാരണം കൂടാതെയും ദക്ഷിണ ഒന്നും നല്കാതെയും ശാസ്ത്രവിധികളെ അനുസരിക്കാതെയും ശ്രദ്ധയോടുകൂടാതെയും നടത്തുന്ന യജ്ഞം താമസമാണെന്ന് പറയപ്പെടുന്നു.

**14. ദേവദ്വിജഗുരുപ്രാജ്ഞ–**
**പൂജനം ശൗചമാർജവം**
**ബ്രഹ്മചര്യമഹിംസാ ച**
**ശാരീരം തപ ഉച്യതേ**

ദേവന്മാർ, ദ്വിജന്മാർ, ഗുരുക്കന്മാർ, പണ്ഡിതന്മാർ തുടങ്ങിയവരെ പൂജിക്കൽ, ദേഹശുദ്ധി, കാപട്യമില്ലായ്മ, ബ്രഹ്മചര്യം, പരദ്രോഹം ചെയ്യാതിരിക്കൽ, എന്നിവ ശാരീരിക തപസ്സാകുന്നു.

**15. അനുദ്വേഗകരം വാക്യം**
**സത്യം പ്രിയഹിതം ച യത്**

**സ്വാധ്യായാഭ്യസനം ചൈവ**
**വാങ്മയം തപ ഉച്യതേ**

ആർക്കും ഉദ്വേഗം ജനിക്കാത്ത തരത്തിലുള്ള വാക്ക്, പ്രിയങ്കരവും, ഹിതകരവും സത്യസന്ധവുമായ സംഭാഷണം, സ്വാധ്യായം അഭ്യസിക്കൽ ഇവയാണ് വാക്കുകൊണ്ടുള്ള തപസ്സ്.

**16. മന:പ്രസാദ: സൗമ്യത്വം**
**മൗനമാത്മവിനിഗ്രഹ:**
**ഭാവസംശുദ്ധിരിത്യേതത്**
**തപോ മാനസമുച്യതേ**

മനസ്സ് സദാ പ്രസന്നമാക്കി വയ്ക്കുക, എല്ലാവരോടും സൗമ്യമായി പെരുമാറുക, അധികഭാഷണം ഒഴിവാക്കുക, മനോരാജ്യങ്ങളിൽ മുഴുകാതിരിക്കുക, ഈശ്വരനിൽ ഏകാഗ്രത നിലനിർത്തുക, സർവ്വത്ര ഈശ്വരഭാവന പുലർത്തി മന:ശുദ്ധി പാലിക്കുക, ഇതാണ് മനസ്സുകൊണ്ടുള്ള തപസ്സ് എന്ന് പറയപ്പെടുന്നത്.

**17. ശ്രദ്ധയാ പരയാ തപ്തം**
**തപസ്തത് ത്രിവിധം നരൈ:**
**അഫലാകാംക്ഷിഭിർ യുക്തൈ:**
**സാത്ത്വികം പരിചക്ഷതേ**

ഫലകാംക്ഷ കൂടാതെയും, പരമശ്രദ്ധയോടെയും യോഗികൾ ചെയ്യുന്ന ഈ മൂന്ന് തരം തപസ്സുകളും സാത്വികം എന്ന് പറയപ്പെടുന്നു.

18. സത്കാരമാനപൂജാർത്ഥം
തപോ ദംഭേന ചൈവ യത്
ക്രിയതേ തദിഹ പ്രോക്തം
രാജസം ചലമധ്രുവം

മറ്റുള്ളവരിൽനിന്നും ആദരം, ബഹുമാനം, പൂജ, പ്രീതി എന്നിവ കിട്ടണമെന്ന ആശയോടെ അഹങ്കാരത്തോടുകൂടി അനുഷ്ഠിക്കുന്ന തപസ്സ് ക്ഷണികമായ ഫലം നല്കുന്നതും രാജസവുമാണ്.

19. മൂഢഗ്രാഹേണാത്മനോ യത്
പീഡയാ ക്രിയതേ തപ:
പരസ്യോത്സാദനാർത്ഥം വാ
തത്താമസമുദാഹൃതം

അവിവേകം കൊണ്ടും, അതിമോഹം കൊണ്ടും ദേഹത്തേയും മനസ്സിനേയും പീഡിപ്പിക്കുന്നതും, പരോപദ്രവത്തിനായി അനുഷ്ഠിക്കുന്നതുമായ തപസ്സ് താമസം എന്ന് പറയുന്നു.

20. ദാതവ്യമിതി യദ്ദാനം
ദീയതേഽനുപകാരിണേ
ദേശേ കാലേ ച പാത്രേ ച
തദ്ദാനം സാത്ത്വികം സ്മൃതം

ദാനം ചെയ്യുക എന്ന പുണ്യകർമ്മം നിശ്ചയമായും അനുഷ്ഠിക്കേണ്ടതാണ് എന്ന നിശ്ചയത്തോടുകൂടി ദേശം, സന്ദർഭം, വാങ്ങുന്ന ആളിന്റെ അർഹത ഇവ നോക്കി ഇങ്ങോട്ട് ഒന്നും പ്രതീക്ഷിക്കാതെ തന്റെ കഴിവിന് അനുസരിച്ച് ചെയ്യപ്പെടുന്ന ദാനം സാത്വികമെന്നോർക്കുക.

**21. യത്തു പ്രത്യുപകാരാർത്ഥം**
**ഫലമുദ്ദിശ്യ വാ പുന:**
**ദീയതേ ച പരിക്ലിഷ്ടം**
**തദ്ദാനം രാജസം സ്മൃതം**

ദാനം വാങ്ങുന്ന ആളിൽ നിന്ന് പ്രത്യുപകാരം പ്രതീക്ഷിച്ച്, ഫലത്തിൽ കൊതിച്ച്, മനസ്സ് ക്ലേശിച്ചുകൊണ്ട് നൽകപ്പെടുന്ന ദാനം രാജസമെന്ന് അറിയുക.

**22. അദേശകാലേ യദ്ദാനം**
**അപാത്രേഭ്യശ്ച ദീയതേ**
**അസത്കൃതമവജ്ഞാതം**
**തത്താമസമുദാഹൃതം**

ദേശം നോക്കാതെയും, സന്ദർഭം നോക്കാതെയും അർഹതയില്ലാത്തവർക്ക് സന്മനസ്സില്ലാതെ അവജ്ഞയോടെ ചെയ്യപ്പെടുന്ന ദാനം താമസദാനം എന്ന് പറയപ്പെടുന്നു.

**23. ഓം തത് സദിതി നിർദേശോ**
**ബ്രഹ്മണസ്ത്രിവിധ:സ്മൃത:**
**ബ്രാഹ്മണാസ്തേന വേദാശ്ച**
**യജ്ഞാശ്ച വിഹിതാ: പുരാ**

ഓം തത് സത് ഇങ്ങനെ ബ്രഹ്മത്തിന്റെ നാമങ്ങൾ മൂന്നുവിധമെന്ന് പറയപ്പെട്ടിരിക്കുന്നു. ബ്രഹ്മജ്ഞാനികളും, വേദജ്ഞാനികളും യാഗാദികർമ്മങ്ങളും ബ്രഹ്മത്താൽ പണ്ടേ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു.

**24. തസ്മാദോമിത്യുദാഹൃത്യ**
**യജ്ഞദാനതപ:ക്രിയാ:**

**പ്രവർത്തന്തേ വിധാനോക്താ:**
**സതതം ബ്രഹ്മവാദിനാം**

ആയതിനാൽ ഓം എന്ന് ഉച്ചരിച്ച് കൊണ്ട് ശ്രേഷ്ഠന്മാർ, ശാസ്ത്രപ്രകാരമുള്ള യജ്ഞം, ദാനം, തപസ്സ്, കർമ്മങ്ങൾ എന്നിവ അനുഷ്ഠിക്കുന്നു.

**25. തദിത്യനഭിസന്ധായ**
**ഫലം യജ്ഞതപ:ക്രിയാ:**
**ദാനക്രിയാശ്ച വിവിധാ:**
**ക്രിയന്തേ മോക്ഷകാംക്ഷിഭി:**

തത് എന്നുപറയുന്ന പരമാത്മാവിന്റേതാണ് ഇതെല്ലാം എന്ന ബോധത്തോടെ ഫലകാംക്ഷകൂടാതെ വിവിധങ്ങളായ യജ്ഞം, തപം, ദാനം എന്നീ കർമ്മങ്ങൾ മോക്ഷകാംക്ഷികളായ പുരുഷൻമാർ അനുഷ്ഠിക്കുന്നു.

**26. സദ്ഭാവേ സാധുഭാവേ ച**
**സദിത്യേതത് പ്രയുജ്യതേ**
**പ്രശസ്തേ കർമ്മണി തഥാ**
**സച്ഛബ്ദ: പാർത്ഥ യുജ്യതേ**

ഹേ പാർത്ഥാ, സത് എന്ന പരമാത്മാവിന്റെ നാമം സത്യം, ശ്രേഷ്ഠം എന്നീ അർത്ഥങ്ങളിൽ പ്രയോഗിക്കുന്നു. അതുപോലെ ഉത്തമങ്ങളായ കർമ്മം അനുഷ്ഠിക്കുമ്പോൾ സത് എന്ന പദം ഉച്ചരിക്കപ്പെടുന്നു.

**27. യജ്ഞേ തപസി ദാനേ ച**
**സ്ഥിതി: സദിതി ചോച്യതേ**

**കർമ്മ ചൈവ തദർത്ഥീയം**
**സദിത്യേവാഭിധീയതേ**

യജ്ഞം, തപസ്സ്, ദാനം എന്നിവയിൽ നിഷ്ഠയോടു കൂടി വർത്തിക്കുന്നതും സത് എന്നുപറയപ്പെടുന്നു. പരമാത്മപ്രാപ്തി ലക്ഷ്യമാക്കി ആചരിക്കപ്പെടുന്ന കർമ്മവും സദ് എന്ന് തന്നെ പറയപ്പെടുന്നു.

**28. അശ്രദ്ധയാ ഹുതം ദത്തം**
**തപസ്തപ്തം കൃതം ച യത്**
**അസദിത്യുച്യതേ പാർത്ഥ**
**ന ച തത് പ്രേത്യ നോ ഇഹ**

ഹേ പാർത്ഥാ, അശ്രദ്ധയോടുകൂടി അനുഷ്ഠിക്കുന്ന ഹോമം, ദാനം, തപസ്സ്, കർമ്മം ഇവയെല്ലാം അസത് എന്നു പറയപ്പെടുന്നു. അസത് കർമ്മങ്ങളിലൂടെ ഇഹത്തിലും, പരത്തിലും യാതൊന്നും നേടാനാവില്ല.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പതിനേഴാം അദ്ധ്യായം സമാപ്തം*

## അദ്ധ്യായം 18

# മോക്ഷ സംന്യാസ യോഗം

*അർജ്ജുന ഉവാച*

1. **സംന്യാസസ്യ മഹാബാഹോ
തത്ത്വമിച്ഛാമി വേദിതും
ത്യാഗസ്യ ച ഹൃഷീകേശ
പൃഥക് കേശിനിഷൂദന**

***അർജ്ജുനൻ പറഞ്ഞു:*** ഹേ മഹാബാഹോ, ഋഷികേശാ, കേശിനിഷൂദന, സന്ന്യാസത്തിന്റേയും, ത്യാഗത്തിന്റേയും തത്ത്വം വെവ്വേറെയായി അറിയാൻ ഞാൻ ആഗ്രഹിക്കുന്നു.

*ശ്രീഭഗവാനുവാച*

2. **കാമ്യാനാം കർമ്മണാം ന്യാസം
സംന്യാസം കവയോ വിദു:
സർവകർമ്മഫലത്യാഗം
പ്രാഹുസ്ത്യാഗം വിചക്ഷണാ:**

***ശ്രീഭഗവാൻ പറഞ്ഞു:*** കാമ്യകർമ്മങ്ങളുടെ ഉപേക്ഷിക്കലാണ് സംന്യാസമെന്ന് തത്വദർശികൾ പറയുന്നു. എല്ലാ കർമ്മങ്ങളുടേയും ഫലം ത്യജിക്കലാണ് ത്യാഗം എന്ന് സത്യദർശികൾ പറയുന്നു.

3. **ത്യാജ്യം ദോഷവദിത്യേകേ
കർമ്മ പ്രാഹുർമനീഷിണ:**

**യജ്ഞദാനതപ:കർമ്മ**
**ന ത്യാജ്യമിതി ചാപരേ**

കർമ്മങ്ങളിലെല്ലാം ദോഷങ്ങൾ ഉള്ളതുകൊണ്ട് അവ ത്യജിക്കേണ്ടതാണെന്ന് വിദ്വാൻമാർ പറയുന്നു. എന്നാൽ യജ്ഞം, ദാനം, തപം എന്നീ കർമ്മങ്ങൾ ദോഷമുള്ള തായാൽപോലും ഉപേക്ഷിക്കേണ്ടതില്ല എന്ന് മററു ചിലർ പറയുന്നു.

**4. നിശ്ചയം ശൃണു മേ തത്ര**
**ത്യാഗേ ഭരതസത്തമ**
**ത്യാഗോ ഹി പുരുഷവ്യാഘ്ര**
**ത്രിവിധ: സംപ്രകീർത്തിത:**

ഹേ ഭരതോത്തമ, ത്യാഗത്തെക്കുറിച്ച് എന്റെ അഭിപ്രായം ഹേ പുരുഷവ്യാഘ്ര കേട്ടുകൊള്ളുക: കർമ്മത്യാഗം മൂന്ന് വിധത്തിലാണെന്ന് വേർതിരിച്ച് പ്രകീർത്തിച്ചിരുക്കുന്നു.

**5. യജ്ഞദാനതപ:കർമ്മ**
**ന ത്യാജ്യം കാര്യമേവ തത്**
**യജ്ഞോദാനം തപശ്ചൈവ**
**പാവനാനി മനീഷിണാം**

യജ്ഞം, ദാനം, തപസ്സ് എന്നീ കർമ്മങ്ങൾ ഉപേക്ഷിക്കുവാൻ പാടില്ല. അത് അനുഷ്ഠിക്കുക തന്നെയാണ് വേണ്ടത്. കാരണം യജ്ഞം, ദാനം തപസ്സ് എന്നിവ വിവേകികളെ പവിത്രരാക്കുന്നു.

**6. ഏതാന്യപി തു കർമ്മാണി**
**സംഗം ത്യക്ത്വാ ഫലാനി ച**

**കർത്തവ്യാനീതി മേ പാർത്ഥ**
**നിശ്ചിതം മതമുത്തമം**

ആയതിനാൽ യജ്ഞം, ദാനം, തപം, എന്നീ കർമ്മങ്ങൾ ആസക്തിയും, ഫലവും വെടിഞ്ഞ് വേണം അനുഷ്ഠിക്കുവാൻ. ഇതാണെന്റെ നിശ്ചയിച്ചുറച്ച അഭിപ്രായം.

**7. നിയതസ്യ തു സംന്യാസ:**
**കർമ്മണോ നോപപദ്യതേ**
**മോഹാത്തസ്യ പരിത്യാഗ:**
**താമസ: പരികീർത്തിത:**

വിധിക്കപ്പെടുന്ന കർമ്മങ്ങൾ ത്യജിക്കുന്നത് ഉചിതമല്ല. അതിനെ വിവേകശൂന്യതകൊണ്ട് വേണ്ട എന്ന് വയ്ക്കുന്നത് താമസികമായ ത്യാഗം എന്ന് പറയപ്പെടുന്നു.

**8. ദു:ഖമിത്യേവ യത്കർമ്മ**
**കായക്ലേശഭയാത് ത്യജേത്**
**സ കൃത്വാ രാജസം ത്യാഗം**
**നൈവ ത്യാഗഫലം ലഭേത്**

സ്വധർമ്മമായ കർമ്മത്തെ അനുഷ്ഠിക്കുന്നത് ദു:ഖകരമാണെന്നും ദേഹ ക്ലേശത്തിനു കാരണമെന്നും കരുതി കർമ്മത്തെ ത്യജിക്കുന്നത് രാജസത്യാഗമാണ്. അത്കൊണ്ട് ഒരുതരത്തിലുള്ള ത്യാഗഫലവും നേടുന്നില്ല.

**9. കാര്യമിത്യേവ യത് കർമ്മ**
**നിയതം ക്രിയതേ/ർജ്ജുന**
**സംഗം ത്യക്ത്വാ ഫലം ചൈവ**
**സ ത്യാഗ: സാത്വികോ മത:**

ഹേ അർജ്ജുനാ, ശാസ്ത്രോക്തങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കപ്പെടേണ്ടവയാണെന്ന ദൃഢനിശ്ചയത്തിൽ കർത്തൃത്വഭാവവും, ഫലേച്ഛയും വെടിഞ്ഞ് അനുഷ്ഠിക്കുകയാണെങ്കിൽ ആ ത്യാഗം സാത്വികമെന്ന് കരുതപ്പെടുന്നു.

**10. ന ദ്വേഷ്ട്യകുശലം കർമ്മ**
**കുശലേ നാനുഷജ്ജതേ**
**ത്യാഗീ സത്വസമാവിഷ്ടോ**
**മേധാവീ ഛിന്നസംശയ:**

സത്വഗുണ സമ്പന്നനും, ബുദ്ധിമാനും, കർമ്മങ്ങളെക്കുറിച്ച് സംശയങ്ങൾ നീങ്ങിയവനുമായ മനുഷ്യൻ അകുശലങ്ങളായ കർമ്മങ്ങളെ വെറുക്കുകയോ, കുശലങ്ങളായ കർമ്മങ്ങളിൽ ഫലേച്ഛയോടെ ബദ്ധനാകയോ ചെയ്യുന്നില്ല.

**11. നഹി ദേഹഭൃതാ ശക്യം**
**ത്യക്തും കർമ്മാണ്യശേഷത:**
**യസ്തു കർമ്മഫലത്യാഗീ**
**സ ത്യാഗീത്യഭിധീയതേ**

ദേഹധാരിയായ ഒരു മനുഷ്യനും സകലകർമ്മങ്ങളേയും പൂർണ്ണമായി ഉപേക്ഷിക്കുന്നതിന് സാധ്യമല്ല. കർമ്മഫലേച്ഛ വെടിയുന്നവൻ തന്നെയാണ് ത്യാഗി.

**12. അനിഷ്ടമിഷ്ടം മിശ്രം ച**
**ത്രിവിധം കർമ്മണ: ഫലം**
**ഭവത്യത്യാഗിനാം പ്രേത്യ**
**ന തു സംന്യാസിനാം ക്വചിത്**

കർമ്മഫലത്യാഗം ദൃഢമാകാത്തവരുടെ കർമ്മങ്ങൾക്ക് ഇഷ്ടം, അനിഷ്ടം, ഇഷ്ടാനിഷ്ടമിശ്രം എന്നിങ്ങനെ കർമ്മ ഫലം മൂന്നുവിധം മരണശേഷം ഭവിക്കുന്നു. എന്നാൽ കർമ്മഫലത്യാഗം ദൃഢമായ സന്ന്യാസിമാരുടെ കർമ്മ ങ്ങൾക്കാകട്ടെ ഒരുകാലത്തും ഫലം സംഭവിക്കുന്നില്ല.

**13. പഞ്ചൈതാനി മഹാബഹോ**
**കാരണാനി നിബോധ മേ**
**സാംഖ്യേ കൃതാന്തേ പ്രോക്താനി**
**സിദ്ധയേ സർവകർമ്മണാം**

ഹേ മഹാബാഹോ, ഏതു കർമ്മത്തിന്റെയും പരിസമാ പ്തിക്കുള്ള അഞ്ച് കാരണങ്ങൾ സാംഖ്യശാസ്ത്രത്തിൽ പ്രതിപാദിച്ചിരുക്കുന്നു. അവയെപ്പറ്റി കേട്ടുകൊള്ളുക.

**14. അധിഷ്ഠാനം തഥാ കർത്താ**
**കരണം ച പൃഥഗ്വിധം**
**വിവിധാശ്ച പൃഥക്ചേഷ്ടാ**
**ദൈവം ചൈവാത്ര പഞ്ചമം**

കർമ്മം അനുഷ്ഠിക്കാനും ചെയ്യാനും തുടങ്ങാനുമുള്ള കർമ്മരഹിതമായ ആശ്രയം (ശരീരം), കർമ്മത്തിൽ അഭിമാനിക്കുന്ന ജീവൻ, കർമ്മം ചെയ്യുന്നയാളിനാവശ്യ മായ ഉപകരണങ്ങൾ (ഇന്ദ്രിയങ്ങൾ), പല പ്രകാരത്തി ലുള്ള ചേഷ്ടകൾ, വിവിധ കർമ്മങ്ങളുടെ ആകെത്തുക യായ വിധി അഥവാ ദൈവാനുഗ്രഹം ഇവയാണ് അഞ്ച് കാരണങ്ങൾ.

**15. ശരീരവാങ്മനോഭിർയത്**
**കർമ്മ പ്രാരഭതേ നര:**

**ന്യായ്യം വാ വിപരീതം വാ**
**പഞ്ചൈതേ തസ്യ ഹേതവ:**

മനുഷ്യൻ ദേഹംകൊണ്ടും, വാക്കുകൊണ്ടും, മനസ്സു കൊണ്ടും ശാസ്ത്രാനുകൂലമായും വിപരീതമായും ചെയ്യുന്ന എല്ലാ കർമ്മങ്ങൾക്കും ഈ അഞ്ചു ഹേതുക്കൾ ആവശ്യമാണ്.

**16. തത്രൈവം സതി കർത്താരം**
**ആത്മാനം കേവലം തു യ:**
**പശ്യത്യകൃതബുദ്ധിത്വാത്**
**ന സ പശ്യതി ദുർമതി:**

എന്നിരുന്നാലും കർമ്മവിഷയത്തിൽ, കർത്താവായി ജീവാത്മാവിനെ മാത്രം കാണുന്നു, അജ്ഞാനിയും, മായ യിൽപ്പെട്ടുഴലുന്നവനുമായ ആ ദുഷ്ടബുദ്ധി കർമ്മരഹ സ്യത്തിന്റെ യാഥാർത്ഥ്യം അറിയുന്നില്ല.

**17. യസ്യ നാഹംകൃതോ ഭാവോ**
**ബുദ്ധിർയസ്യ ന ലിപ്യതേ**
**ഹത്വാപി സ ഇമാംല്ലോകാൻ**
**ന ഹന്തി ന നിബദ്ധ്യതേ**

ഞാൻ ചെയ്യുന്നു, എന്ന കർതൃത്ത്വഭാവമില്ലാതെയും, ബുദ്ധി ഫലസംഗബദ്ധമാകാതെയും ഇരിക്കുന്നയാൾ ലോകരെയൊക്കെ വധിച്ചാലും, ആരെയും വധിക്കുന്നില്ല; പാപബദ്ധനാകുന്നില്ല.

**18. ജ്ഞാനം ജ്ഞേയം പരിജ്ഞാതാ**
**ത്രിവിധാ കർമ്മചോദനാ**

**കരണം കർമ്മ കർത്തേതി**
**ത്രിവിധ: കർമ്മസംഗ്രഹ:**

അറിവ്, അറിയേണ്ടത്, അറിയുന്നവൻ എന്നിങ്ങനെ മൂന്നു വിധമാണ് കർമ്മത്തിനുള്ള പ്രേരണകൾ. കർമ്മത്തിനുള്ള കരണേന്ദ്രിയങ്ങൾ, കർമ്മം, കർമ്മം ചെയ്യുന്നയാൾ എന്നിങ്ങനെ കർമ്മസ്വരൂപഘടകങ്ങൾ മൂന്നു വിധമാകുന്നു.

**19. ജ്ഞാനം കർമ്മ ച കർത്താ ച**
**ത്രിധൈവ ഗുണഭേദത:**
**പ്രോച്യതേ ഗുണസംഖ്യാനേ**
**യഥാവച്ഛൃണു താന്യപി**

ജ്ഞാനവും കർമ്മവും കർത്താവും, ഗുണഭേദമനുസരിച്ച് മുന്നൂ വിധത്തിലാണെന്നു സാംഖ്യശാസ് ത്രത്തിൽപറയുന്നു. അവയും വേണ്ടതുപോലെ എന്നിൽ നിന്നു കേട്ടുകൊൾക.

**20. സർവഭൂതേഷു യേനൈകം**
**ഭാവമവ്യയമീക്ഷതേ**
**അവിഭക്തം വിഭക്തേഷു**
**തജ്ജ്ഞാനം വിദ്ധി സാത്ത്വികം**

ഏതൊരറിവുകൊണ്ടാണോ മനുഷ്യൻ വെവ്വേറെയായി കാണപ്പെടുന്ന വസ്തുക്കളിലെല്ലാം ഒരിക്കലും നശിക്കാത്ത ഒരൊറ്റ സത്യവസ്തുവിനെ ദർശിക്കുന്നത്, ആ അറിവ് സാത്വികമായ അറിവാകുന്നു.

**21. പൃഥക്ത്വേന തു യജ്ജ്ഞാനം**
**നാനാഭാവാൻ പൃഥഗ്വിധാൻ**

**വേത്തി സർവേഷു ഭൂതേഷു**
**തജ്ജ്ഞാനം വിദ്ധി രാജസം**

ഏതു ജ്ഞാനമാണോ സർവ്വഭൂതങ്ങളിലും പ്രത്യേകം പ്രത്യേകം പലതരത്തിലുള്ള ഭാവങ്ങളുണ്ടെന്ന് ധരിപ്പിക്കുന്നത്, ആ അറിവ് രാജസജ്ഞാനമെന്നറിയുക.

**22. യത് തു കൃത്സ്നവദേകസ്മിൻ**
**കാര്യേ സക്തമഹൈതുകം**
**അതത്ത്വാർത്ഥവദല്പം ച**
**തത് താമസമുദാഹൃതം**

ഏതൊരു ജ്ഞാനമാണോ ഈ ശരീരം എന്നതിനപ്പുറം ഒന്നുമില്ല എന്ന ധാരണയോടെ പൂർണ്ണമായ ആസക്തിയോടെ, ഭൗതികമോ, ആദ്ധ്യാത്മികോ ആയ ലക്ഷ്യങ്ങളൊന്നിലും പെടാതെ, യുക്തിഹീനവും തുച്ഛവും തത്ത്വാർത്ഥരഹിതവുമായിരിക്കുന്നത്, ആ ജ്ഞാനം താമസജ്ഞാനമെന്നറിയുക.

**23. നിയതം സംഗരഹിതം**
**അരാഗദ്വേഷത: കൃതം**
**അഫലപ്രേപ്സുനാ കർമ്മ**
**യത് തത് സാത്ത്വികമുച്യതേ**

ശാസ്ത്രവിധി അനുസരിച്ച് കർമ്മം അനുഷ്ഠിക്കേണ്ടതാണെന്ന ഉറച്ച തീരുമാനത്തോടും കർതൃത്വഭാവം ഉപേക്ഷിച്ചും ഫലേച്ഛ കൈവെടിഞ്ഞും, രാഗദ്വേഷാദികൾ ഇല്ലാതെയും ചെയ്യുന്ന കർമ്മങ്ങൾ സാത്വികമെന്നു പറയുന്നു.

**24. യത് തു കാമേപ്സുനാ കർമ്മ**
**സാഹങ്കാരേണ വാ പുന:**

**ക്രിയതേ ബഹുലായാസം**
**തദ്രാരാജസമുദാഹൃതം**

നിരന്തരം ഫലേച്ഛയോടെയും 'ഞാൻ ചെയ്യുന്നു' എന്ന കർത്തൃത്വഭാവത്തോടെയും, ഭോഗമോഹത്തോടെയും, അഹങ്കാരത്തോടെയും ചെയ്യപ്പെടുന്ന കർമ്മം രാജസമെന്നറിയപ്പെടുന്നു.

**25. അനുബന്ധം ക്ഷയം ഹിംസാം**
**അനവേക്ഷ്യ ച പൗരുഷം**
**മോഹാദാരഭ്യതേ കർമ്മ**
**യത്തത് താമസമുച്യതേ**

പരിണാമമെന്തായിരിക്കുമെന്നോ, നാശം ഉണ്ടാകുമെന്നോ, കർമ്മത്തിൽ വന്നു ചേരാവുന്ന ഹിംസയെക്കുറിച്ചോ, കർമ്മം ചെയ്യുന്നതിനുള്ള കഴിവിനെക്കുറിച്ചോ കണക്കാക്കാതെ വിവേകപൂർവ്വമല്ലാതെ, ലക്ഷ്യബോധമില്ലാതെ ചെയ്യപ്പെടുന്ന കർമ്മം താമസമെന്നു പറയപ്പെടുന്നു.

**26. മുക്തസംഗോ⁄നഹംവാദീ**
**ധൃത്യുത്സാഹസമന്വിത:**
**സിദ്ധ്യസിദ്ധ്യോർനിർവികാര:**
**കർത്താ സാത്ത്വിക ഉച്യതേ**

ഫലേച്ഛ തീരെ വെടിഞ്ഞ് താൻ ചെയ്യുന്നു എന്ന ഭാവത്തിന് ഇടനൽകാതെ ധൈര്യവും ഉത്സാഹവും നിറഞ്ഞവനും, കാര്യം സാധിച്ചാലും സാധിച്ചില്ല എങ്കിലും, ജയത്തിലും പരാജയത്തിലും സമനില കൈക്കൊണ്ടവനുമായ കർത്താവിനെ സാത്ത്വികനെന്നു പറയുന്നു.

**27. രാഗീ കർമ്മഫലപ്രേപ്സുർ**
**ലുബ്ധോ ഹിംസാത്മകോ/ശുചി:**
**ഹർഷശോകാന്വിത: കർത്താ**
**രാജസ: പരികീർത്തിത:**

തനിക്കു ഹിതമായതു സംഭവിക്കണമെന്നാഗ്രഹിക്കുന്നവനും, അതിനാൽ കർമ്മഫലത്തിൽ മനസ്സ് പറ്റിനിൽക്കുന്നവനും, ഒന്നിലും തൃപ്തിവരാത്തവനും, തൻ കാര്യത്തിന് പരദ്രോഹം വരെ ചെയ്യുന്നവനും, അശുദ്ധാചാരിയും, സന്തോഷത്തിലും ദു:ഖത്തിലും ലിപ്തനുമായ പുരുഷൻ രാജസികപുരുഷനെന്നറിയപ്പെടുന്നു.

**28. അയുക്ത: പ്രാകൃത: സ്തബ്ധ:**
**ശഠോ നൈഷ്കൃതികോ/ലസ:**
**വിഷാദീ ദീർഘസൂത്രീ ച**
**കർത്താ താമസ ഉച്യതേ**

ഒന്നിലും ഏകാഗ്രതയില്ലാത്തവനും, സ്വന്തം പ്രകൃതിവികാരങ്ങൾക്കടിമപ്പെടുന്നവനും, ഗർവ്വിഷ്ഠനും മർക്കടമുഷ്ടിക്കാരനും, അന്യന്റെ ഉപജീവനത്തിൽ നാശം വരുത്തുന്നവനും, അലസനും, വിഷാദിയും, ചെയ്യേണ്ട കാര്യങ്ങൾ നീട്ടികൊണ്ടുപോകുന്നവനുമായ കർത്താവിനെ താമസനെന്നു പറയുന്നു.

**29. ബുദ്ധേർഭേദം ധൃതേശ്ചൈവ**
**ഗുണതസ്ത്രിവിധം ശൃണു**
**പ്രോച്യമാനമശേഷേണ**
**പൃഥക്ത്വേന ധനഞ്ജയ**

ഹേ ധനഞ്ജയ, ഈ ഗുണങ്ങൾക്കനുസൃതമായി ബുദ്ധിയുടേയും ധൈര്യത്തിന്റേയും മൂന്നുവിധ ഭേദങ്ങൾ സമഗ്രമായി വേർതിരിച്ച് പറയുന്നത് കേട്ടാലും.

**30. പ്രവൃത്തിം ച നിവൃത്തിം ച**
**കാര്യാകാര്യേ ഭയാഭയേ**
**ബന്ധം മോക്ഷം ച യാ വേത്തി**
**ബുദ്ധി: സാ പാർത്ഥ സാത്ത്വികീ**

കർമ്മവാസന വളർത്തുന്ന പ്രവൃത്തി എന്താണ്, കർമ്മ വാസന നശിപ്പിക്കുന്ന പ്രവൃത്തി എന്താണ്, എന്താണ് ചെയ്യേണ്ടത്, എന്തു ചെയ്യാൻ പാടില്ല, ഭയമെന്ത്, അഭയ മെന്ത്, ബന്ധമെന്ത്, മോക്ഷമെന്ത് ഇതെല്ലാം സ്പഷ്ടമായി വേർതിരിച്ചറിയുന്ന ബുദ്ധി സാത്ത്വികബുദ്ധിയാണ്.

**31. യയാ ധർമ്മമധർമ്മം ച**
**കാര്യം ചാകാര്യമേവ ച**
**അയഥാവത് പ്രജാനാതി**
**ബുദ്ധി: സാ പാർത്ഥ രാജസീ**

ഹേ പാർത്ഥ, ഏതൊരു ബുദ്ധികൊണ്ടാണോ ധർമ്മ ത്തെയും അധർമ്മത്തെയും, ചെയ്യേണ്ടതിനെയും ചെയ്യാൻ പാടില്ലാത്തതിനേയും വേർതിരിച്ചറിയാത്തത്, ആ ബുദ്ധി രാജസമാണ്.

**32. അധർമ്മം ധർമ്മമിതി യാ**
**മന്യതേ തമസാവൃതാ**
**സർവാർത്ഥാൻ വിപരീതാംശ്ച**
**ബുദ്ധി: സാ പാർത്ഥ താമസീ**

ഹേ പാർത്ഥ, അജ്ഞാനത്താൽ ആവൃതമായതിനാൽ ധർമ്മത്തെ അധർമ്മമായും എല്ലാ കാര്യങ്ങളും വിപരീത മായും ഗ്രഹിക്കുന്ന ബുദ്ധി താമസമാണ്.

**33. ധൃത്യാ യയാ ധാരയതേ**
**മനഃ പ്രാണേന്ദ്രിയക്രിയാഃ**
**യോഗേനാവ്യഭിചാരിണ്യാ**
**ധൃതിഃ സാ പാർത്ഥ സാത്ത്വികീ**

ഹേ പാർത്ഥാ, യോഗപരിശീലനം കൊണ്ട് മനസ്സിനെ ഏകാഗ്രമാക്കി മറ്റൊന്നിലേക്കും വ്യതിചലിക്കാതെ മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ എന്നിവയുടെ വ്യാപാരങ്ങളെ വശത്താക്കി നിർത്താൻ കഴിയുന്ന ധാരണാശക്തിയെന്ന ആ ധൈര്യമാണ് സാത്ത്വികം.

**34. യയാ തു ധർമ്മകാമാർത്ഥാൻ**
**ധൃത്യാ ധാരയതേ/ർജ്ജുന**
**പ്രസംഗേന ഫലാകാംക്ഷീ**
**ധൃതിഃ സാ പാർത്ഥ രാജസീ**

ഹേ പാർത്ഥാ, തനിക്കു പ്രിയപ്പെട്ടവരോടും ഭോഗവ സ്തുക്കളോടും മമത മൂലമായ കടുത്ത ആസക്തിയോടെ ധാരണാശക്തികൊണ്ട് ധർമ്മം, അർത്ഥം, കാമം എന്നിവയെ യഥായോഗ്യം നിലനിർത്തുന്ന ആ ധൃതി രാജസികമാണ്.

**35. യയാ സ്വപ്നം ഭയം ശോകം**
**വിഷാദം മദമേവ ച**
**ന വിമുഞ്ചതി ദുർമേധാ**
**ധൃതിഃ സാ പാർത്ഥ താമസീ**

ഹേ പാർത്ഥ, ദുർബുദ്ധിയായവൻ ഏതൊരു ധാരണാശക്തികൊണ്ട് ഉറക്കം, ഭയം, ദു:ഖം, അശുഭചിന്ത, ഗർവ്വം എന്നിവ ഒരിക്കലും കൈവെടിയുന്നില്ലയോ, ആ ധൃതി താമസിയാണ്.

**36. സുഖം ത്വിദാനീം ത്രിവിധം**
**ശൃണു മേ ഭരതർഷഭ**
**അഭ്യാസാദ്രമതേ യത്ര**
**ദു:ഖാന്തം ച നിഗച്ഛതി**

**37. യത്തദഗ്രേ വിഷമിവ**
**പരിണാമേ$f$മൃതോപമം**
**തത് സുഖം സാത്ത്വികം പ്രോക്തം**
**ആത്മബുദ്ധിപ്രസാദജം**

ഹേ ഭരതർഷഭ, ഇനി മുന്നുതരത്തിലുള്ള സുഖങ്ങളെപ്പറ്റി എന്നിൽ നിന്നറിയു. ഏതൊരു സുഖത്തിലാണോ സാധകൻ മറ്റൊന്നിനെയും ആഗ്രഹിക്കാതെ അഭ്യാസം കൊണ്ട് രമിക്കുകയും ദു:ഖങ്ങളെ മറികടക്കുകയും ചെയ്യുന്നത്, ഏതൊരു സുഖമാണോ ആരംഭത്തിൽ വിഷം പോലെയും അന്ത്യത്തിൽ അമൃതം പോലെയും പരിണമിക്കുന്നത് പരമാത്മജ്ഞാനത്താൽ ഉളവാകുന്ന ആ സുഖത്തെ സാത്ത്വികസുഖം എന്നുപറയുന്നു.

**38. വിഷയേന്ദ്രിയസംയോഗാത്**
**യത്തദഗ്രേ$f$മൃതോപമം**
**പരിണാമേ വിഷമിവ**
**തത് സുഖം രാജസം സ്മൃതം**

ഇന്ദ്രിയങ്ങളും വിഷയങ്ങളും തമ്മിലുള്ള സംയോഗം കൊണ്ടുണ്ടാകുന്നതും ആരംഭത്തിൽ അമൃതതുല്ല്യമായും പരിണാമത്തിൽ വിഷം പോലെ ദു:ഖപ്രദമായും ഭവിക്കുന്നതുമായ സുഖത്തെ രാജസസുഖം എന്നു പറയുന്നു.

**39. യദഗ്രേ ചാനുബന്ധേ ച**
**സുഖം മോഹനമാത്മന:**
**നിദ്രാലസ്യ പ്രമാദോത്ഥം**
**തത്താമസമുദാഹൃതം**

ആരംഭത്തിലും തുടർന്നും വിവേകത്തെ നശിപ്പിച്ച് മോഹമുളവാക്കുന്നതും നിദ്ര അലസത, ചിത്തഭ്രമം ഇവ ഹേതുവായുണ്ടാകുന്നതുമായ ആ സുഖം താമസമെന്ന് പറയപ്പെടുന്നു.

**40. ന തദസ്തി പൃഥിവ്യാം വാ**
**ദിവി ദേവേഷു വാ പുന:**
**സത്ത്വം പ്രകൃതിജൈർമുക്തം**
**യദേഭി: സ്യാത് ത്രിഭിർഗുണൈ:**

ഭൂമിയിലോ സ്വർഗ്ഗത്തിലോ ദേവന്മാരിലോ മറ്റെവിടെയെങ്കിലുമോ, പ്രകൃതിയിൽ നിന്ന് ജനിച്ച ഈ മൂന്നു ഗുണങ്ങളില്ലാതെ ഒന്നും തന്നെ ഇല്ലേ ഇല്ല.

**41. ബ്രാഹ്മണക്ഷത്രിയവിശാം**
**ശൂദ്രാണാം ച പരന്തപ**
**കർമ്മാണി പ്രവിഭക്താനി**
**സ്വഭാവപ്രഭവൈർഗുണൈ:**

ഹേ പരന്തപാ, ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നിവരുടെ കർമ്മങ്ങൾ അവരവരുടെ സ്വഭാവത്തിൽനിന്നു രൂപം കൊളളുന്ന സത്വരജസ്തമോഗുണങ്ങളാൽ വിഭജിക്കപ്പെട്ടിരിക്കുന്നു.

**42. ശമോ ദമസ്തപ: ശൗചം**
**ക്ഷാന്തിരാർജ്ജവമേവ ച**
**ജ്ഞാനം വിജ്ഞാനമാസ്തിക്യം**
**ബ്രഹ്മകർമ്മ സ്വഭാവജം**

മനോനിയന്ത്രണം, ഇന്ദ്രിയങ്ങളെ അടക്കിനിർത്തൽ, ധർമ്മപാലനത്തിനായി എന്തു ക്ലേശവും സഹിക്കാനുളള കഴിവ്, ആന്തരബാഹ്യശുദ്ധി, ക്ഷമ, നിർമ്മലമായ ബുദ്ധി, വ്യക്തമായ കാഴ്ചപ്പാട്, സർവ്വത്ര ഈശ്വര ബുദ്ധി, ശാസ്ത്രങ്ങൾ പാലിക്കുകയും പാലിപ്പിക്കുകയും ചെയ്യൽ – ഇതാണ് ബ്രാഹ്മണന്റെ സ്വാഭാവകർമ്മങ്ങൾ.

**43. ശൗര്യം തേജോ ധൃതിർദാക്ഷ്യം**
**യുദ്ധേ ചാപ്യപലായനം**
**ദാനമീശ്വരഭാവശ്ച**
**ക്ഷാത്രം കർമ്മ സ്വഭാവജം**

പരാക്രമം, ബലം, ധൈര്യം, സാമർത്ഥ്യം, യുദ്ധത്തിൽ നിന്നും പിൻതിരിഞ്ഞോടാതിരിക്കൽ, ദാനം, ഈശ്വര ഭാവം പുലർത്തൽ ഇവയാണ് ക്ഷത്രിയന്റെ സ്വഭാവ കർമ്മങ്ങൾ.

**44. കൃഷിഗൗരക്ഷ്യവാണിജ്യം**
**വൈശ്യകർമ്മ സ്വഭാവജം**

**പരിചര്യാത്മകം കർമ്മ**
**ശൂദ്രസ്യാപി സ്വഭാവജം**

കൃഷി, പശു തുടങ്ങിയ മൃഗങ്ങളെ സംരക്ഷിക്കൽ, കച്ചവടം എന്നിവയാണ് സ്വാഭാവികമായ വൈശ്യകർമ്മം. ശൂദ്രന് പരശൂശ്രൂഷാകർമ്മം സ്വഭാവികമായിട്ടുളളതാണ്.

**45. സ്വേ സ്വേ കർമ്മണ്യഭിരത:**
**സംസിദ്ധിം ലഭതേ നര:**
**സ്വകർമ്മനിരത: സിദ്ധിം**
**യഥാ വിന്ദതി തച്ഛൃണു**

മനുഷ്യൻ അവന്റെ സ്വാഭാവിക കർമ്മങ്ങളിൽ താത്പ ര്യപൂർവ്വം ഏർപ്പെടുന്നതുകൊണ്ട് പരമസിദ്ധിയെ പ്രാപി ക്കുന്നു. സ്വന്തം സ്വാഭാവിക കർമ്മങ്ങളിൽ ഏർപ്പെടുന്ന മനുഷ്യൻ കർമ്മം ചെയ്ത് സിദ്ധിയെ പ്രാപിക്കുന്നതെ ങ്ങനെയെന്ന് കേട്ടുകൊളളുക.

**46. യത: പ്രവൃത്തിർ ഭൂതാനാം**
**യേന സർവമിദം തതം**
**സ്വകർമ്മണാ തമഭ്യർച്യ**
**സിദ്ധിം വിന്ദതി മാനവ:**

എന്തിൽ നിന്നാണോ ഈ പ്രപഞ്ചം ഉദ്ഭവിച്ചിരി ക്കുന്നത്, ആരാണോ ഈ ജഗത്തു മുഴുവൻ വ്യാപിച്ചിരി ക്കുന്നത്, ആ ഈശ്വരനെ മനുഷ്യൻ തന്റെ പ്രവൃത്തി കൊണ്ടാരാധിച്ചാൽ പരമസിദ്ധിയെ പ്രാപിക്കുന്നു.

**47. ശ്രേയാൻ സ്വധർമ്മോ വിഗുണ:**
**പരധർമ്മാത് സ്വനുഷ്ഠിതാത്**

**സ്വഭാവനിയതം കർമ്മ**
**കുർവൻ നാപ്നോതി കില്ബിഷം**

നല്ലതുപോലെ അനുഷ്ഠിക്കപ്പെടുന്ന പരധർമ്മത്തെക്കാൾ ശ്രേയസ്ക്കരമാണ്, ഗുണരഹിതമാണെങ്കിൽകൂടിയും സ്വധർമ്മം. കാരണം സ്വഭാവത്താൽ പ്രേരിതനായി കർമ്മം ഈ ശ്വരാർപ്പണമായി അനുഷ്ഠിച്ചാൽ പാപം വന്നു ചേരുന്നില്ല.

**48. സഹജം കർമ്മ കൗന്തേയ**
**സദോഷമപി ന ത്യജേത്**
**സർവാരംഭാഃ ഹി ദോഷേണ**
**ധൂമേനാഗ്നിരിവാവൃതാ:**

ഹേ കൗന്തേയ, സ്വഭാവനിയതമായ കർമ്മം ദോഷമയമാണെങ്കിൽ കൂടിയും ത്യജിക്കരുത്, എന്തുകൊണ്ടെന്നാൽ പുകയാൽ അഗ്നിയെന്നപോലെ എല്ലാ കർമ്മങ്ങളും ദോഷം കൊണ്ട് മൂടപ്പെട്ടിരിക്കുന്നു.

**49. അസക്തബുദ്ധി: സർവത്ര**
**ജിതാത്മാ വിഗതസ്പൃഹ:**
**നൈഷ്കർമ്മ്യസിദ്ധിം പരമാം**
**സംന്യാസേനാധിഗച്ഛതി.**

ഒന്നിലും ആസക്തിയില്ലാത്തവനും മനസ്സിനെ വശത്താക്കിയവനും ഒരാശയും അവശേഷിച്ചിട്ടില്ലാത്തവനുമായ മനുഷ്യൻ കാമ്യങ്ങളായ കർമ്മങ്ങളെ വെടിയുന്നതോടെ കർമ്മമില്ലാത്ത ബ്രഹ്മാവസ്ഥയെ പ്രാപിക്കുന്നു.

**50. സിദ്ധീം പ്രാപ്തോ യഥാ ബ്രഹ്മ**
**തഥാപ്നോതി നിബോധ മേ**

**സമാസേനൈവ കൗന്തേയ**
**നിഷ്ഠാ ജ്ഞാനസ്യ യാ പരാ**

ഹേ കൗന്തേയ, പരമസിദ്ധിയായ നൈഷ്കർമ്മ്യസിദ്ധി പ്രാപിച്ചയാൾ ബ്രഹ്മാവസ്ഥയെ എങ്ങിനെയാണ് പ്രാപിക്കുന്നത് എന്ന് ഞാൻ ചുരുക്കിപ്പറയാം. അതു നീ കേട്ടാലും, മനസ്സിലാക്കിയാലും.

51. **ബുദ്ധ്യാ വിശുദ്ധയാ യുക്തോ**
**ധൃത്യാത്മാനം നിയമ്യ ച**
**ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ**
**രാഗദ്വേഷൗ വ്യുദസ്യ ച**

52. **വിവിക്തസേവീ ലഘ്വാശീ**
**യതവാക്കായമാനസഃ**
**ധ്യാനയോഗപരോ നിത്യം**
**വൈരാഗ്യം സമുപാശ്രിതഃ**

53. **അഹങ്കാരം ബലം ദർപ്പം**
**കാമം ക്രോധം പരിഗ്രഹം**
**വിമുച്യ നിർമ്മമഃ ശാന്തോ**
**ബ്രഹ്മഭൂയായ കല്പതേ**

വിശുദ്ധമായ ബുദ്ധിയോടുകൂടിയവനും, മനഃസങ്കല്പങ്ങളെ നിരോധിച്ച് ഏകാഗ്രമാക്കി ശബ്ദാദിവിഷയങ്ങളെ ത്യജിച്ച് രാഗദ്വേഷങ്ങളെ അകറ്റിയവനും, ഏകാന്തസ്ഥലത്ത് കഴിഞ്ഞുകൂടുന്നവനും, മിതാഹാരിയും, വാക്ക്, ദേഹം, മനസ്സ് എന്നിവയെ സംയമിപ്പിച്ചവനും, സദാ ആത്മധ്യാനപരനായി ലൗകികസുഖങ്ങളിൽ വിരക്തനായി, അഹങ്കാരം, ബലം, ദർപ്പം,

ആഗ്രഹം, കോപം, പരിഗ്രഹം ഇവ പാടെ വെടിഞ്ഞ് ഒന്നിലും മമതാ ഭാവം പുലർത്താതെ ശാന്തനായി വർത്തിക്കുന്നവനുമായ പുരുഷൻ സച്ചിദാനന്ദ പരബ്രഹ്മത്തിൽ സ്ഥിതി ചെയ്യാൻ അർഹനാകുന്നു.

**54. ബ്രഹ്മഭൂത: പ്രസന്നാത്മാ**
**ന ശോചതി ന കാംക്ഷതി**
**സമ: സർവേഷു ഭൂതേഷു**
**മദ്ഭക്തിം ലഭതേ പരാം**

ബ്രഹ്മത്തെ അറിഞ്ഞ് അതുമായി ഒന്നായിത്തീർന്നവൻ ഭേദചിന്ത വിട്ട് സദാപ്രസന്നചിത്തനായി, ഒന്നിലും ദു:ഖവും ആഗ്രഹവുമില്ലാതെ, സകല ജീവജാലങ്ങളിലും സത്യവസ്തുവിനെ മാത്രം ദർശിച്ച് എന്റെ പരാഭക്തിയെ പ്രാപിക്കുന്നു.

**55. ഭക്ത്യാ മാമഭിജാനാതി**
**യാവാൻ യശ്ചാസ്മി തത്ത്വത:**
**തതോ മാം തത്ത്വതോ ജ്ഞാത്വാ**
**വിശതേ തദനന്തരം**

അപരാഭക്തി കൊണ്ട് പരമാത്മാവായ എന്റെ സത്യസ്ഥിതി ഗ്രഹിച്ചും, അനുഭവിച്ചും അറിഞ്ഞ അദ്ദേഹം അനന്തരം എന്നിൽ ചേർന്ന് ഒന്നാകാനും ഇടവരുന്നു.

**56. സർവകർമ്മാണ്യപി സദാ**
**കുർവാണോ മദ്വ്യപാശ്രയ:**
**മത്പ്രസാദാദവാപ്നോതി**
**ശാശ്വതം പദമവ്യയം**

എല്ലാ കർമ്മങ്ങളും എന്നെ ആശ്രയിച്ച് അനുഷ്ഠിക്കുന്നവൻ എന്റെ കാരുണ്യം കൊണ്ട് സനാതനവും ശാശ്വതവുമായ പരമപദത്തെ പ്രാപിക്കുന്നു.

**57. ചേതസാ സർവകർമ്മാണി**
**മയി സംന്യസ്യ മത്പര:**
**ബുദ്ധിയോഗമുപാശ്രിത്യ**
**മച്ചിത്ത: സതതം ഭവ**

കായേന, മനസാ, വാചാ അനുഷ്ഠിക്കുന്ന എല്ലാ കർമ്മങ്ങളും മനസ്സുകൊണ്ട് എന്നിലർപ്പിച്ച് പരമാത്മ പ്രാപ്തി എന്ന ലക്ഷ്യത്തോടെ ബുദ്ധിയെ ഏകാഗ്രമാക്കി എന്നിൽ നിർത്തി നീ സദാ എന്നെത്തന്നെ ധ്യാനിക്കുക.

**58. മച്ചിത്ത: സർവദുർഗാണി**
**മത്പ്രസാദാത് തരിഷ്യസി**
**അഥ ചേത് ത്വമഹങ്കാരാത്**
**ന ശ്രോഷ്യസി വിനങ്ക്ഷ്യസി**

അങ്ങിനെ സദാ എന്നെ ധ്യാനിക്കുന്ന നിനക്ക് എന്റെ കാരുണ്യം കൊണ്ട് എല്ലാ വിഷമങ്ങളേയും സങ്കടങ്ങളേയും അനായാസമായി തരണം ചെയ്യാൻ കഴിയും. ഞാൻ പറയുന്നത് നീ അഹങ്കാരം മൂലം കേൾക്കാതിരുന്നാൽ നാശമായിരിക്കും നിനക്ക് ഫലം.

**59. യദഹങ്കാരമാശ്രിത്യ**
**ന യോത്സ്യ ഇതി മന്യസേ**
**മിഥ്യൈഷ വ്യവസായസ്തേ**
**പ്രകൃതിസ്ത്വാം നിയോക്ഷ്യതി**

അഹങ്കാരം മൂലം ഞാൻ യുദ്ധം ചെയ്യുന്നില്ല എന്നു നീ തീരുമാനിച്ചിരിക്കുന്നു എങ്കിൽ അത് മിഥ്യയാണ്. അങ്ങിനെ സംഭവിക്കില്ല, കാരണം നിന്റെ രാജസപ്രകൃതി നിന്നെ അതിനായി നിയോഗിക്കുക തന്നെ ചെയ്യും.

**60. സ്വഭാവജേന കൗന്തേയ**
**നിബദ്ധ: സ്വേന കർമ്മണാ**
**കർത്തും നേച്ഛസി യന്മോഹാത്**
**കരിഷ്യസ്യവശോഽപി തത്**

ഹേ കൗന്തേയ, മോഹം മൂലം സ്വപ്രവൃത്തിക്കനുസരിച്ച് സ്വാഭാവികമായ കർമ്മങ്ങൾ ചെയ്യാൻ മടിക്കുകയാണെങ്കിൽ ആ കർമ്മവും സ്വഭാവപ്രേരിതനായി പിന്നീടു ചെയ്യാൻ നീ ബാദ്ധ്യസ്ഥനായിത്തീരും.

**61. ഈശ്വര: സർവഭൂതാനാം**
**ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി**
**ഭ്രാമയൻ സർവഭൂതാനി**
**യന്ത്രാരൂഢാനി മായയാ**

ഹേ അർജ്ജുനാ, എല്ലാ ഭൂതങ്ങളുടേയും ഹൃദയത്തിൽ ഇരുന്നുകൊണ്ട് ഈശ്വരൻ സ്വന്തം മായയാൽ, യന്ത്രത്തിൽ ഘടിപ്പിച്ച പദാർത്ഥങ്ങളെയെന്നപോലെ താന്താങ്ങളുടെ കർമ്മങ്ങൾക്കനുസൃതമായി ഭ്രമിപ്പിച്ചുകൊണ്ടിരിക്കുന്നു.

**62. തമേവ ശരണം ഗച്ഛ**
**സർവഭാവേന ഭാരത**
**തത് പ്രസാദാത് പരാം ശാന്തിം**
**സ്ഥാനം പ്രാപ്സ്യസി ശാശ്വതം**

ഹേ ഭാരതാ, ആ പരമേശ്വരനെ സർവേഭാവേന നീ ശരണം പ്രാപിക്കു. അദ്ദേഹത്തിന്റെ അനുഗ്രഹാത്താൽ നിനക്ക് ശാശ്വതമായ ശാന്തിയും പരമമായ സ്ഥാനവും പ്രാപ്തമാകും.

**63. ഇതി തേ ജ്ഞാനമാഖ്യാതം**
**ഗുഹ്യാദ്ഗുഹ്യതരം മയാ**
**വിമൃശ്യൈതദശേഷേണ**
**യഥേച്ഛസി തഥാ കുരു**

രഹസ്യങ്ങളിൽ വച്ച് ഏററവും പരമമായ രഹസ്യം നിനക്ക് ഞാൻ വെളിപ്പെടുത്തിയിരിക്കുന്നു. ഈ ജ്ഞാനത്തെ സമഗ്രമായി വിചാരം ചെയ്ത് നീ എന്തു പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നുവോ അങ്ങനെത്തന്നെ പ്രവർത്തിക്കുക.

**64. സർവഗുഹ്യതമം ഭൂയ:**
**ശൃണു മേ പരമം വച:**
**ഇഷ്ടോഽസി മേ ദൃഢമിതി**
**തതോ വക്ഷ്യാമി തേ ഹിതം**

രഹസ്യങ്ങളിൽ വച്ച് രഹസ്യമായ വാക്യം വീണ്ടും കേട്ടുകൊളളുക. നീ എനിക്ക് ഏറ്റവും പ്രിയപ്പെട്ടവനാകയാൽ നിനക്ക് ഏറ്റവും ഹിതകരമായ ഉപദേശം ഞാൻ നൽകുന്നു.

**65. മന്മനാ ഭവ മദ്ഭക്ത:**
**മദ്യാജീ മാം നമസ്കുരു**
**മാമേവൈഷ്യസി സത്യം തേ**
**പ്രതിജാനേ പ്രിയോഽസി മേ**

നീ എന്നിൽ മനസ്സ് ഉറപ്പിക്കുക. എന്റെ ഭക്തനായി ഭവിക്കുക. എല്ലാ കർമ്മങ്ങളും എനിക്കുവേണ്ടി ചെയ്യുക. എവിടെയും എന്നെ നമസ്ക്കരിക്കുക. നിശ്ചയമായും എന്നെത്തന്നെ നീ പ്രാപിക്കും, ഇത് സത്യമാണ്. ഞാൻ നിന്നോട് ഇതാ പ്രതിജ്ഞ ചെയ്യുന്നു. നീ എനിക്ക് ഏറ്റവും പ്രിയപ്പെട്ടവനാണ്.

**66. സർവധർമ്മാൻ പരിത്യജ്യ**
**മാമേകം ശരണം വ്രജ**
**അഹം ത്വാ സർവപാപേഭ്യോ**
**മോക്ഷയിഷ്യാമി മാ ശുചഃ**

എല്ലാം ധർമ്മങ്ങളേയും ത്യജിച്ച് ഏകനായ എന്നെ മാത്രം അഭയം പ്രാപിക്കു. ഞാൻ നിന്നെ എല്ലാ പാപങ്ങളിൽ നിന്നും മുക്തനാക്കാം.

**67. ഇദം തേ നാതപസ്കായ**
**നാഭക്തായ കദാചന**
**ന ചാശുശ്രൂഷവേ വാച്യം**
**ന ച മാം യോഽഭ്യസൂയതി**

പരമമായ ഈ ഉപദേശം നീ ഒരുകാലത്തും തപസ്സിദ്ധിയില്ലാത്ത ഒരാളോടും പറയരുത്. ഭക്തിയില്ലാത്തവനോടും, കേൾക്കാൻ ആഗ്രഹമില്ലാത്തവനോടും, എന്നെ നിന്ദിക്കുന്നവനോടും ഇതുപറയാൻ പാടുള്ളതല്ല.

**68. യ ഇമം പരമം ഗുഹ്യം**
**മദ്ഭക്തേഷ്വഭിധാസ്യതി**
**ഭക്തിം മയി പരാം കൃത്വാ**
**മാമേവൈഷ്യത്യസംശയഃ**

എന്നിൽ പരമമായ ഭക്തിയോടുകൂടി ഈ രഹസ്യ ശാസ്ത്രം എന്റെ ഭക്തന്മാർക്ക് നേരിട്ട് ഉപദേശിക്കുന്നവൻ എന്നെത്തന്നെ പ്രാപിക്കും, സംശയമില്ല.

**69. ന ച തസ്മാന്മനുഷ്യേഷു**
**കശ്ചിന്മേ പ്രിയകൃത്തമ:**
**ഭവിതാ ന ച മേ തസ്മാത്**
**അന്യ: പ്രിയതരോ ഭുവി**

മനുഷ്യരുടെ ഇടയിൽ എന്റെ ഈ പരമമായ രഹസ്യം ഭക്തന്മാർക്ക് പറഞ്ഞുകൊടുക്കുന്നവനേക്കാൾ പ്രിയങ്കരനായി ആരുമില്ല. മാത്രമല്ല, എനിക്ക് അവനേക്കാൾ പ്രിയപ്പെട്ടവനായി ഭൂമിയിൽ ഒരുകാലത്തും മറ്റൊരാൾ ഉണ്ടാകുകയില്ല.

**70. അധ്യേഷ്യതേ ച യ ഇമം**
**ധർമ്മ്യം സംവാദമാവയോ:**
**ജ്ഞാനയജ്ഞേന തേനാഹം**
**ഇഷ്ട: സ്യാമിതി മേ മതി:**

നാം ഇരുവരുടെയും ധർമ്മാത്മകമായ ഈ സംവാദം പഠിക്കുകയും പാലിക്കുകയും ചെയ്യുന്നവൻ ജ്ഞാന യജ്ഞം കൊണ്ട് എന്നെ ആരാധിക്കുന്നവനായി ഭവിക്കും എന്ന് ഉറപ്പ് നൽകുന്നു.

**71. ശ്രദ്ധാവാനനസൂയശ്ച**
**ശൃണുയാദപി യോ നര:**
**സോ*f*പി മുക്ത: ശുഭാൻ ലോകാൻ**
**പ്രാപ്നുയാത് പുണ്യകർമ്മണാം**

തികഞ്ഞ ശ്രദ്ധാവാനും, അസൂയാരഹിതനുമായി ഈ ഗീതാശാസ്ത്രം കേൾക്കുന്നവൻ പോലും പാപമുക്തനായി പുണ്യകർമ്മങ്ങൾ ചെയ്യുന്നവരുടെ ലോകങ്ങളെ പ്രാപിക്കും.

**72. കച്ചിദേതച്ഛ്രുതം പാർത്ഥ**
**ത്വയൈകാഗ്രേണ ചേതസാ**
**കച്ചിദജ്ഞാനസമ്മോഹഃ**
**പ്രനഷ്ടസ്തേ ധനഞ്ജയ**

ഹേ പാർത്ഥാ, ഞാൻ ഈ പറഞ്ഞതൊക്കെ നീ ഏകാഗ്രചിത്തനായി കേട്ടുവോ? ഹേ ധനഞ്ജയാ, അജ്ഞാനത്തിൽ നിന്നുണ്ടായ നിന്റെ മോഹം പൂർണ്ണമായി നീങ്ങിയോ?

*അർജ്ജുന ഉവാച*

**73. നഷ്ടോ മോഹഃ സ്മൃതിർലബ്ധാ**
**ത്വത്പ്രസാദാൻമയാച്യുത**
**സ്ഥിതോസ്മി ഗതസന്ദേഹഃ**
**കരിഷ്യേ വചനം തവ**

***അർജ്ജുനൻ പറഞ്ഞു:*** ഹേ അച്യുതാ, അങ്ങയുടെ അനുഗ്രഹത്താൻ എന്റെ മോഹം നീങ്ങി ഞാൻ ഓർമ്മ വീണ്ടെടുത്തിരിക്കുന്നു. ഞാനും മറ്റുള്ളവരും ജഡദേഹമല്ല, ആത്മാവാണ് എന്ന കാര്യത്തിൽ സംശയം നീങ്ങി. അങ്ങയുടെ ആജ്ഞ ഞാനിതാ അനുസരിക്കുന്നു.

*സഞ്ജയ ഉവാച*

**74. ഇത്യഹം വാസുദേവസ്യ**
**പാർത്ഥസ്യ ച മഹാത്മനഃ**

**സംവാദമിമശ്രൗഷം**
**അദ്ഭുതം രോമഹർഷണം**

***സഞ്ജയൻ പറഞ്ഞു:*** ഇപ്രകാരം വാസുദേവന്റെയും അർജ്ജുനന്റെയും ആശ്ചര്യകരവും രോമാഞ്ചപ്രദവുമായ സംഭാഷണം ഞാൻ കേൾക്കുകയുണ്ടായി.

**75. വ്യാസപ്രസാദാച്ഛ്രുതവാൻ**
**ഏതദ്ഗുഹ്യമഹം പരം**
**യോഗം യോഗേശ്വരാത് കൃഷ്ണാത്**
**സാക്ഷാത് കഥയത: സ്വയം**

ശ്രീ വ്യാസദേവന്റെ അനുഗ്രഹത്താൽ ദിവ്യദൃഷ്ടി ലഭിച്ച ഞാൻ, അത്യന്തം രഹസ്യമായ യോഗത്തെ യോഗേശ്വരനായ കൃഷ്ണൻ അർജ്ജുനന് അരുളിച്ചെയ്തത് നേരിട്ടുകേൾക്കാൻ ഇടയായി.

**76. രാജൻ സംസ്മൃത്യ സംസ്മൃത്യ**
**സംവാദമിമമദ്ഭുതം**
**കേശവാർജ്ജുനയോ: പുണ്യം**
**ഹൃഷ്യാമി ച മുഹൂർമുഹു:**

മഹാരാജാവേ, ശ്രീകൃഷ്ണനും അർജ്ജുനനും തമ്മിൽ നടന്ന അദ്ഭുതകരമായ ഈ സംവാദം ഓർത്തോർത്ത് ഞാൻ ആനന്ദഭരിതനാകുന്നു.

**77. തച്ച സംസ്മൃത്യ സംസ്മൃത്യ**
**രൂപമത്യദ്ഭുതം ഹരേ:**
**വിസ്മയോ മേ മഹാൻ രാജൻ**
**ഹൃഷ്യാമി ച പുന: പുന:**

അല്ലയോ രാജാവേ, ഹരിയുടെ അദ്ഭുതകരമായ ആ രൂപവും ഓർത്തോർത്ത് എന്റെ വിസ്മയം വർദ്ധിക്കുന്നു. വീണ്ടും വീണ്ടും ആനന്ദംകൊണ്ട് പുളകിതഗാത്രനായിത്തീരുന്നു.

**78. യത്രയോഗേശ്വര: കൃഷ്ണോ**
**യത്രപാർത്ഥോ ധനുർധര:**
**തത്ര ശ്രീർവിജയോ ഭൂതിർ**
**ധ്രുവാ നീതിർ മതിർ മമ**

യോഗേശ്വരനായ ഭഗവാൻ ശ്രീകൃഷ്ണനും ധനുർധാരിയായ പാർത്ഥനുമുളളയിടത്ത് ആത്മതേജസ്സും, ഐശ്വര്യവും, വിജയവും അചഞ്ചലമായ നീതിയും ഉണ്ടായിരിക്കും എന്നതാണ് എന്റെ അഭിപ്രായം.

*ഓം തത് സത് – ശ്രീമദ് ഭഗവദ്ഗീതയിലെ*
*പതിനെട്ടാം അദ്ധ്യായം സമാപ്തം*

*ഹരിഃ ഓം തത് സത്*
*ശ്രീകൃഷ്ണാർപ്പണമസ്തു*

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

# ശ്രീമദ് ഭഗവദ്ഗീത
# ഒരു പരമ രഹസ്യമായ വിഷയമാണ്

"ശ്രീമദ് ഭഗവദ്ഗീതാ" ഒരു പരമ രഹസ്യമായ വിഷയമാണ്. ഇത് പരമകൃപാലുവായ ശ്രീകൃഷ്ണ ഭഗവാൻ അർജുനനെ നിമിത്തമാക്കികൊണ്ട് എല്ലാ ജീവജാലങ്ങളുടെയും നന്മയ്ക്കായി പറഞ്ഞിട്ടുള്ള താണ്. എന്നാൽ ആരാണോ ആ ഭഗവാനേ ശരണ മടഞ്ഞ് ശ്രദ്ധാ, ഭക്തിയോടുകൂടി ഇതിനെ അഭ്യസി ക്കുന്നത് ആ വ്യക്തിക്കുമാത്രമേ ഇതിന്റെ പ്രഭാവത്തെ അറിയുവാൻ സാധിക്കുകയുള്ളു. അതുകൊണ്ട് തനിക്ക് മംഗളം ആഗ്രഹിക്കുന്ന മനുഷ്യൻ ചെയ്യേ ണ്ടതെന്തന്നാൽ എത്രയും വേഗത്തിൽ അജ്ഞാന മാകുന്ന നിദ്രയെ ഛേദിച്ചിട്ട് ഇതിനെ, തന്റെ മുഖ്യ കർത്തവ്യമായി മനസ്സിലാക്കിയിട്ട് ശ്രദ്ധാ, ഭക്തി യോടുകൂടി എല്ലായിപ്പോഴും ഇത് കേൾക്കുകയും മനസ്സിലാക്കുകയും, പഠിക്കുകയും പഠിച്ചതിനു ശേഷം പ്രാവർത്തികമാക്കിയിട്ട് ഭഗവാന്റെ ആജ്ഞ അനുസരിച്ച് സാധനകളിൽ മുഴുകുകയും ചെയ്യണം. എന്തുകൊണ്ടെന്നാൽ ഏതൊരു മനുഷ്യനാണോ ശ്രദ്ധയോടും ഭക്തിയോടും കൂടി ഇതിന്റെ സാരം

അറിയുന്നതിനായി ഇതിന്റെ അകത്ത് പ്രവേശിച്ച് എല്ലായിപ്പോഴും ഇതിനെ കുറിച്ച് ചിന്തിക്കുകയും ഭഗവാന്റെ ആജ്ഞ അനുസരിച്ച് സാധനകൾ ചെയ്യു ന്നതിന് തല്പരനായിരിക്കുകയും ചെയ്യുന്നുവോ ആ വ്യക്തിയുടെ അന്തഃകരണത്തിൽ ദിവസന്തോറും പുതിയ പുതിയ സദ്ഭാവങ്ങൾ ഉടലെടുത്ത് അവൻ നല്ല അന്തഃകരണമുള്ളവനായി മാറി എളുപ്പത്തിൽ പരമാത്മാവിനെ പ്രാപിക്കുന്നു.

നിവേദക്

**ജയദയാൽ ഗോയന്ദകാ**

*(സ്ഥാപകൻ, ഗീതാപ്രസ്സ്, ഗോരഖ്പൂർ, യു.പി.)*

# ആരതി

ജയ ഭഗവദ് ഗീതേ ജയഭഗവദ്ഗീതേ
ഹരീം ഹിയ് കമല് വിഹാരിണി സുന്ദര സുപുനീതേ
(ജയ...)

കർമ്മ സുമർമ്മ പ്രകാശിനി കാമാസക്തിഹരാ
തത്ത്വജ്ഞാന് വികാസിനി വിദ്യാ ബ്രഹ്മപരാ
(ജയ...)

നിശ്ചല് ഭക്തിവിധായിനി നിർമ്മല് മലഹാരീ
ശരണ-രഹസ്യ പ്രദായിനി, സബ് വിധി സുഖകാരീ
(ജയ...)

രാഗ്ദ്വേഷ് വിദാരിണി കാരിണി മോദ്സദാ
ഭവഭയഹാരിണി, താരിണി, പരമാനന്ദപ്രദാ
(ജയ...)

ആസുര ഭാവ് വിനാശിനി, നാശിനി തമ് രജനീ
ദൈവീ സദ്ഗുണദായിനി, ഹരിരസികാ സജനീ
(ജയ...)

സമതാ ത്യാഗ് സിഖാവനി, ഹരി മുഖ്കേ ബാനീ
സകല് ശാസ്ത്രകീ സ്വാമിനി, ശ്രുതിയോം കീ റാനീ
(ജയ...)

ദയാ സുധാബർസാവനി മാതു!കൃപാ കീജൈ
ഹരി പദ് പ്രേമ്ദാന് കർ അപനോ കർ ലീജൈ
(ജയ...)

**|| Shri Hari ||**

# OUR ENGLISH PUBLICATIONS

## Parayana Books

**Code No.**

**457** **Shrimad Bhagavadgita – Tattva-Vivechani** (With Sanskrit Text, Translation and Detailed Commentary) [By Shri Jayadayal Goyandaka]

**1080 }**
**1081 }** **Shrimad Bhagavadgita – Sadhaka-Sanjivani** (With Sanskrit Text, Transliteration, Translation and Detailed Commentary) [By Shri Swami Ramsukhdas] Set of two volumes

**455** **Shrimad Bhagavadgita** [Sanskrit Text and English Translation] Pocket Size

**534** **Shrimad Bhagavadgita** [Sanskrit Text and English Translation] [Hard Bound Edition] Pocket Size

**1391** **Srimad Bhagavadgita** (Sanskrit Text and English Translation) Pocket Size

**Code No.**

**Code No.**

1617 **Shri Ramacharitamanasa**
(A Romanized Edition with English Translation)

1550 **Shri Ramacharitamanasa – Sundara Kanda** (Roman)

1643 **Ramaraksastotram** (With Sanskrit Text and English Translation)

564 }
565 } **Shrimad Bhagavata Mahapuranam**
[With Sanskrit Text and English Translation] Set of two volumes

1159 }
1160 } **Shrimad Bhagavata Mahapuranam**
[English Translation only]
Set of two volumes

## By Shri Hanuman Prasad Poddar

483 **Turn to God**

484 **Look Beyond the Veil**

485 **Path to Divinity**

486 **Wavelets of Bliss & the Divine Message**

620 **The Divine Name and Its Practice**

622 **How to Attain Eternal Happiness?**

847 **Gopis' Love for Sri Krishna**

## By Shri Jayadayal Goyandaka

## By Shri Swami Ramsukhdas

**Code No.**

| | |
|---|---|
| 471 | Benedictory Discourses |
| 472 | How to Lead A Household Life |
| 473 | Art of Living |
| 474 | Be Good |
| 476 | How to be Self-Reliant |
| 487 | Gita Madhurya |
| 497 | Truthfulness of Life |
| 498 | In Search of Supreme Abode |
| 552 | Way to Attain the Supreme Bliss |
| 562 | Ancient Idealism for Modern day Living |
| 570 | Let us Know the Truth |
| 619 | Ease in God–Realization |
| 621 | Invaluable Advice |
| 634 | God is Everything |
| 638 | Sahaja Sadhana |
| 669 | The Divine Name |
| 1101 | The Drops of Nectar (Amrta Bindu) |
| 1406 | Gita Madhurya (The Melody Eternal) |
| 1407 | The Drops of Nectar (Amrta Bindu) (Special Edition) |
| 1413 | All is God |

**Code No.**

**1438 Discovery of Truth and Immortality**

**1470 For Salvation of Mankind**

**1523 Is Salvation Not Possible without a Guru?**

## Other Editions

**494 The Immanence of God**
[By Shri Madan Mohan Malaviya]

**783 Abortion Right or Wrong? You Decide.**
[By Shri Gopi Nath Agrawal]

**808 Nava Durga** [Story with Picture]

**1414 The Story of Mira Bai**
(By Shri Bankey Behari)

**1491 Mohan** (Story with Picture)

**1492 Rama Lala** (Story with Picture)

**1445 Virtuous Children**

**1545 Brave and Honest Children**